# ശ്രീ ചിത്രാ

# മലയാള പാഠാവലി

---

## മൂന്നാം പുസ്തകം

(മൂന്നാം ഫാറത്തിലേക്ക്)



ഗവൺമെൻറിൽനിന്നു നിയമിച്ച കമ്മിററി
തയാറാക്കിയതു്

---



1950

# ശ്രീ ചിത്രാ

# മലയാള പാഠാവലി

## മൂന്നാംപുസ്തകം




(മൂന്നാം ഫാറത്തിലേക്കു്)

ഗവണ്മെൻറിൽനിന്നു നിയമിച്ച കമ്മിററി
തയാറാക്കിയതു്

പകർപ്പവകാശം ഗവണ്മെൻറിനു്

(25,000 പ്രതികൾ)

1950

[10 as.

F III—1

# വിഷയവിവരം

# ശ്രീ ചിത്രാ
# മലയാള പാഠാവലി

## മൂന്നാം പുസ്തകം

പാഠം 1

## ഈശ്വരപ്രാർത്ഥന

അരുതേത്തും നിൻെറ ചരിതങ്ങളെങ്ങനം-
ക്കരചെയ്‌വാനയ്യോ! മുകിൽവർണ്ണാ!
മറകളായും നൽപ്പൊരുളായും പിന്നെ
മറഞ്ഞതല്ലോ നീതാൻ മരുവുന്നു. 4

ദഹനനായതും തപനനായതും
പവനനായതും പരനേ! നീ.
അവനിയായതും ഗഗനമായതും
അഴകിൽ വാണെഴും പരനേ! നീ. 8

അരുണനായതും വരുണനായതും
കരുണക്കാതലേ! പരൻ നീയേ
അകതാരിൽ നല്ലൊരുറവുണ്ടാക്കി നി-
ന്നഴൽ തീർത്തീടുന്നോൻ ചിലർക്കെല്ലാം: 12

സമനായ് മേവുന്ന യമനായ് നിന്നങ്ങു,
കമയൂട്ടീടുന്നോൻ ചിലരെ നീ;
നരകമായൊരു കടൽതന്നിൽനിന്നു
കരയേററീടുന്നോൻ കനിവോടെ. 16

ചരണതാരിൽ നിന്നടിമയായ് പുക്ക
മരുവുമെങ്ങളിൽ നിനവെന്തേ?
കുസുമം തന്നിലെ മണംപോലെ നിന്നു
ഭുവനങ്ങളെങ്ങും നിറഞ്ഞോനേ: 20

കുടികൊൾകെങ്ങൾ തൻമനക്കാമ്പിൽ വന്നു
കുവലയം വെല്ലും നിറത്തോനേ!
കുഴൽതൊഴുന്നെന്നിൽ കനിവുണ്ടാകണം
കരുണക്കാതലേ! വിരവോടെ. 24

കമലതന്നുടെ കരതളിർതന്നാൽ
കലിതമായൊരു കഴലെന്നിൽ
വിലസേണം ചെമ്മെ മറവില്ലാതൊരു
മുകുരംതന്നിലെ മുഖംപോലെ. 28

പെരുതായുള്ളൊരു ദുരിതവാരിധി-
തരണമെങ്ങൾക്കു തരവേണം;
അതിനു നിന്നുടെ ചരണസേവയാ-
മരിയൊരു തോണിയരുളേണം. 32

അടിമയായ്പുക്കോരിവരെ ഞാനെന്നും
വെടിയുന്നില്ലെന്ന നിനവാലേ
അഴൽതീർത്തീടുംനിൻ കഴലിൽ ചേർപ്പോരു
കനിവുണ്ടാകണം ഭഗവാനേ. 36

കൃഷ്ണഗാഥ ചെറുശ്ശേരി

———

## പാഠം 2

# ഒരു പാവനസ്മരണ

(എം. കെ. ഗാന്ധി)

(മഹാത്മജിയുടെ തെക്കെ ആഫ്രിക്കയിലെ ജീവിതത്തിലെ ഒരു സംഭവം)

എൻെറ ജീവിതത്തിലെ വിവിധസംഭവങ്ങളുടെ ഘടനാവിശേഷത്താൽ പല മതത്തിലും പല സമുദായത്തിലും ഉള്ള ആളുകളുമായി എനിക്കു് അടുത്ത സമ്പക്കത്തിനിടയായി. അവരെല്ലാവരുമായുള്ള പരിചയം മൂലം ഇങ്ങനെ പ്രസ്താവിക്കുന്നതിനു് എനിക്കു് ആസ്പദമുണ്ടു്; അതായതു്, എനിക്കു് ബന്ധുക്കളെന്നോ, അന്യരെന്നോ, സ്വദേശിയരെന്നോ, വിദേശിയരെന്നോ, വെള്ളക്കാരെന്നോ, മററ നിറക്കാരെന്നോ, ഹിന്തുക്കളെന്നോ, മുസൽമാൻ, പാർസി, ക്രിസ്ത്യാനി, ജൂദൻ എന്നിങ്ങനെ മററ മതത്തിൽപ്പെട്ട ഇൻഡ്യാക്കാരെന്നോ ഒരു ഭേദവും ഞാൻ അറിഞ്ഞിട്ടേയില്ല. ആ വിധത്തിലുള്ള ഒരു ഭേദവും കല്പിക്കുന്നതിനു് എൻെറ മനസ്സിനു സാധിക്കയില്ല എന്നു തന്നെ പറയാം. ഇതു് എൻെറ ഒരു വിശിഷ്ട ഗുണമായിട്ടു് എടുത്തു പറകയല്ല. ഇതു് എൻെറ പ്രകൃതത്തിൻെറ ഒരു അംശം മാത്രമാകുന്നു. ഞാൻ പ്രത്യേകമായി ഇതു പ്രയത്നിച്ചു വരുത്തിയതല്ല. നേരെമറിച്ചു്, അഹിംസ, ബ്രഹ്മചയ്യം, അപരിഗ്രഹം മുതലായ മഹാ ഗുണങ്ങളുടെ കായ്യത്തിൽ അവയെ വളത്തിക്കൊണ്ടുവരുന്നതിനു ഞാൻ നിരന്തരം പരിശ്രമിച്ചു എന്നു് എനിക്കു പൂണ്ണമായി ബോദ്ധ്യമുള്ളതാണു്.

ഞാൻ ഡർബനിൽ വക്കീലായിരുന്ന കാലത്തു് ആപ്പീസ്സിലെ ഗുമസ്താപ്പണിക്കാർ പലപ്പോഴും എൻെറ കൂടെ പാത്തിരുന്നു. അവരുടെ കൂട്ടത്തിൽ ഹിന്തുക്കളും ക്രിസ്ത്യാനിക

ളും, അല്ലെങ്കിൽ സ്വദേശപ്രകാരം പറഞ്ഞാൽ, ഗുജറാത്തികളും തമിഴന്മാരും ഉണ്ടായിരുന്നു. എൻെറ രക്തബന്ധത്തിൽപ്പെട്ട ആളുകളായിട്ടല്ലാതെ അവരെപ്പററി ഒരിക്കലെങ്കിലും കരുതിയതായി എനിക്ക് ഓർമ്മയില്ല. എൻെറ കുടുംബാംഗങ്ങളോടെന്നപോലെ അവരോട് ഞാൻ പെരുമാറി. അങ്ങനെ പെരുമാറുന്നതിൽ എപ്പോഴെങ്കിലും എൻെറ ഭാര്യ തടസ്സമായി നിന്നെങ്കിൽ ഞങ്ങൾ തമ്മിൽ രസക്കേടുണ്ടായിട്ടുണ്ട്. ഗൃഹസ്ഥാക്കളിൽ ഒരാൾ പഞ്ചമജാതിയിൽ ജനിച്ച ഒരു ക്രിസ്ത്യാനിയായിരുന്നു.

ഞങ്ങളുടെ വീട് പാശ്ചാത്യമാതൃകയിൽ പണിചെയ്യിച്ചിട്ടുള്ളതായിരുന്നു. മുറികൾക്കൊന്നിനും മലിനജലം പോകുന്നതിന് ഓവുകൾ ഇല്ലായിരുന്നു. അതിനാൽ ഓരോ മുറിയിലും ഓവുപുരപ്പാത്രം വെച്ചിരുന്നു. ഇതു് എടുത്തു വൃത്തിയാക്കി വെക്കുന്നതിനു തൂപ്പുകാരിയേയോ വേലക്കാരനേയോ ആക്കാതെ ഭാര്യയോ ഞാനോ ഈ ജോലി ചെയ്തു വന്നു. വീട്ടിൽ പൂർണ്ണസ്വാതന്ത്ര്യമുള്ള ഗൃഹസ്ഥാക്കൾ അവനവൻെറ ഓവുപുരപ്പാത്രം ശുചിയാക്കിയിരുന്നു. എന്നാൽ ഈ ക്രിസ്ത്യാനിഗൃഹസ്ഥൻ പുതിയതായി വന്ന ആളായിരുന്നതിനാൽ അയാളുടെ കിടപ്പുമുറിക്കാര്യങ്ങൾ ഞങ്ങൾതന്നെ നോക്കിവന്നു. മററുള്ളവരുടെ ഓവുപുരപ്പാത്രം വൃത്തിയാക്കുന്ന ജോലി ഭാര്യ നിർവ്വഹിച്ചിട്ടുണ്ടെങ്കിലും പഞ്ചമനായിരുന്ന ഒരുവൻ ഉപയോഗിച്ച പാത്രം വെടിപ്പാക്കുന്നതു് അതിരുകടന്നതുതന്നെയെന്നു അവൾക്കുതോന്നി; ഞങ്ങൾ തമ്മിൽ പിണക്കവും ആയി. ആ പാത്രം ഞാൻ വൃത്തിയാക്കുന്നതു കണ്ടുനില്ക്കാൻ അവൾക്കു കഴിഞ്ഞില്ല; തന്നെത്താനെ അതു ചെയ്യാൻ ഇഷ്ടവുമില്ലായിരുന്നു. എന്നെ കുററം പറഞ്ഞുംകൊണ്ടു കോപത്താൽ ചെമന്ന കടക്കണ്ണുകളോടെ കവിൾത്തടങ്ങളിൽക്കൂടി മുത്തുമണികൾ പൊഴിച്ച്, കയ്യിൽ പാത്രവുമായി അവർ കോണിപ്പടി ഇറങ്ങി വരുന്ന കാഴ്ച

ഞാൻ ഇന്നത്തെപ്പോലെ ഓർമ്മിക്കുന്നു. എന്നാൽ ഞാനോ, ഞാൻ ക്രൂരമായ ദയയുള്ള ഒരു ഭർത്താവായിരുന്നു. അവരെ പഠിപ്പിക്കാൻ അർഹതയുള്ള ആചാര്യനായി സ്വയം കരുതി ക്കൊണ്ടു് ഞാൻ അന്ധപ്രേമത്താൽ അവരെ അലട്ടി.

പാത്രം കേവലം ചുമന്നുകൊണ്ടുപോകുന്നതുകൊണ്ടു മാത്രം എനിക്കു് ഒട്ടും തൃപ്തി വന്നില്ല. അതു സന്തോഷ ത്തോടെ ചെയ്യണമെന്നും ഞാൻ ആഗ്രഹിച്ചു. അതിനാൽ ഞാൻ ഒച്ച എടുത്തു് ഇങ്ങനെ പറഞ്ഞു, "കേട്ടോ, ഈ അസംബന്ധങ്ങൾ ഒന്നും എന്റെ വീട്ടിൽ നടക്കുകയില്ല."

അമ്പുപോലെ ഈ വാക്കുകൾ തുളച്ചുകയറി. അവർ ഇങ്ങോട്ടും വിളിച്ചു പറഞ്ഞു, "നിങ്ങളുടെ വീടു നിങ്ങൾക്കു്. ഞാൻ പൊയ്ക്കൊള്ളാം." ഞാൻ തന്നെത്താൻ മറന്നു. എന്നിൽ കാരുണ്യത്തിന്റെ ഉറവുനീരും വറ്റി. ഞാൻ അവരുടെ കൈയ്ക്കു കടന്നുപിടിച്ചു് ആ സാധുസ്ത്രീയെ കോണിപ്പടിയ്ക്കെതിരെയുള്ള ഗേറ്റിങ്കലേക്കു വലിച്ചിഴച്ചു കൊണ്ടുചെന്നിട്ടു കതകു തുറന്നു പുറത്തേക്കു തള്ളാൻ ഭാവിച്ചു. അവരുടെ കവിളുകളിൽക്കൂടി കണ്ണുനീർ ധാര ധാരയായി ഒഴുകി; എന്നിട്ടു് ഇങ്ങനെ കരഞ്ഞു പറഞ്ഞു: "അങ്ങയ്ക്കു ലജ്ജയില്ലേ? ഇങ്ങനെ തന്നത്താൻ മറക്കാമോ? ഞാൻ എങ്ങോട്ടു പോകും? എന്നെത്താമസിപ്പിക്കാൻ എന്റെ അച്ഛനമ്മമാരോ ബന്ധുക്കളോ ഇവിടെ ഉണ്ടോ? ഞാൻ നിങ്ങളുടെ ഭാര്യയായിപ്പോയതുകൊണ്ടു നിങ്ങളുടെ ഇടിയും തൊഴിയും കൊള്ളണമെന്നോ? ഈശ്വരനെ വിചാരിച്ചു് മാന്യമായി പെരുമാറ—ഗേറ്റ് അടയ്ക്കു—നമ്മൾ ഇങ്ങനെ ലഹളകൂട്ടുന്നതു വഴിയേ പോകുന്നവർ കാണാതിരിക്കട്ടെ."

ഞാൻ ധൈര്യഭാവം നടിച്ചു. എന്നാൽ വാസ്തവത്തിൽ ഞാൻ ലജ്ജിച്ചു; കതകു് അടക്കുകയും ചെയ്തു. എന്റെ ഭാര്യയ്ക്കു് എന്നെ വിട്ടുപിരിയാൻ കഴികയില്ലെങ്കിൽ എനിക്കു് അവരെ പിരിയാനും സാധിക്കയില്ല. ഞങ്ങൾ

തമ്മിൽ അനേകം കലഹങ്ങൾ ഉണ്ടായിട്ടുണ്ട്; എന്നാൽ അവയെല്ലാം രഞ്ജിപ്പിലാണ് കലാശിക്കാറുള്ളതു്. നിസ്തുലമായ സഹനശക്തികൊണ്ടു ഭാര്യയാണ് എപ്പോഴും വിജയിക്കുന്നതു്.

ഈ സംഭവം നിർവ്വികാരനായി വിവരിക്കാൻ എനിക്കു് ഇന്നു കഴിയും; ഞാൻ ഭാഗ്യത്താൽ കടന്നുകേറിയ ഒരു കാലഘട്ടത്തിൽപ്പെട്ടതാണതു്. ഇന്നു ഞാൻ അന്ധനായി കാമമോഹിതനായ ഒരു പതിയല്ല, പത്നിയുടെ ആചാര്യനുമല്ല. കസ്തൂർബായ്ക്കു വേണമെങ്കിൽ, മുമ്പു ഞാൻ അങ്ങോട്ടു കാണിച്ചതുപോലെയുള്ള രസക്കേടോടുകൂടെ ഇരിക്കാം. ഞങ്ങൾ പരസ്പരം പരീക്ഷിച്ചറിഞ്ഞ സ്നേഹിതരാണ്. ഒരാളെ മററയാളുടെ ഇച്ഛയ്ക്കു വിഷയമായി കരുതുന്നില്ല. എനിക്കു രോഗമായി കിടന്നിരുന്നപ്പോഴെല്ലാം, യാതൊരു പ്രതിഫലേച്ഛയും കൂടാതെ അവർ എന്നെ അശ്രാന്തശ്രദ്ധയോടെ ശുശ്രൂഷിച്ചു പരിചാരികയായിരുന്നിട്ടുണ്ടു്.

പ്രസ്തുത സംഭവം 1898-ൽ നടന്നതാണ്. അന്നു് എനിക്കു ബ്രഹ്മചര്യത്തെക്കുറിച്ചു് ഒരു ബോധവും ഇല്ലായിരുന്നു. അക്കാലത്തു് എൻെറ വിചാരം ഭാര്യ ഭർത്താവിൻെറ ഭോഗസാധനമാണെന്നും അയാളുടെ ആജ്ഞ അനുസരിക്കാൻ ജനിച്ചിരിക്കുന്നതാണെന്നും ആയിരുന്നു. അല്ലാതെ, ഭർത്താവിൻെറ സുഖദുഃഖങ്ങളിൽ പങ്കുകൊള്ളുന്ന സഖിയും ചങ്ങാതിയും ആണെന്നല്ലായിരുന്നു.

എൻെറ ഈ അഭിപ്രായങ്ങൾക്കു സമൂലഭേദം വന്നതു് 1900-ാമാണ്ടായിരുന്നു. 1906-ൽ അവയ്ക്കു വ്യക്തരൂപം ഉണ്ടായി. എന്നാൽ ഇതിനെക്കുറിച്ചു യഥാസന്ദർഭം പറഞ്ഞുകൊള്ളാം. എൻെറ കാമചോദനകൾ ക്രമേണ മാഞ്ഞുതുടങ്ങിയപ്പോഴേയ്ക്കു്, കുടുംബജീവിതം കൂടുതൽ കൂടുതൽ ശാന്തവും മധുരവും ആനന്ദസന്ദായകവും ആയിത്തീർന്നു എന്നും,



ആയിത്തീൻകൊണ്ടിരിക്കുന്നു എന്നും മാത്രം ഇവിടെ പറഞ്ഞാൽ മതിയാകും.

ഈ പാവനസ്മരണയുടെ വിവരണത്തിൽനിന്നു് ഞങ്ങൾ എല്ലാവിധത്തിലും മാതൃകാദമ്പതികളാണെന്നോ ഞങ്ങൾ

തമ്മിൽ പരിപൂർണ്ണമായ ആദർശൈക്യമുണ്ടെന്നോ ആരും തീർച്ചപ്പെടുത്തേണ്ടാ. എന്റെ ആദർശങ്ങളല്ലാതെ സ്വന്തമായ എന്തെങ്കിലും ആദർശങ്ങൾ ഉണ്ടോ എന്നു കസ്തൂർബായ്ക്കു തന്നെ അറിഞ്ഞുകൂടായിരിക്കാം. എന്റെ പ്രവൃത്തികൾക്കെല്ലാം അവരുടെ സമ്മതം ഉണ്ടും ഇല്ലെന്നും വരാം. ഞങ്ങൾ തമ്മിൽ അവയെക്കുറിച്ചു സംസാരിക്കാറില്ല; സംസാരിക്കുന്നതുകൊണ്ടു ഗുണമുണ്ടെന്ന് എനിക്കു തോന്നുന്നുമില്ല. എന്തെന്നാൽ, അവരുടെ അച്ഛനമ്മമാർ അവരെ വിദ്യാഭ്യാസം ചെയ്യിച്ചില്ല; ഞാൻ ചെയ്യേണ്ട സമയത്തു ഞാനും അഭ്യസിപ്പിച്ചില്ല. എന്നാൽ അവൾക്ക് ഒരു മഹാഗുണം വളരെയധികം അനുഗ്രഹമായി കിട്ടീട്ടുണ്ട്. ആ ഗുണം എല്ലാ ഹിന്ദുപത്നിമാർക്കും ഏറെക്കുറെ ഉള്ളതാണ്. അതായതു്, അറിഞ്ഞോ അറിയാതെയോ മനസ്സോടോ മനസ്സില്ലാതെയോ എന്റെ കാല്പാടുകളിൽ ചവിട്ടി നടക്കുന്നതുകൊണ്ടു സ്വയം അനുഗ്രഹീതയാകുമെന്ന് അവർ കരുതുന്നുണ്ട്; എന്നുമാത്രമല്ല, ആത്മനിയമനത്തോടെ ജീവിക്കാനുള്ള എന്റെ ഉദ്യമത്തിനു് ഒരിക്കലും പ്രതിബന്ധമായി നടന്നിട്ടുമില്ല. ആകയാൽ, ഞങ്ങൾ തമ്മിൽ ബുദ്ധിപരമായി വളരെ അകൽചയുണ്ടെങ്കിലും ഞങ്ങളുടെ ജീവിതം സുഖവും സംതൃപ്തിയും മേൽഗതിയും ഉള്ളതാണെന്ന് എനിക്കു പലപ്പോഴും തോന്നിട്ടുണ്ട്.

---

പാഠം 3

# ക്യാപ്റ്റൻ കുക്കിന്റെ സഞ്ചാരവൃത്താന്തങ്ങൾ

മനുഷ്യസമുദായത്തിന്റെ ഉൽക്കർഷത്തിനു സഹായിച്ച ധീരനാവികന്മാരുടെ കൂട്ടത്തിൽ സമുന്നതമായ ഒരു സ്ഥാനം സമാർജ്ജിച്ചിട്ടുള്ള മഹാനാണ് ക്യാപ്റ്റൻ ജയിംസ് കുക്ക്.

ക്രിസ്തുവർഷം 1728-ൽ ഇംഗ്ലണ്ടിൽ യോക്ക്ഷയർ എന്ന സ്ഥലത്തു കുക്ക് ജനിച്ചു. അദ്ദേഹത്തിന്റെ പിതാവ് ഒരു കൂലിവേലക്കാരനായിരുന്നു. തൻമൂലം അതിബാല്യത്തിൽതന്നെ കുക്കിനു ജീവിതമാർഗ്ഗങ്ങൾ അന്വേഷിക്കേണ്ടിവന്നു. കുറെനാൾ അദ്ദേഹം ഒരു കച്ചവടക്കാരന്റെ ഭൃത്യനായിട്ടു കഴിഞ്ഞു. അനന്തരം രാജകീയനാവികസേനയിൽ ഒരു സാധാരണ ഭടനായി അദ്ദേഹം ജോലിയിൽ പ്രവേശിച്ചു. ബുദ്ധിമാനും സ്ഥിരോത്സാഹിയും ആയിരുന്ന കുക്കിന് അധികം താമസിയാതെതന്നെ നാവികവകുപ്പിൽ ഒരുയർന്ന സ്ഥാനം ലഭിച്ചു. അങ്ങനെയിരിയ്ക്കെ, ലാബ്രഡോർ, ന്യൂഫൌണ്ട്ലാണ്ട് മുതലായ ഹിമാവൃതദേശങ്ങളുടെ തീരങ്ങൾ അളക്കുന്നതിന് അദ്ദേഹം നിയുക്തനായി. അക്കാലത്ത് അദ്ദേഹത്തിനു ഗണിതശാസ്ത്രവും, ജ്യോതിശ്ശാസ്ത്രവും മററും നല്ലവണ്ണം അഭ്യസിക്കുന്നതിനുള്ള സൗകര്യം കിട്ടി.

ക്രിസ്ത്വബ്ദം 1768-ൽ ഇംഗ്ലണ്ടിലെ രാജകീയ ജ്യോതിശ്ശാസ്ത്രസംഘക്കാർ ഗോളസംബന്ധമായി ചില നിരീക്ഷണങ്ങൾ നടത്തുന്നതിലേക്ക് ഏതാനും നിരീക്ഷകന്മാരെ ദക്ഷിണശാന്തസമുദ്രത്തിലേക്ക് അയക്കാൻ നിശ്ചയിച്ചു. നിരീക്ഷകസംഘത്തിന്റെ നായകത്വം വഹിക്കുന്നതിന്

ഒരു വിദഗ്ദ്ധാനേ്വഷകൻ ആവശ്യമായിരുന്നു. ജ്യോതിശ്ശാസ്ത്രത്തിൽ ശരിയായ പാണ്ഡിത്യവും അയാൾക്കു വേണ്ടിയിരുന്നു. ഈ യോഗ്യതകൾ എല്ലാം തികഞ്ഞ ഒരു യുവാവായിരുന്നു ജയിംസ് കുക്ക്. അതിനാൽ ആ നിരീക്ഷകസംഘത്തിൻെറ നായകനായിട്ട് അദ്ദേഹത്തെ തിരഞ്ഞെടുത്തു.

ആഗസ്റ്റമാസം ഇരുപത്താറാംതിയ്യതി, ക്യാപ്റ്റൻ കുക്കും അനുചരന്മാരും പ്ലിമത്തിൽനിന്നും കപ്പൽ കയറി. ദക്ഷിണ അമേരിക്കയെ ലക്ഷ്യമാക്കിയായിരുന്നു അവരുടെ യാത്ര. മൂന്നു മാസം കഴിഞ്ഞപ്പോൾ ആ ഭൂഖണ്ഡത്തിൻെറ ദക്ഷിണഭാഗത്തുള്ള ടെറാഡൽഫ്യൂഗോ എന്ന ദ്വീപിൽ അവർ ചെന്നുചേർന്നു. കുക്കിൻെറ സ്നേഹിതനും, സസ്യശാസ്ത്രപണ്ഡിതനുമായിരുന്ന ഡാക്ടർ സോലാണ്ടർ ഹിമനിബിഡമായ ആ ദ്വീപിലെ പ്രകൃതിവിലാസങ്ങളാൽ ആകൃഷ്ടനായിത്തീർന്നു. അവിടത്തെ വിചിത്രങ്ങളായ സസ്യലതാദികൾ അദ്ദേഹത്തിൻെറ ജിജ്ഞാസയെ ഉദ്ദീപിപ്പിച്ചു. കൂട്ടുകാരോടുകൂടി അദ്ദേഹം ദ്വീപാന്തരത്തിലേക്ക് പ്രവേശിച്ചു. പക്ഷെ ശൈത്യാധിക്യംമൂലം അവരിൽ പലരും മാർഗ്ഗമദ്ധ്യേ മരവിച്ചു മരിച്ചുപോയി. ശേഷിച്ച ചിലരോടുകൂടി, അവസാനം, സോലാണ്ടർ ഒരുവിധത്തിൽ അവിടെനിന്നും രക്ഷപ്പെട്ടുവെന്നേ പറയേണ്ടതുള്ളു.

മനുഷ്യവാസോചിതമല്ലാത്ത ആ സ്ഥലത്തുനിന്നും കുക്കും സഹചാരികളും ഉടൻ യാത്രയായി. ഹോൺ മുനമ്പ് ചുററി കപ്പലോടിച്ച് ദക്ഷിണസമുദ്രത്തിലുള്ള "താഹിതി" ദ്വീപിൻെറ തീരത്തെത്തി അവർ നങ്കൂരം ഉറപ്പിച്ചു. അവിടെനിന്നായിരുന്നു ഗ്രഹനിരീക്ഷണം നടത്തുവാനുദ്ദേശിച്ചിരുന്നത്. പിറേറദിവസം രാവിലെ ഏതാനും ഭടന്മാരോടുകൂടി ക്യാപ്റ്റൻ കരയ്ക്കിറങ്ങി. അപ്പോൾ ദ്വീപവാസികൾ സൗഹാർദ്ദസൂചകമായിട്ട് വൃക്ഷശിഖരങ്ങൾ ഉയർത്തിപ്പിടിച്ചുകൊണ്ട് അവരെ സ്വാഗതം ചെയ്തു. ദ്വീപിലെ ഒരു

പ്രമാണി ക്യാപ്റ്ററനെ പ്രത്യേകം സല്ക്കരിച്ചു; ചില സമ്മാനങ്ങളും നൽകി.

സൗഹാർദ്ദഭാവം കാണിച്ചെങ്കിലും ആ നാട്ടുകാർ വഞ്ചകന്മാരാണെന്നു ക്യാപ്റ്ററനും മററും ക്രമേണ മനസ്സിലായി. ആഗതരുടെ സാധനസാമഗ്രികളിൽ അവക്കു വലിയ ഭ്രമം ജനിച്ചു. അതിനാൽ കണ്ണിൽ കണ്ടതും കയ്യിൽ കിട്ടിയതുമായ വസ്തുക്കൾ ഓരോന്നും അവർ ഒളിവിൽ എടുത്തുകൊണ്ടു പോകാൻ തുടങ്ങി. ഒരിയ്ക്കൽ ഒരു നാവികൻെറ കൈത്തോക്കു കണ്ടു് അവരുടെ നായകനു് കൊതി തോന്നി. എങ്ങനേയൊ സൂത്രത്തിൽ അയാൾ അതു് കരസ്ഥമാക്കുകയും ചെയ്തു. പക്ഷെ ആ തോക്കു് പെട്ടെന്നു നിറയൊഴിഞ്ഞു പോയി. പൊട്ടൽ കേട്ട ഭയന്നു്, തോക്കും ദൂരെയെറിഞ്ഞിട്ടു് ആ പ്രമാണി പ്രാണരക്ഷാർത്ഥം അവിടെനിന്നും ഓടിക്കളഞ്ഞു! വേറൊരവസരത്തിൽ നാവികന്മാരുടെ വസ്ത്രങ്ങൾ പോലും ആ കള്ളന്മാർ കൂട്ടംചേന്നു് അപഹരിച്ചെടുത്തു. എങ്കിലും, അവരോടു് ഏററവും ദയാപൂർവ്വമായിട്ടായിരുന്നു ക്യാപ്റ്ററനും മററും പെരുമാറിയതു്.

ജൂൺമാസാരംഭത്തോടുകൂടി അവർ നിരീക്ഷണങ്ങൾ പൂർത്തിയാക്കി. അനന്തരം താഹിതിയ്ക്കു ചുററുമുള്ള ഏതാനും ദ്വീപുകൾകൂടി അവർ സന്ദർശിച്ചു. അവയ്ക്കെല്ലാംചേർത്തു് സമൂഹദ്വീപുകൾ (Society Islands) എന്നു് ക്യാപ്റ്ററൻ നാമകരണം ചെയ്തു.

സമൂഹദ്വീപുകളിൽനിന്നു അവർ ന്യൂസിലണ്ടിൻെറ വടക്കു കിഴക്കേ തീരത്തേയ്ക്കാണു് പുറപ്പെട്ടതു്. അവരും ന്യൂസിലാണ്ടുകാരും തമ്മിൽ ഉണ്ടായ സന്ദർശനം ഒട്ടും രമ്യമായിരുന്നില്ല. ആ നാട്ടിൽ വിദേശിയരെ ഒരിക്കലും പ്രവേശിപ്പിക്കരുതെന്നായിരുന്നു, സ്വാതന്ത്ര്യപ്രേമികളായിരുന്ന ന്യൂസിലാണ്ടുകാരുടെ ദൃഢനിശ്ചയം. അതിനാൽ കപ്പൽ കരയടുത്തയുടൻ ആയുധധാരികളായി അവർ അവിടെയെ

ത്തി നിലയുറപ്പിച്ചു. കപ്പൽക്കാർ ആകാശത്തെ ലക്ഷ്യമാക്കി വെടിവച്ചു. പക്ഷെ ശബ്ദം കേട്ടോടുന്ന ഭീരുക്കളല്ലായിരുന്നു ആ നാട്ടുകാർ. കരയ്ക്കിറങ്ങാൻ ശ്രമിച്ച നാവികന്മാരുമായി അവർ സധൈര്യം ഏററുമുട്ടി. ആ സംഘട്ടനത്തിൽ അവർ പലൎക്കും അപായകരമായവിധം മുറിവേററു. ചിലൎക്കെല്ലാം ജീവഹാനിയും സംഭവിച്ചു. അങ്ങനെ അവരുടെ വീരപരാക്രമങ്ങളെല്ലാം വിദേശീയരുടെ തോക്കിൻെറ മുൻപിൽ വിഫലീകൃതമായി ഭവിച്ചുതേയുള്ളു.

അല്പകാലം ന്യൂസിലാണ്ടിൽ കഴിച്ചുകൂട്ടിയതിനുശേഷം ക്യാപ്ററനും കൂട്ടുകാരും ഉത്തരദ്വീപിലേക്കു (North Island) കപ്പൽകയറി. ഉത്തരദ്വീപുകാർ മിക്കവരും നരഭോജികളായിരുന്നത്രേ. വിജയികളായ യോദ്ധാക്കൾ മരിച്ച ശത്രുക്കളുടെ മാംസം ആഹരിച്ചാഹ്ളാദിക്കുന്നതും ക്യാപ്ററൻ ഒരിക്കൽ കണ്ടിട്ടുണ്ട്. അവിടത്തെ സ്ത്രീകളും ഭയങ്കരികളായിരുന്നു. ഭൎത്താക്കന്മാർ പോരിൽ പരാജിതരാകുകയാണെങ്കിൽ ഭാൎയ്യമാർ ദുഃഖവും വിരോധവും പ്രദൎശിപ്പിക്കുന്നതു് മാറു സ്വയം കുത്തിക്കീറി രക്തമൊലിപ്പിച്ചായിരുന്നു. മനുഷ്യരുടെ തലയോട്ടികളായിരുന്നു ആ നാട്ടുകാരുടെ ഏററവും വിലയേറിയ നാണയങ്ങൾ. വഞ്ചിയിൽനിന്നും വെള്ളം തേകിക്കളയുന്നതിനു് അവർ ഉപയോഗിച്ചിരുന്നതും കപാലങ്ങൾതന്നെ. മൃഗപ്രകൃതികളെങ്കിലും അക്കൂട്ടൎക്കു ചില സൽഗുണങ്ങളും ഉണ്ടായിരുന്നതായിട്ടാണറിവു്. ക്രൂരസ്വഭാവികളായിരുന്നെങ്കിലും സൌഹാൎദ്ദഭാവവും അവൎക്കു ജന്മസിദ്ധമായിരുന്നു. കല്ലു്, അസ്ഥിക്കഷണങ്ങൾ മുതലായവകൊണ്ടു് ആകൎഷകമായവിധത്തിൽ ആയുധങ്ങൾ ഉണ്ടാക്കുന്നതിനുള്ള ചാതുൎയ്യം അവൎക്കുണ്ടായിരുന്നു.

ഏകദേശം ആറുമാസക്കാലം കുക്കും സ്നേഹിതന്മാരും ആ നരഭോജികളുടെയിടയിൽ കഴിച്ചുകൂട്ടി. അനന്തരം ആ

സ്ത്രേലിയായുടെ വടക്കേ തീരത്തുകൂടി കപ്പലോടിച്ച് അവർ ഇൻഡ്യൻ മഹാസമുദ്രത്തിൽ പ്രവേശിച്ചു. ആ മഹാസമുദ്രവും അററ്ലാൻറിക്കും തരണംചെയ്ത് 1771 ജൂലൈമാസാരംഭത്തോടുകൂടി അവർ ഇംഗ്ലണ്ടിൽ സസുഖം തിരിച്ചെത്തുകയും ചെയ്തു.

ഒരു വർഷത്തിനുശേഷം ക്യാപ്ററൻ കുക്ക് വീണ്ടും ദക്ഷിണസമുദ്രത്തിലേക്ക് ഒരു യാത്രതിരിച്ചു. ദക്ഷിണധ്രുവത്തോടുചേർന്ന് ധാതുസമൃദ്ധവും പരിഷ്കൃതവുമായ ഒരു ഭൂഖണ്ഡം സ്ഥിതിചെയ്യുന്നുണ്ടെന്ന് യൂറോപ്യന്മാർ ഏതോ കാരണവശാൽ അക്കാലത്തു വിശ്വസിച്ചിരുന്നു. ആ അജ്ഞാതഭൂഭാഗം കണ്ടുപിടിക്കണമെന്നായിരുന്നു കുക്കിൻെറ യാത്രയുടെ ഉദ്ദേശം. പർവ്വതാകാരങ്ങളായ ഹിമാനികളുടെ പ്രവാഹംമൂലം ദക്ഷിണസമുദ്രത്തിൻെറ ദക്ഷിണഭാഗങ്ങൾ ദുർഗ്ഗമവും അപകടപൂർണ്ണവുമായിരുന്നു. എങ്കിലും ആ നാവികവീരൻ അതൊന്നും അത്ര ഗണ്യമാക്കിയില്ല. സാഹസികമായ ഒരു ദീർഘയാത്രയുടെ അന്ത്യത്തിൽ, ധ്രുവത്തോടുചേർന്ന് ഹിമാവൃതവും അന്ധകാരപൂരിതവും വിജനവുമായ ഒരു ശീതമരുപ്രദേശം അദ്ദേഹം കണ്ടെത്തി. അപ്പോഴാണ് ആ ഭൂഭാഗത്തിൻെറ വിഭൂതിയെപ്പററിയുണ്ടായിരുന്ന ധാരണ കേവലം മിഥ്യയാണെന്ന് അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടതു്. എങ്കിലും അവിടെനിന്നും അദ്ദേഹം പെട്ടെന്നു തിരിച്ചുപോന്നില്ല. ഏകദേശം മൂന്നുമാസക്കാലംകൂടി ആ സമുദ്രത്തിൻെറ പല ഭാഗങ്ങളിലും അദ്ദേഹം ചുററി സഞ്ചരിക്കുകയും അജ്ഞാതങ്ങളായിരുന്ന പല ദ്വീപുകളും കണ്ടുപിടിക്കുകയും ചെയ്തു. വിജ്ഞാനപരമായി നൂതനങ്ങളായ പല അറിവുകളും അദ്ദേഹത്തിനു സിദ്ധിച്ചു.

എലിസബെത്തു മഹാരാജ്ഞിയുടെ കാലംതൊട്ട് ഇംഗ്ലണ്ടിൽനിന്നും ക്യാനഡായുടെ വടക്കുതീരംവഴി ഇൻഡ്യയിലേക്ക് ഒരു വാണിജ്യമാർഗ്ഗം കണ്ടുപിടിക്കുന്നതിന് പല

നാവികന്മാരും ശ്രമിച്ചുകൊണ്ടിരുന്നു. അവരുടെ ശ്രമങ്ങൾ ഒന്നുംതന്നെ സഫലമായില്ല. അപ്രകാരമൊരു നൂതന സമുദ്രമാർഗ്ഗം കണ്ടുപിടിക്കുന്നതിനായിരുന്നു കുക്കിൻെറ അനന്തര ശ്രമം. അതിലേക്ക് അദ്ദേഹം ആദ്യമായി ശാന്തസമുദ്രത്തിൽകൂടി വടക്കോട്ടു കപ്പലോടിച്ച് ബറിംഗ് ജലസന്ധി കടന്ന് ആർട്ടിക്ക് സമുദ്രത്തിൽ പ്രവേശിച്ചു. അവിടെനിന്നും കിഴക്കോട്ട് യാത്ര തുടന്ന് ക്യാനഡായുടെ വടക്കേ തീരംവഴി ഇംഗ്ലണ്ടിൽ തിരിച്ചെത്തണമെന്നായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശം. അതിലേക്ക് അദ്ദേഹവും കൂട്ടുകാരും ഏകദേശം ഒരു മാസക്കാലം അശ്രാന്തപരിശ്രമംചെയ്തു. എങ്കിലും യാതൊരു പുരോഗതിയുമുണ്ടായില്ല. ഹിമാനികൾ അവരുടെ ഗതിയെ സദാ വിഘാതപ്പെടുത്തിക്കൊണ്ടിരുന്നു. ഒടുവിൽ മനസ്സില്ലാമനസ്സോടെ ആ ഉദ്യമത്തിൽനിന്നും പിൻതിരിയാൻ അവർ നിർബ്ബന്ധിതരായി. തിരിച്ചുവന്ന് അവർ ശാന്തസമുദ്രത്തിൽ സ്ഥിതിചെയ്യുന്ന "ഹാവായ്" ദ്വീപിൻെറ തീരത്ത് നങ്കൂരമിട്ടു.

അനേകകാലങ്ങൾക്കു മുമ്പ്, ആ ദ്വീപിൽ ഒരു ദേവൻ പാർത്തിരുന്നത്രേ. അവിടെനിന്നും അപ്രത്യക്ഷനായ അവസരത്തിൽ അദ്ദേഹം കേരവൃക്ഷങ്ങൾ നിറഞ്ഞ ഒരു ദ്വീപിൽ കുറെ നാളുകൾക്കുശേഷം വീണ്ടും പ്രത്യക്ഷനാകുന്നതാണെന്നു പ്രവചിച്ചിട്ടുണ്ടായിരുന്നു. 'ഹാവായ്' ദ്വീപുകാർ വലിയ കപ്പലുകൾ കണ്ടിട്ടുള്ളവരല്ലായിരുന്നു. അതിനാൽ കുക്കിൻെറ കപ്പലിനെ ഐതിഹ്യപ്രവചനമനുസരിച്ചുള്ള ദ്വീപായും, പാമരങ്ങളെ കേരവൃക്ഷങ്ങളായും, കപ്പിത്താനെ പുനരവതാരംചെയ്ത ദേവനായും ആ കിരാതന്മാർ സങ്കല്പിച്ചു! കപ്പിത്താൻ കരയ്ക്കിറങ്ങിയ ഉടൻ അവർ അദ്ദേഹത്തെ ഭക്ത്യാദരപൂർവ്വം സ്വീകരിച്ച് തൃപ്പാദങ്ങളിൽ സ്പർശിച്ച് സാഷ്ടാംഗം പ്രണാമംചെയ്തു. ചുവന്ന ഒരുതരം സുഗന്ധദ്രാവകംകൊണ്ടു അഭിഷേകംചെയ്തു. ഒടുവിൽ കുററനായ ഒരു

മുള്ളൻപന്നിയെ കാഴ്ചയായിട്ട സമപ്പിച്ചു. ആ പാവങ്ങളുടെ നിഷ്കളങ്കമായ ഭക്തിപ്രകടനംകണ്ട പ്രസാദിച്ച് "കുക്കദേവൻ" അവരെ കരുണാപൂവ്വം കടാക്ഷിച്ചു. വിചിത്രമായ ആ ദേവപൂജ അങ്ങനെ മംഗളമായി സമാപിക്കുകയും ചെയ്തു.

ഏകദേശം ഒരുമാസക്കാലം കുക്ക തൻെറ പൂച്ചപൊളിക്കാതെ ദേവനായി അവിടെ വാണു. ഫെബ്രുവരിയാരംഭത്തോടുകൂടി വീണ്ടും യാത്ര തുടരുന്നതിനുള്ള ഒരുക്കങ്ങൾ ചെയ്തു. അദ്ദേഹത്തിൻെറ വേർപാട് ആ ഭക്തന്മാക്കത്യന്തം ഉത്സുഹമായിരുന്നു. എങ്കിലും, അല്പംപോലും കൂടുതൽ അവിടെ പാക്കുന്നതിനു നിവ്വാഹമില്ലാത്തതിനാൽ അദ്ദേഹം പെട്ടെന്നു കപ്പൽകയറുകയാണു് ചെയ്തതു്. പക്ഷെ ഏതാനം ദിവസങ്ങൾക്കുള്ളിൽ കൊടുങ്കാററിൽപെട്ടു കപ്പലിനു കേടുപററിയതുമൂലം ദ്വീപിലേക്കുതന്നെ അദ്ദേഹത്തിനു മടങ്ങേണ്ടതായി വന്നു. ഇത്തവണ ആ ഭക്തന്മാരുടെ ഭാവം ആകപ്പാടെ മാറി. കൊടുങ്കാററിനെ ജയിക്കാൻ കഴിയാത്ത ദേവൻ ദേവനേയല്ല; കേവലം മനുഷ്യൻ മാത്രമാണെന്നു് അവർ തീച്ചയാക്കി. അച്ചനകൾ എല്ലാം അവസാനിപ്പിച്ചു. അതു മാത്രമല്ല, ആ കപടദേവൻെറ സാധനസാമഗ്രികൾ ഓരോന്നും അവർ കവന്നെടുക്കുവാനും തുടങ്ങി. ഒടുവിൽ സംഘംചേന്നു് അദ്ദേഹത്തിൻെറ കപ്പൽ കൊള്ളയിടുന്നതിനുപോലും അവർ ഒരുങ്ങി. അത്രയുമായപ്പോൾ, ക്യാപ്റററൻെറ ക്ഷമ നശിച്ചു. യുദ്ധം ചെയ്യാൻ അദ്ദേഹം നിബ്ബന്ധിതനായി. യുദ്ധത്തിൽ ഇരുകൂട്ടക്കും വലിയ ആൾനാശം നേരിട്ടു. അതിനാൽ സന്ധിയാകുന്നതാണു് ഉത്തമമെന്നു അദ്ദേഹത്തിനു തോന്നി. വെടിനിറുത്തുന്നതിനു് ആജ്ഞാപിക്കുന്നതിനായി അദ്ദേഹം കപ്പലിനുനേരെ തിരിഞ്ഞുനടന്നു. ആ തക്കം നോക്കി ഒരു ശത്രുഭടൻ കുന്തംകൊണ്ടു് അദ്ദേഹത്തിൻെറ പുറത്തു കുത്തി. കുത്തേററു ബോധര

ഹിതനായിട്ടു കപ്പിത്താൻ നിലംപതിച്ചു. ഏതാനും നിമിഷങ്ങൾക്കുള്ളിൽ അദ്ദേഹം കാലധർമ്മം പ്രാപിക്കുകയും ചെയ്തു. വളരെ പ്രയാസപ്പെട്ട് ആ നാവികന്മാർ തങ്ങളുടെ നായകൻെറ മൃതശരീരം ശത്രുക്കളിൽനിന്നും കരസ്ഥമാക്കി. ഒടുവിൽ 1779 ഫെബ്രുവരി 14-ാംതീയതി സൈനികമായ ആഡംബരങ്ങളോടുകൂടി അഗാധമായ സമുദ്രഭാഗത്ത് അതിനെ സംസ്കരിക്കയും ചെയ്തു.

ജ്ഞാനതൃഷ്ണയാലും സേവനതൽപരതയാലും പ്രചോദിതനായ ജേയിംസ് കുക്ക് എന്തെന്തു ക്ലേശങ്ങൾ സഹിച്ചു! ഏതു പ്രതികൂലാവസ്ഥയിലും പ്രസന്നനും ആശാഭരിതനുമായിരുന്നു അദ്ദേഹം. ജീവനെപ്പോലും തൃണവൽഗണിച്ച് സാഹസികങ്ങളായ പല ദീർഘയാത്രകളും അദ്ദേഹം നടത്തി അജ്ഞാതങ്ങളായി സ്ഥിതിചെയ്തിരുന്ന പല ഭൂഭാഗങ്ങളും അദ്ദേഹം കണ്ടുപിടിച്ചു. ഭൂവിജ്ഞാനീയത്തിൽ നൂതനങ്ങളായ പല അറിവുകളും അദ്ദേഹം ലോകർക്കു പ്രദാനംചെയ്തു. അദ്ദേഹത്തിൻെറ പ്രയത്നഫലങ്ങൾ ശാസ്ത്രജ്ഞന്മാർക്കു മാത്രമല്ല, സാമാന്യ ജനങ്ങൾക്കും അത്യന്തം പ്രയോജനപ്പെട്ടു.



പാഠം 4

# വനഭോജനം

(യമുനാതീരത്തിൽ കാലിമേച്ചുകൊണ്ടിരുന്ന ശ്രീകൃഷ്ണനും ഗോപന്മാരും തങ്ങളുടെ ഗൃഹങ്ങളിൽനിന്നു കൊണ്ടു വന്നിട്ടുള്ള ആഹാരം കഴിക്കാൻ ആരംഭിക്കുന്നു.)

രാത്രീശനഴൽപ്പെട്ടുമാറ പുഞ്ചിരിപൂണ്ടു
നേത്രമോഹനതരഗാത്രനാരോമൽക്കണ്ണൻ
ചീർത്തഴം കൗതുകത്തോടു തത്സഖന്മാരോ-
ടോത്തുനടനരുൾചെയ്തു"നിങ്ങൾവന്നിതു കാണ്മിൻ;
നല്ല പ്രദേശം നമുക്കിവിടെക്കളിപ്പതി-
ന്നില്ല മറ്റെങ്ങുമിത്ര സൗഖ്യമിപ്പശുക്കൾക്കും.

പുല്ലുമുണ്ടല്ലോ മേഞ്ഞുകൊള്ളുവാനെല്ലാനാളും
അല്ലലെന്നിയേ നദീവെള്ളവും മനോഹരം.
പല്ലവഫലപകപുഷ്പാദിദ്രവ്യങ്ങൾ ചേർ-
ന്നുല്ലസിച്ചഖിലർത്തുഭേദങ്ങളൊഴിഞ്ഞൊരോ
വൃക്ഷങ്ങൾ പരോപകാരത്തിനുള്ളവയെല്ലാം
സൽകൃതിപ്രവരങ്ങളെത്രയുമത്യത്ഭുതം.

പക്ഷികൾ നളിനങ്ങൾതോറമാനന്ദം പൂണ്ടു
ശിക്ഷയായ് പരിഭ്രമിച്ചുൽപ്പതിച്ചവയെല്ലാം
ശബ്ദിക്കും കളകളനിസ്വനപൂരങ്ങളും
ഷട്പദനികരങ്ങളുൽപതിച്ചവയുടെ
ശുദ്ധമാധുര്യസ്വരഗാനസമ്മേളങ്ങളും;
തെറ്റെന്നീപ്പൃഥിവിയിൽ നാമിരുന്നുണ്ടീടേണം,
ചെററ വൈകരുതിനി നാമാരുമുണ്ടീലല്ലോ.

പൈക്കലങ്ങളെത്തൃണസങ്കുലേ മാടീട്ടവിൻ
ഒക്കവെ പാനീയപാനങ്ങളും ചെയ്യിപ്പിച്ചു
ചിക്കനെ്പ്പോന്നീടുവിനുണ്മതിനലസാതെ."
മുഗ്ദ്ധാലോചനനിത്ഥമരുളിച്ചെയ്തു കേട്ടു
തത്സഖകുലം പരിതുഷ്ടിപൂണ്ടതുനേരം
കെട്ടുകളഴിച്ചെട്ടത്തൊക്കവെയൊരുമിച്ചു
തുഷ്ടരായുണ്ണിന്നൊരുമ്പെട്ടിരിപ്പതുകാലം
തങ്ങളെ ജഗന്മയൻതനിക്കെന്നെല്ലാരെയും
അങ്ങുനാഥനെത്തങ്ങൾക്കെല്ലാക്കുമതുപോലെ
കണ്ടുകണ്ടിരുന്നുകൊണ്ടുണ്ടുകൊൾവതിന്നമ-
ക്കൊണ്ടൽനേർവർണ്ണനിരിക്കുന്നതിൻ ചുഴലവും
കുണ്ഠതയൊഴിഞ്ഞു വട്ടത്തിലൊത്തിരുന്നവർ
ഇണ്ടലെന്നിയേ സരോജാന്തരാൽ വരാടകം
കേസരകുലത്തോടെ ശോഭിച്ചു നില്ക്കുംവണ്ണം
വാസുദേവനാൽ ശോഭിച്ചീടിനാർ ഗോപാലന്മാർ.—

ഭാഗവതം കിളിപ്പാട്ട് എഴുത്തച്ഛൻ.

---

പാഠം 5

# ഒരു ചിലന്തിയുടെ ചരിത്രം

ഉദ്ദേശം നാലു സംവത്സരത്തിനു മുൻപ്, ഒരിക്കൽ എന്റെ പുരമുറിയുടെ ഒരു മൂലയിൽ, ഒരു ചിലന്തി വല കെട്ടുന്നതു ഞാൻ നോക്കുകയുണ്ടായി. വീട്ടിലെ അടിച്ചുതളിക്കാരി അവളുടെ കാലദണ്ഡതുല്യയായ സമാർജ്ജനിയേക്കൊണ്ടു ആ ചെറിയ പ്രാണിയുടെ വ്യവസായഫലത്തി

ൻെറ നേരെ ഓങ്ങാറുണ്ടായിരുന്നെങ്കിലും, ഭാഗ്യവശാൽ, ഞാൻ അതിനെ ധ്വംസിക്കുന്നതിനു സമ്മതിച്ചില്ല; അങ്ങനെ ചെയ്യുതിനു് എനിക്കു് വിചാരിച്ചതിലധികം വിനോദ രൂപേണ പ്രതിഫലവും ലഭിച്ചു.

കേട്ടാൽ വിശ്വസിക്ക വയ്യാത്തതായ വ്യവസായത്താൽ ആ വലയുടെ പണി മൂന്നു ദിവസംകൊണ്ടു പൂർത്തിയായി; അനന്തരം ആ കീടം അതിൻെറ പുതിയ വാസഗൃഹത്തിൽ ഉല്ലാസത്തോടുകൂടി രമിക്കുന്നതായി എനിക്കു വിചാരിക്കാതിരിപ്പാനും കഴിഞ്ഞില്ല. അതു കൂടെക്കൂടെ ആ വലയിൽ ചുററിസ്സഞ്ചരിക്കുകയും, വലയുടെ ഓരോ ഭാഗത്തേയും ബലം ശരിയായിരിക്കുന്നോ എന്നു് പരിശോധിക്കയും, തിരികെ വാസസ്ഥാനമായ രന്ധ്റത്തിലേക്കു മടങ്ങുകയും, ഇടയ്ക്കിടെ വെളിയിൽ ഇറങ്ങിപ്പോകയും ചെയ്തുവന്നു. അതിനു് ആദ്യമായി എതിർക്കേണ്ടിവന്ന ശത്രു, അതിനെക്കാൾ വലുതായ മറെറാരു ചിലന്തിയായിരുന്നു. ഈ പുതിയ ചിലന്തി തൻെറ അയൽക്കാരൻെറ സ്വത്തിനെ ആക്രമിക്കാൻ വന്നതു്, തനിക്കു സ്വന്തമായ ഒരു വല ഇല്ലാഞ്ഞതുകൊണ്ടും, അങ്ങനെ ഇല്ലാതെവന്നതു് ഈ മാതിരിപ്പണികളിൽ തനിക്കുണ്ടായിരുന്ന ചരക്കെല്ലാം ക്ഷയിച്ചുപോയതുകൊണ്ടും ആയിരിക്കാം. ഉടൻതന്നെ അവർ തമ്മിൽ ഭയങ്കരമായ ഒരു യുദ്ധം നടന്നു; ഇതിൽ വിജിഗീഷുവായി വന്നതിനാണു് ജയം ലഭിച്ചതു്; പരിശ്രമിയായ മറേറതിനു തൻെറ രന്ധ്റ ദുർഗ്ഗത്തിൽ പ്രവേശിച്ചു രക്ഷപെടേണ്ടതായിട്ടും വന്നുകൂടി. ഇത്രയും കഴിഞ്ഞതിൻെറശേഷം, ജേതാവു് ദുർഗ്ഗഗതനായ ശത്രുവിനെ അവിടെനിന്നു് അപകര്ഷിക്കുന്നതിനു് പല പോരുകളും പണിഞ്ഞതു ഞാൻ സൂക്ഷിച്ചു. അവൻ വിട്ടുപോകുന്ന ഭാവം നടിച്ചു; എന്നാൽ ഉടൻതന്നെ മടങ്ങിവന്നു. പിന്നീടു പോരുകളൊന്നും ഫലിക്കുന്നില്ലെന്നു കണ്ടപ്പോൾ, അവൻ ആ പുത്തൻ വലയെ നിർദ്ദയം നശിപ്പി

ക്കാനാരംഭിച്ചു. ഇതു്, വേറെ ഒരു യുദ്ധത്തിനു് സംഗതി യാകുകയും, ഞാൻ വിചാരിച്ചിരുന്നതിനു വിപരീതമായിട്ടു് ആ പരിശ്രമിയായ ചിലന്തി ജയിക്കുകയും, അതിന്റെ ശത്രു ഹതപ്രാണനാകയും ചെയ്തു.

ന്യായമായ തന്റെ സ്വത്തു തനിക്കുതന്നെ കൈവശപ്പെട്ടുവെന്നു കണ്ടപ്പോൾ, ആ ചിലന്തി പരമക്ഷമയോടുകൂടി വലക്കുണ്ടായ 'അററകുററ'ങ്ങളെ തീർത്തുകൊണ്ടും, എന്റെ അറിവിൽ ആഹാരം ഒന്നും കൂടാതേയും മൂന്നു ദിവസം ഇരുന്നു. എന്നാൽ, ഒടുവിൽ നീലനിറത്തിലുള്ള ഒരു വലിയ ഈച്ച അവന്റെ വായിൽ അകപ്പെടുകയും, മോചനം പ്രാപിക്കുന്നതിനു് കഠിനമായി ശ്രമിക്കയും ഉണ്ടായി. അതിനു്, വലയിൽ കഴിയുന്നിടത്തോളം കുടുങ്ങാൻ, ചിലന്തി അവസരം കൊടുത്തു. എന്നാൽ, വലയുടെ സ്ഥിതിക്കു് ഈച്ച കുറെ അധികം ബലവാനായിരുന്നതുപോലെ തോന്നി. ചിലന്തി ഉടൻതന്നെ പുറപ്പെട്ടുവന്നു് ഒരു 'മിനിട്ടി'നകം പാററപ്പുള്ളിയുടെചുററും ഒരു പുതിയ വല കെട്ടിയതു കണ്ടപ്പോൾ, ഞാൻ അത്യാശ്ചര്യപ്പെട്ടുപോയി എന്നു സമ്മതിച്ചേ തീരൂ. ഈ വലകൊണ്ടു്, ഈച്ചയുടെ ചിറകുകൾക്കുണ്ടായിരുന്ന ചലനം നിലച്ചു. ഈ മട്ടിൽ ഈച്ച ഒരുവിധം പ്രതിരുദ്ധഗതി ആയപ്പോൾ, ചിലന്തി അതിനെ പിടിച്ചിഴച്ചു്, തന്റെ രന്ധ്റത്തിലേക്കു കൊണ്ടുപോകയും ചെയ്തു.

ഈ വിധം ഒരു അരിഷ്ടസ്ഥിതിയിൽ അതു കാലക്ഷേപം ചെയ്തു; ഈശ്വരൻ അതിനെ ഈ മാതിരി ജീവിതയാത്രയ്ക്കു ചേന്നാണു് സൃഷ്ടിച്ചിട്ടുള്ളതും; എന്തുകൊണ്ടെന്നാൽ, അതും ഒരൊററ ഈച്ചയെക്കൊണ്ടു് ഒരു വാരത്തിലധികം ആഹാരം നിർവഹിച്ചു. ഒരിക്കൽ ഞാൻ ഒരു 'കടന്നലി'നെ അതിന്റെ വലയിൽ പിടിച്ചിട്ടു; എന്നാൽ പതിവുപോലെ ചിലന്തി അതിനെ പിടിക്കാൻ വന്നപ്പോൾ,

ഏതുവിധം ശത്രുവിനോടാണ് തനിക്കു പെരുമാറാനുള്ളത് എന്നു് മനസ്സിലായതിൽ, ഉടൻതന്നെ അതിനെ ബന്ധിച്ചിരുന്ന നൂലുകളെ അറുക്കുകയും, അത്ര ബലവാനായ ശത്രുവിനെ അഴിച്ചുവിടുന്നതിനു തനിക്കു കഴിയുന്നതൊക്കെ പ്രവർത്തിക്കുകയും ചെയ്തു. കടന്നൽ വിമുക്തനായപ്പോൾ, ചിലന്തി വലയ്ക്കുണ്ടായ കേടുകൾ തീർപ്പാൻ ആരംഭിക്കുമെന്നു ഞാൻ പ്രതീക്ഷിച്ചിരുന്നു; എന്നാൽ ആ കേടുകൾ തീർക്കവയ്യാത്തതായിരുന്നു എന്നു തോന്നുന്നു; അതിനാൽ ആ വല നിശ്ശേഷം ഉപേക്ഷിക്കപ്പെടുകയും, പുതുതായൊന്നു് ആരംഭിക്കപ്പെടുകയും ഉണ്ടായി. അതും പതിവുള്ള സമയംകൊണ്ടു പൂർത്തിയായി.

ഇത്രയുമായപ്പോൾ ഒരു ചിലന്തിക്ക് എത്ര വല കെട്ടാൻ കഴിയുമെന്നു് പരീക്ഷിക്കണമെന്നു്, എനിക്കു് ഒരു ബുദ്ധിതോന്നി. അതിൻപ്രകാരം, ഞാൻ ഈ വലയെ നശിപ്പിക്കുകയും, ആ കീടം വേറെ ഒന്നു് ആരംഭിക്കുകയും ചെയ്തു. ആ വലയും ഞാൻ നശിപ്പിച്ചപ്പോൾ, അതിൻെറ ചരക്കെല്ലാം അവസാനിച്ചതായി തോന്നി; ഇനിമേൽ, അതിനു് നൂൽ നൂൽക്കാൻ കഴിവില്ലായിരുന്നു. പ്രധാന ജീവനോപായമില്ലാതായി. ഈ സ്ഥിതിയിൽ പ്രാണധാരണത്തിനുവേണ്ടി അതു പ്രയോഗിച്ച കൗശലങ്ങൾ, വാസ്തവമായിട്ടു് ആശ്ചര്യകരങ്ങളായിരുന്നു. അതു്, കാലുകളെ ഒരു പന്തിൻെറ ആകൃതിയിൽ ചുരുക്കി, വളരെനേരം ഒന്നിച്ചു് അനങ്ങാതെ കിടക്കുകയും, എന്നാൽ എപ്പോഴും തരം നോക്കിക്കൊണ്ടുതന്നെ ഇരിക്കുകയും ചെയ്യുന്നതു ഞാൻ കണ്ടിട്ടുണ്ടു്; വല്ല ഈച്ചയും വേണ്ടുവോളം അടുത്തു ചെല്ലുന്നതായാൽ, അതു ഝടിതിയായി പായുകയും, ആ ഇരയെ മിക്കപ്പോഴും ഉറപ്പായി പിടിക്കുകയും ചെയ്യും.

എന്നാലും ഈ മാതിരി കാലക്ഷേപത്തിൽ വൈരസ്യം തോന്നിത്തുടങ്ങീട്ടു്, അതു തനിക്കു വേറെ ഒരു വല

ചമയ്ക്കാൻ കഴിയാഞ്ഞതിനാൽ, മററൊരു ചിലന്തിയുടെ സ്വത്തിനെ ആക്രമിക്കാൻ നിശ്ചയിച്ചു. അവൻ വളരെ പൌരുഷത്തോടുകൂടെ അയൽവക്കത്തുള്ള ഒരു കോട്ടയെ ആസ്കന്ദനം ചെയ്കയും, ആദ്യത്തിൽ തുല്യമായ പൌരുഷത്തോടുകൂടിത്തന്നെ എതിരാളിയാൽ നിരാകരിക്കപ്പെടുകയും ചെയ്തു. ഈ ഒരു പരാജയംകൊണ്ടു് അധൈര്യപ്പെടാതെ, അതു വേറെ ഒന്നിൻെറ വലയെ ഉപരോധിച്ചു മൂന്നു ദിവസം യുദ്ധംചെയ്തു്, ഒടുവിൽ എതിൎത്തുനിന്നു് ഉടമസ്ഥനെക്കൊന്നു്, ആ വല കൈവശപ്പെടുത്തി.

ചെറുതരം ഈച്ചകൾ വലയിൽ വീഴുമ്പോൾ, ഉടൻ പുറപ്പെട്ടു ചെല്ലാതെ, ആ ചിലന്തി, അവ കുടുക്കിൽ നല്ലവണ്ണം അകപ്പെട്ടു എന്നു തിട്ടപ്പെടുന്നതുവരെ, ക്ഷമിച്ചു കാത്തിരിക്കും; എന്തുകൊണ്ടെന്നാൽ, അവൻ ഉടൻ അടുത്തു ചെല്ലുന്നതായാൽ, അവൻെറ ദൎശനത്താലുണ്ടാകുന്ന ഭയം ബന്ദികൾക്കു ബന്ധനത്തിൽനിന്നു വഴുകുന്നതിനു വേണ്ടുന്ന ശേഷി ഉണ്ടാക്കിക്കൊടുത്തേക്കാം. അതിനാൽ അവൻെറ മട്ടു്, നിഷ്പൌരുഷവും നിഷ്ഫലവും ആയ ആയാസംകൊണ്ടു് ബദ്ധൻെറ ശക്തി മുഴുവൻ ക്ഷയിക്കുന്നതുവരെ, ക്ഷമയോടു കാത്തിരിക്കുകയാകുന്നു, അനന്തരം, ആ ബന്ദിയെ ഉറപ്പായി ജയിക്കയുമാകാമല്ലോ.

ഞാൻ ഇപ്പോൾ വിവരിച്ച പ്രാണി മൂന്നു വൎഷം ജീവിച്ചിരുന്നു. ആണ്ടുതോറും അതിനു തൊലി മാറിവരുകയും, കാലുകൾ പുതുക്കുകയും ചെയ്തു. ഞാൻ ചിലപ്പോൾ അതിൻെറ ഓരോ കാൽ പിടുങ്ങുക ഉണ്ടായിട്ടുണ്ടു്. എന്നാൽ അതു പിന്നെയും രണ്ടു മൂന്നു ദിവസംകൊണ്ടു് വളൎന്നു വരും. ആദ്യത്തിൽ ഞാൻ വലയ്ക്കടുത്തു ചെല്ലുമ്പോൾ അതു ഭയപ്പെട്ടിരുന്നു, എന്നാൽ ഒടുവിൽ അതു് എൻെറ കൈയിൽനിന്നു് ഈച്ചകളെ വന്നു പിടിക്കത്തക്കവണ്ണം ഇണങ്ങി. ഞാൻ വലയുടെ ഏതുഭാഗമെങ്കിലും തൊടുന്നാ

തായാൽ ആത്മരക്ഷയ്ക്കോ, എതിർപ്പാനോ സന്നദ്ധനായിട്ട്, അത് സ്വ രന്ധ്രത്തിൽനിന്ന് ഉടൻ പുറപ്പെട്ടു വരുകയും ചെയ്യും.

---

പാഠം 6

# അയ്യപ്പൻ മാർത്താണ്ഡപ്പിള്ള

## I

തെക്കൻ തിരുവിതാംകൂറിൽ കുഴിത്തുറ ആറിന്റെ തീരത്ത് മനോഹരവും ഐശ്വര്യശ്രീയോടുകൂടിയതുമായ മഞ്ചിറ എന്നൊരു സ്ഥലമുണ്ട്. കൊല്ലവർഷം ഒൻപതാംനൂററാണ്ടിൽ അവിടെ ജനസ്വാധീനതകൊണ്ടും ധനപുഷ്ടികൊണ്ടും പ്രസിദ്ധിനേടിയ 'എററപ്പുറ' എന്നൊരു പ്രഭുഗൃഹമുണ്ടായിരുന്നു. ഗൃഹനായകനായ അയ്യപ്പൻപിള്ള രാജഭക്തിയിലും രാജ്യസ്നേഹത്തിലും അദ്വിതീയനായിരുന്നു. അദ്ദേഹം സ്വഗൃഹത്തിൽ ഒരു കളരി ഏർപ്പെടുത്തി. അവിടെ സമർത്ഥന്മാരായ ആശാന്മാരെ നിയമിച്ച് ചോരത്തിളപ്പും ചുണയുമുള്ള അനേകം ചെറുപ്പക്കാരെ കായികാഭ്യാസങ്ങളും ആയോധനവിദ്യയും ശീലിപ്പിച്ചുവന്നിരുന്നു.

ഈ പ്രഭുകുടുംബത്തിൽ 886-ാമാണ്ടിടയ്ക്കു നമ്മുടെ കഥാപുരുഷനായ മാർത്താണ്ഡപ്പിള്ള ജനിച്ചു.

നാട്ടുനടപ്പനുസരിച്ചു മാർത്താണ്ഡനെ ബാല്യത്തിൽ തന്നെ എഴുത്തിനിരുത്തി. അസാമാന്യമായ ബുദ്ധിസാമർത്ഥ്യവും ധാരണാശക്തിയും പ്രദർശിപ്പിച്ച ബാലന് അക്ഷരാഭ്യാസം മുഴമിക്കാൻ അധികംനാൾ വേണ്ടിവന്നില്ല.

ഏററപ്പുറ ഭവനത്തിലെ എഴുത്താശാനറിയാമായിരുന്ന കാവ്യശാസ്ത്രാദികളെല്ലാം പത്തുവയസ്സു തികയുന്നതിനുമുമ്പു മാർത്താണ്ഡൻ അഭ്യസിച്ചുകഴിഞ്ഞു.

കളികളിലും കായിക വിനോദങ്ങളിലും അത്യുത്സാഹിയായിരുന്ന മാർത്താണ്ഡൻ അനദ്ധ്യായ സമയങ്ങളിലെല്ലാം കളരിയിൽപോയി അവിടത്തെ പയററും അഭ്യാസങ്ങളും കണ്ടുരസിക്കുക പതിവായിരുന്നു. പഠനം പൂർത്തിയായി 'പൊന്നുകെട്ടി' ഗുരുദക്ഷിണ കഴിച്ചുശേഷം, കളരിയിൽ ചേൎന്നു കച്ചകെട്ടുന്നതിനു അമ്മാവനോടു അനുമതി വാങ്ങിച്ചു. ശരിയായ വ്യായാമവും കായികാഭ്യാസവുംകൊണ്ടു മാർത്താണ്ഡപ്പിള്ളയ്ക്കു ലഭിച്ച അംഗസൗഷ്ഠവവും ശരീരത്തിനു് ആകപ്പാടെ ഉണ്ടായ തേജസ്സും ദാർഢ്യവും ആരെയും ആകർഷിക്കുന്നതായിരുന്നു. പതിന്നാലു വയസ്സു ആകുന്നതിനു മുമ്പു് അഭ്യാസപാടവത്തിലും ആയോധന വിദ്യയിലും കുമാരൻ അദ്വിതീയനായിത്തീൎന്നു. ഇതുകണ്ടു സന്തോഷിച്ച കാരണവർ അയ്യപ്പൻപിള്ള കളരിയുടെ മേൽനോട്ടം അനന്തരവനെ ഏല്പിച്ചു. ഇങ്ങനെ തൻെറ കീഴിലുള്ള കുറെ ആളുകളെ ഭരിക്കാനും നയിക്കാനും പരിചയവും സാമൎത്ഥ്യവും മാർത്താണ്ഡപ്പിള്ളയ്ക്കു യൗവ്വനാരംഭത്തിൽതന്നെ സിദ്ധിക്കുന്നതിനിടയായി. ധൈര്യവും ദേഹശക്തിയും അഭ്യാസബലവുമുള്ള അനേകം യുവാക്കന്മാർ അംഗങ്ങളായിരുന്ന ഏററപ്പുറ കളരിയിൽ മാർത്താണ്ഡപ്പിള്ള 'കൊച്ചെജമാൻ' "ഇട്ടുചട്ടം" എന്ന നില അചിരേണ വന്നുകൂടി. ഇക്കാലത്തായിരുന്നു മാർത്താണ്ഡവൎമ്മ യുവരാജാവു് മാർത്താണ്ഡപ്പിള്ളയെ കാണാൻ സംഗതിയായതു്.

ശ്രീവീരമാർത്താണ്ഡവൎമ്മ മഹാരാജാവിൻെറ ജീവിതം ആദ്യന്തം പ്രതികൂലശക്തികളോടുള്ള ഒരു പോരാട്ടമായിരുന്നു. കൊല്ലവൎഷം ഒൻപതാംശതകത്തിൻെറ അന്ത്യഘട്ടത്തിൽ വേണാട്ടു രാജവംശത്തിനു ഗണ്യമായ ശക്തിക്ഷയം

സംഭവിച്ചു. അതിന്റെ പ്രധാന കാരണം നാട്ടിലെ അന്തഃച്ഛിദ്രമായിരുന്നു. രാജശക്തി വൎദ്ധിപ്പിക്കുന്നതിന് മാൎത്താണ്ഡവൎമ്മ യുവരാജാവു വേഷംമാറി സഞ്ചരിച്ചുവന്നു. ഇങ്ങനെ സഞ്ചരിക്കുന്നതിനിടയ്ക്ക് ഒരിക്കൽ മുഞ്ചിറെ എത്തി ചില ഗൂഢാന്വേഷണങ്ങൾ നടത്തി. ഏറവപ്പുറ ഭവനത്തിലെ കാരണവർ അയ്യപ്പൻപിള്ള വിശ്വസിക്കത്തക്ക രാജഭക്തനാണെന്നും ദുഷ്പ്രഭുക്കളുടെ വിരോധിയാണെന്നും അദ്ദേഹം സൂക്ഷ്മമായി ഗ്രഹിച്ചു. അതിനാൽ ഏറവപ്പുറ വീട്ടിൽചെന്ന് കുറെനാൾ അവിടുന്ന് ഒരു ശ്രദ്ധാതിഥിയായി വസിക്കുകയുണ്ടായി. ഈ അവസരത്തിലായിരുന്നു അയ്യപ്പൻപിള്ളയുടെ അനന്തരവൻ മാൎത്താണ്ഡപ്പിള്ളയെ കളരിയിൽവച്ചു കാണുന്നതിനും അയാളുടെ കായികാഭ്യാസചതുരതയും ഭരണപാടവവും അടുത്തറിയുന്നതിനും തിരുമനസ്സിലേയ്ക്കു സംഗതിയായതു്. രണ്ടു നാലു ദിവസത്തെ പരിചയംകൊണ്ടു് മാൎത്താണ്ഡപ്പിള്ളയുടെപേരിൽ അവിടുത്തേയ്ക്ക് അതിയായ സ്നേഹവും വിശ്വാസവും ഉണ്ടായി.

904-ൽ മാൎത്താണ്ഡവൎമ്മ മഹാരാജാവു തിരുമൂപ്പേററു. ഉടനെതന്നെ ആത്മരക്ഷയ്ക്കും രാജ്യക്ഷേമത്തിനും അവശ്യം വേണ്ടതായ ശത്രുസംഹാരത്തിൽ മഹാരാജാവു മനസ്സുവെച്ചു. 908-ാമാണ്ടു് തമ്പിമാരിൽ പ്രധാനനായ പപ്പുത്തമ്പിയേയും അയാളുടെ അനുജനേയും നാഗരുകോവിൽവച്ചു വധിക്കയാൽ മാടമ്പിമാരും കൂട്ടുകാരും ഭയാകുലരായിത്തീൎന്നു. ചതുരുപായങ്ങൾ പ്രയോഗിച്ചു ശത്രുക്കളെയെല്ലാം കണ്ടുപിടിച്ചു വേണ്ട വിചാരണകൾ നടത്തി ശിക്ഷിച്ചു. പലൎക്കും വധശിക്ഷ നല്കി; ബ്രാഹ്മണരായ കുററക്കാരെ നാടുകടത്തി. ഇതോടുകൂടി അക്രമികൾക്ക് അമൎച്ച വരികയും രാജ്യത്തിൽ സമാധാനം ഉറയ്ക്കുകയും നീതിപാലനം ന്യായാനുസരണം നടത്താൻ തിരുമനസ്സിലേയ്ക്കു സൗകൎയ്യം ലഭിക്കുകയും ചെയ്തു.

അതിനുശേഷം തിരുമേനിയുടെ രക്ഷയ്ക്കും ശത്രുസംഹാര

ത്തിനും സഹായിച്ചിട്ടുണ്ടായിരുന്ന കുടുംബക്കാരെ വരുത്തി അവൎക്കു സ്ഥാനമാനങ്ങളും കരമൊഴിവായി വസ്തുക്കളും നല്കി സമ്മാനിച്ചു. ഈ കൂട്ടത്തിൽ ഉള്ളിരിപ്പുവീട്ടിൽ അയ്യപ്പൻപിള്ള സവിശേഷമായ രാജപ്രീതിയ്ക്കു പാത്രമായി. അദ്ദേഹത്തിൻെറ കുടുംബത്തിനു "തിരുമുഖത്തുകണക്ക്," "തമ്പിചെമ്പകരാമ"പ്പട്ടം മുതലായ സ്ഥാനമാനങ്ങൾ കല്പിച്ചുകൊടുത്തു. തിരുമേനിയുടെ ഏതാനും ദിവസത്തെ വാസത്താൽ അനുഗ്രഹിക്കപ്പെട്ട ഏറെപ്പുറവീട്ടിനു് "ഉള്ളിരിപ്പുവീടു്" എന്ന പേരും സിദ്ധിച്ചു. അനന്തരവനായ മാർത്താണ്ഡപ്പിള്ളയെ കാരണവരുടെ സമ്മതത്തോടുകൂടി അവിടുന്നു് പട്ടാളത്തിൽ ഒരു ഉദ്യോഗസ്ഥനായി കല്പിച്ചു നിയമിച്ചു. താമസിയാതെ പട്ടാളം പരിഷ്കരിച്ചപ്പോൾ അയ്യപ്പൻ മാർത്താണ്ഡപ്പിള്ളയ്ക്കു് ഒരു വകുപ്പിൻെറ നായകത്വം ലഭിച്ചു. അന്നത്തെ സേനാപതിയായിരുന്ന കുമാരസ്വാമിപ്പിള്ള ഈ യുവാവിൻെറ ചുറുചുറുക്കും ബുദ്ധിസാമൎത്ഥ്യവും ഭരണപാടവവും അചിരേണ കണ്ടറിയുകയും അയാൾക്കു പട്ടാളസംബന്ധമായ സകലവിധ അറിവും പരിചയവും സമ്പാദിക്കുന്നതിനുള്ള സൗകൎയ്യങ്ങൾ ഉണ്ടാക്കിക്കൊടുക്കുകയും ചെയ്തു.

അന്തഃഛിദ്രങ്ങൾ ഉന്മൂലനംചെയ്തു രാജ്യത്തിനകത്തു് ഒരുവിധം സമാധാനം വരുത്തിയശേഷം ഉപദ്രവകാരികളായ അയൽ രാജാക്കന്മാരെ കീഴടക്കി രാജ്യത്തിൻെറ അതിൎത്തി വിസ്തൃതമാക്കാൻ മഹാരാജാവു് തുനിഞ്ഞു. ദേശിങ്ങനാട്ടു് (കൊല്ലം), ഇളയടത്തു സ്വരൂപം (കൊട്ടാരക്കര), കായങ്കുളം എന്നീ രാജ്യങ്ങളിലെ നാടുവാഴികളുമായി മാർത്താണ്ഡവൎമ്മമഹാരാജാവു് ഉഗ്രങ്ങളായ സമരങ്ങൾ ചെയ്യാൻ ഇടയായി. ഈ യുദ്ധങ്ങളിൽ മാർത്താണ്ഡപ്പിള്ള അനന്യസാധാരണമായ ആയോധനചതുരതയും ബുദ്ധിസാമൎത്ഥ്യവും പ്രകടിപ്പിച്ചു. തന്നിമിത്തം രാമയ്യൻദളവയ്ക്കു യുവാവായ ഈ ഭടനായകനെപ്പററി അതിയായ സ്നേഹവും മതിപ്പും

ഉണ്ടായി. അയാളുടെ സേവനങ്ങളെ പ്രശംസിച്ച് തിരുമനസ്സറിയിക്കുകയും ചെയ്തു.

കൊല്ലവും കായംകുളവുമായുള്ള യുദ്ധം നടന്നുവരവേ, ഡച്ചുകാർ കുളച്ചൽ തുറമുഖം ആക്രമിച്ചു. മിടാലം, കടിയപട്ടണം, തേങ്ങാപ്പട്ടണം മുതലായ സ്ഥലങ്ങൾ അവർ നിഷ്പ്രയാസം കൈവശപ്പെടുത്തി, പത്മനാഭപുരം പിടിക്കുന്നതിനുകൂടി അവർ ഒരുമ്പെട്ടു. വിവരം അറിഞ്ഞ ഉടൻ തന്നെ മഹാരാജാവ് സേനകളോടുകൂടി അവിടെ എത്തി ഡച്ചുകാരെ എതിർത്തു. കിഴക്കും വടക്കുംനിന്ന് ഒരേ സമയത്തു ശക്തിയോടുകൂടി ഞെക്കുകയാൽ ലന്തപ്പട നിശ്ശേഷം തോററ് അവരുടെ കപ്പലുകളിലേയ്ക്ക് പിന്മാറാൻ ശ്രമിച്ചു. തിരുവിതാംകൂർ സൈന്യം ഡച്ചുകപ്പലുകളെ നശിപ്പിക്കുകയും അനേകം ലന്തക്കാരെ തടവുകാരായിപ്പിടിക്കുകയുമുണ്ടായി. ഈ യുദ്ധത്തിലും മാർത്താണ്ഡപ്പിള്ളയുടെ സമരസാമർത്ഥ്യവും ഭരണ നൈപുണ്യവും അറിഞ്ഞു് തിരുമനസ്സുകൊണ്ടു് അദ്ദേഹത്തെ അത്യധികം അഭിനന്ദിച്ചു.

ചെമ്പകശ്ശേരി, തെക്കുംകൂർ, വടക്കുംകൂർ എന്നീ രാജ്യങ്ങളുമായി സമരം നടക്കുന്ന കാലത്തു് രാമയ്യൻ ദളവയ്ക്കു് സൈന്യസമേതം യുദ്ധസ്ഥലത്തുതന്നെ താമസിക്കേണ്ടിവന്നു. അതിനാൽ തെക്കൻ തിരുവിതാംകൂറിലെ സമാധാനപരിപാലനത്തിനും ഭരണത്തിനുമായി അയ്യപ്പൻ മാർത്താണ്ഡപ്പിള്ളയെ സർവ്വാധികാര്യക്കാരനായി കല്പിച്ചു നിയമിക്കുകയുണ്ടായി. ആ ഉദ്യോഗത്തിൽ അദ്ദേഹം പ്രകാശിപ്പിച്ച സീമാതീതമായ ഭരണപാടവവും നയകൌശലവും കണ്ടു സന്തുഷ്ടനായ മഹാരാജാവു് താമസിയാതെ മാർത്താണ്ഡപ്പിള്ളയ്ക്കു് 'വലിയ സർവ്വാധി' ഉദ്യോഗം കൊടുത്തു. അദ്ദേഹം തിരുവനന്തപുരത്തും രാമയ്യൻ ദളവ മാവേലിക്കരയും താമസിച്ചാണു് ഭരണകാര്യങ്ങൾ നിർവ്വഹിച്ചുവന്നതു്. 931-ാമാണ്ടു് രാമയ്യൻ മാവേലിക്കരെവെച്ചു മരിച്ചു. അന്നുമുതൽ കല്പനപ്ര

കാരം മാർത്താണ്ഡപ്പിള്ള ദളവയുടെ ജോലികൂടി കൈയേററു നടത്തിവന്നു. 933-ാമാണ്ടു മിഥുനമാസത്തിൽ മാർത്താണ്ഡവർമ്മ മഹാരാജാവു 53-ാമത്തെ തിരുവയസ്സിൽ നാടുനീങ്ങി; രാമവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടു രാജ്യഭരണമേററു. അവിടുന്നു അയ്യപ്പൻ മാർത്താണ്ഡപ്പിള്ളയെ ദളവ ഉദ്യോഗത്തിൽ സ്ഥിരപ്പെടുത്തി.

കീഴടക്കിയ പ്രദേശങ്ങളിൽ വേണ്ട ഭരണവ്യവസ്ഥകൾ ഏർപ്പെടുത്തുകയും രാജ്യത്തിന്റെ നന്മയ്ക്കു പൊതുവെയുള്ള പരിഷ്കാരങ്ങൾ നടപ്പിൽ വരുത്തുകയുമായിരുന്നു സ്ഥിരം ദളവയായ ഉടൻ അയ്യപ്പൻ മാർത്താണ്ഡപ്പിള്ള ചെയ്തതു്. ഒരു രാജ്യത്തിന്റെ അഭിവൃദ്ധി ആ രാജ്യത്തിലെ മുതലെടുപ്പിനെ ആശ്രയിച്ചിരിക്കുമെന്ന തത്വം മുൻനിറുത്തി രാജ്യഭരണസമ്പ്രദായം ഇദ്ദേഹം പരിഷ്കരിച്ചു. 'തെക്കെ മുഖം', 'വടക്കെ മുഖം', 'പടിഞ്ഞാറെ മുഖം' എന്നു മൂന്നു മുഖങ്ങൾ (ഡിവിഷൻ) ആയി ഭാഗിച്ചു് ഓരോന്നിലും ഓരോ 'വലിയ സർവ്വാധി കാര്യക്കാരെ' നിയമിച്ചു. 'മുഖ'ങ്ങളെ 'ഉപമുഖ'ങ്ങളായി ഭാഗിച്ചു് ഓരോന്നിലും ഓരോ 'സർവ്വാധി കാര്യക്കാരെ ചുമതലക്കാരാക്കി. 'ഉപമുഖ'ങ്ങളെ 'മണ്ഡപത്തും വാതിലു'കളായി വിഭജിച്ചു് ഓരോ മണ്ഡപത്തും വാതുക്കലും ഓരോ 'കാര്യക്കാരെ'യും ആക്കി. മണ്ഡപത്തും വാതലുകളെ മണിയം, കേൾവി, അധികാരം, പ്രവൃത്തി മുതലായ പേരുകളോടുകൂടിയ ചെറിയ ഖണ്ഡങ്ങളായി വിഭജിച്ചു് അവയെ മണിയക്കാരന്റെയൊ അധികാരിയുടെയൊ പാർവ്വത്യക്കാരുടെയൊ കീഴിലാക്കി. അവരെ സഹായിക്കാൻ കണക്കപ്പിള്ളമാരെയും രായസക്കാരെയും മില്ലക്കാരെയും ചേരുമാനക്കാരെയും നിയമിച്ചു. കുടികളിൽനിന്നും മുൻ കാലങ്ങളിൽ കരം പിരിയ്ക്കുന്നതിനുണ്ടായിരുന്ന കുത്തകഏർപ്പാടു് ഈ പരിഷ്കാരം നടപ്പിൽ വന്നതോടുകൂടി അവസാനിച്ചു. കരംപിരിവു്, ചുമതലയുള്ള ഉദ്യോഗസ്ഥന്മാരു

ടെ മേൽനോട്ടത്തിൽ നടത്തപ്പെട്ടതിനാൽ രാജഭോഗം ചോ ച്ചുകൂടാതെ ഭണ്ഡാരത്തിൽ വന്നുചേൎന്നു. രാജ്യത്തിലെ മുത ലെടുപ്പു് വൎദ്ധിച്ചു. ഈ റവന്യൂ ഉദ്യോഗസ്ഥന്മാൎക്കു തന്നെ നീതി ന്യായം നടത്താനുള്ള അധികാരവുംകൂടി കൊടുത്ത തിനാൽ, ഇടപ്രഭുക്കന്മാരുടെ ദുരധികാരപ്രമത്തത അസ്ത മിക്കുകയും രാജ്യത്തു നീതിപരിപാലനം നിഷ്പ്രയാസം സാധിക്കുകയും ചെയ്തു.

ഇതിനുപുറമെ, സൈന്യവകുപ്പിലും കാലോചിതമായ പരിഷ്കാരങ്ങൾ വരുത്തണമെന്നു ദളവ നിശ്ചയിച്ചു. തിരു വിതാംകൂറിലെ സൈന്യബലത്തെ അമ്പതിനായിരമായി വൎദ്ധിപ്പിച്ചു. നായർപട്ടാളം കൂടാതെ പട്ടാണിമാരെയും രാജപുത്രന്മാരെയും ചേൎത്തു് ഓരോ കമ്പനികൂടി ഏൎപ്പെ ടുത്തി. കുളച്ചൽയുദ്ധത്തിൽ തടവുകാരായി പിടിക്കപ്പെട്ട ഡച്ചുകാരിൽ ഒരാളായ 'ഡിലനായി'യെ മുമ്പുതന്നെ സൈന്യാധിപനായി നിയമിച്ചിരുന്നു. പട്ടാളത്തിനു പുതിയ രീതിയിലുള്ള ആയുധങ്ങൾ സംഭരിക്കേണ്ടതാവ ശ്യമായി വന്നതിനാൽ അഞ്ചുതെങ്ങിൽ കച്ചവടക്കാരായി താമസിച്ചിരുന്ന ഇംഗ്ലീഷ് കമ്പനിയുമായി ദളവ കരാറുകൾ ചെയ്തു് ഒന്നാംതരം യുദ്ധസാമഗ്രികൾ വാങ്ങിച്ചു. ഇത്തര മുള്ള സൈന്യശേഖരംകൊണ്ടു് രാജശത്രുക്കളും നിശ്ശേഷം കീഴ ടങ്ങാത്ത നാടുവാഴികളും പ്രഭുക്കന്മാരുമെല്ലാം ഭയപ്പെട്ടു രാജ ശാസനത്തിനു് അടിമപ്പെട്ടു് ഒതുങ്ങിപ്പാൎത്തു.

## II

### കൎണ്ണാട്ടിക്കിലെ നവാബുമായുള്ള സഖ്യം

ഇതിനിടയ്ക്കു് കൎണ്ണാട്ടിക്കിലെ നവാബിൻെറ വരു തിവിട്ടു് സ്വാതന്ത്ര്യനായിത്തീൎന്ന തൃശ്ശിനാപ്പിള്ളി ഗവൎണ്ണർ മഢിമിയ്യായെ 930-ൽ ഈസ്റ്റിൻഡ്യാകമ്പനിക്കാരുടെ സ

ഹായത്തോടുകൂടി നവാബിൻെറ സേനാനായകൻ മാഹൂസ് ഖാൻ തോല്പിച്ചു. ഈ വിവരം അറിഞ്ഞ് അന്നു തിരുവിതാംകൂറിൻെറ കിഴക്കെ അതൃത്തിയിലുള്ള കളക്കാട്ടിൽ പ്രാന്തപ്രദേശങ്ങളുടെ രക്ഷയ്ക്കായി പാർപ്പിക്കപ്പെട്ടിരുന്ന വേണാട്ടുസൈന്യം ഭയപ്പെട്ടു തോവാളയിലേക്ക പിന്മാറി. കളക്കാട്ടു മുതൽ കന്യാകുമാരിവരെയുള്ള സ്ഥലങ്ങൾ യുദ്ധംകൂടാതെ മാഹൂസ്ഖാൻ സ്വാധീനമാക്കി. ഈ വസ്തുത ദളവ അറിഞ്ഞ ഉടൻ ഡിലനായിയുടെ നേതൃത്വത്തിൽ ഒരു സൈന്യത്തെ അങ്ങോട്ടയച്ചു. ഡിലനായി തിരുനൽവേലിക്ക സമീപംവച്ച് മാഹൂസ്ഖാനേയും അയാളുടെ സേനയേയും നിശ്ശേഷം തോല്പിച്ചു; കളക്കാട്ടുകോട്ടയെ ആക്രമിച്ച് പിടിച്ചടക്കി; അതിലുണ്ടായിരുന്ന ശത്രുക്കളെ തടവുകാരാക്കുകയും ചെയ്തു.

കുറെ കഴിഞ്ഞ്, മുഡ്മിയ്യായ്ക്കുപകരം ഗവർണ്ണരായി നിയമിക്കപ്പെട്ട മാഹൂസ്ഖാനും സ്വതന്ത്രനായിത്തീർന്നു. 934-ൽ അയാൾ വീണ്ടും കളക്കാട്ടുകോട്ട ആക്രമിച്ച് തിരുവിതാംകൂർ സേനയെ ആരുവാമൊഴിവരെ പിന്നാക്കം തുരത്തി. അവിടെ സൈന്യസമേതം പാളയമടിച്ചു താമസിച്ചിരുന്ന തമ്പി കുമാരൻ ചെമ്പകരാമൻപിള്ള എന്ന സേനാനിയെ മാഹൂസ്ഖാനെ എതിക്കാൻ ദളവ നിയോഗിച്ചു. ശൂരനും യുദ്ധവീരനുമായിരുന്ന ചെമ്പകരാമൻപിള്ള ആരുവാമൊഴിയുദ്ധത്തിൽ മാഹൂസ്ഖാനെ തോല്പിച്ചു. മാഹൂസ്ഖാൻ ശേഷിച്ച പടയോടുകൂടി പാലായനം ചെയ്തു.

മാഹൂസ്ഖാൻ ന്യായരഹിതമായി തിരുവിതാംകൂർ വക സ്ഥലങ്ങൾ ആക്രമിച്ച വിവരം ദളവ നവാബിനെ അറിയിച്ചു. ഈ പരാതി കിട്ടിയ ഉടനെ നവാബ് കോപിച്ച് മാഹൂസ്ഖാനെ ഗവർണ്ണർ ഉദ്യോഗത്തിൽനിന്നും മാററാൻ തീർച്ചയാക്കി; ആജ്ഞ നടത്തുവാനായി യൂസുഫ്ഖാനെ ഒരു സൈന്യവുമായി തൃശ്ശിനാപ്പിള്ളിക്കയച്ചു. മാഹൂസ്

ഖാനെ ജയിച്ചു കീഴടക്കുവാൻ യൂസുഫിനു തനിയെ സാദ്ധ്യമല്ലെന്നുകണ്ടു് നവാബ് തിരുവിതാംകൂറിന്റെ സാഹായ്യമപേക്ഷിച്ചു. ദളവ ഉടൻതന്നെ ചെമ്പകരാമൻപിള്ളയുടെ നേതൃത്വത്തിൽ തോവാളയിൽ താമസിച്ചിരുന്ന അയ്യായിരം പേരെയും കൊല്ലത്തുനിന്നും ആര്യങ്കാവുവഴി പതിനായിരംപേരെയും യൂസുഫ്ഖാനെ സഹായിക്കാനയച്ചു. ഇവരുടെ സഹായംകൊണ്ടു് മഹ്ഫസ്ഖാൻ പരാജിതനാവുകയും യൂസുഫ്ഖാൻ ഗവർണ്ണരായി നിയമിക്കപ്പെടുകയും ചെയ്തു. ഇപ്രകാരം സഹായിച്ചതിനു പ്രതിഫലമായി കന്യാകുമാരി മുതൽ കളക്കാടുവരെയുള്ള പ്രദേശത്തെ യൂസുഫ്ഖാൻ തിരുവിതാംകൂറിനു വിട്ടുകൊടുത്തു.

യൂസുഫ്ഖാൻ ഗവർണ്ണരായി കുറച്ചുകാലം കഴിഞ്ഞപ്പോൾ, അയാളും 'കൊമ്പൻ പോയതു മോഴയ്ക്കു വഴി' എന്ന മട്ടിൽ സ്വതന്ത്രനാകാൻ യത്നിച്ചു. നവാബിനോടു് എതിരിടാൻ അദ്ദേഹത്തിന്റെ ശത്രുക്കളായ ഫ്രെഞ്ചുകാരോടും സമീപത്തുള്ള പ്രബലശക്തിയായ തിരുവിതാംകൂറിനോടും യൂസുഫ് സഹായത്തിനപേക്ഷിച്ചു. തിരുനൽവേലിയ്ക്കു പടിഞ്ഞാറുള്ള പ്രദേശങ്ങൾ തിരുവിതാംകൂറിനു വിട്ടുകൊടുക്കാമെന്നും അയാൾ നിർദ്ദേശിച്ചു. എന്നാൽ സത്യസന്ധനായ ദളവായുടെ നീതിനിഷ്ഠ ഈ അപേക്ഷയെ അനുകൂലിച്ചില്ല. നവാബുമായുള്ള ഉടമ്പടിക്കു വിപരീതമായും മഹാരാജാവു തിരുമനസ്സിലെ മിത്രമായ ഇംഗ്ലീഷ് കമ്പനിക്കു വിരോധമായും ഉള്ള ഈ സഖ്യത്തിൽ ചേരുന്നതിനു് തയ്യാറില്ലെന്നു ദളവ മറുപടി കൊടുത്തു. തന്നിമിത്തം കുപിതനായ യൂസുഫ്ഖാൻ 936-ൽ തിരുവിതാംകൂർ വക പാണ്ടിരാജ്യവിഭാഗം ആക്രമിക്കുകയും വീടുകളും ക്ഷേത്രങ്ങളും കൊള്ളയിട്ടു നശിപ്പിക്കുകയും ചെയ്തു. ദളവയും ഉടൻതന്നെ യുദ്ധസ്ഥലത്തെത്തി യൂസുഫ്ഖാനെ നിശ്ശേഷം തോല്പിച്ചു. ഒടുവിൽ ഇംഗ്ലീഷ്സൈന്യം യൂസുഫിനെ

തടവുകാരനാക്കി 937-ൽ മധുരയിൽവെച്ചു തൂക്കിലിട്ടു കൊന്നു. ഈ യുദ്ധത്തിൽ യൂസുഫ്ഖാനെ തോല്പിക്കാൻ സഹായിച്ചതിലേക്കായി നവാബും ഇംഗ്ലീഷ്കാരുംകൂടി കളക്കാട്ടുമുതൽ കന്യാകുമാരിവരെയുള്ള സ്ഥലങ്ങൾ വീണ്ടും തിരുവിതാംകൂറിനു വിട്ടുകൊടുത്തു.

## III

### സാമൂതിരിയുമായുള്ള യുദ്ധം

അക്കാലത്തു കോഴിക്കോട്ടു സാമൂതിരി കൊച്ചിരാജ്യം പിടിച്ചടക്കാൻ ഒരുക്കങ്ങൾ ചെയ്തുവരികയായിരുന്നു. മൈസൂർസുൽത്താനായ ഹൈദരാലിയുടേയും ഇംഗ്ലീഷ്കമ്പനിക്കാരുടേയും പ്രാബല്യംകൂടെ കണ്ടപ്പോൾ കൊച്ചീരാജാവിന്റെ ഭയം ദ്വിഗുണീഭവിക്കുകയാണുണ്ടായതു്. അദ്ദേഹം തിരുവിതാംകൂറുമായി സഖ്യത്തിനപേക്ഷിച്ചു. 932-ൽ അയ്യപ്പൻ മാർത്താണ്ഡപ്പിള്ള ദളവ മാവേലിക്കരവെച്ചു് കൊച്ചിയുമായി ഒരു കരാറുചെയ്തു. 937-ൽ സാമൂതിരി തൃശ്ശൂർ മുതലായ സ്ഥലങ്ങൾ ആക്രമിച്ചു കൈവശപ്പെടുത്തി. സാമൂതിരിയുടെ ആക്രമണത്തെ തടുക്കുന്നതിനു് കൊച്ചിയ്ക്കു ത്രാണിയില്ലെന്നു ബോദ്ധ്യമായതുകൊണ്ടു് മുൻഉടമ്പടിയെ ഒന്നുകൂടി ബലപ്പെടുത്തി 937 ധനു 1-ാംനു- കൊച്ചിരാജാവിന്റെ പ്രതിനിധിയായി ഇളയരാജാവു് ശുചീന്ദ്രം ക്ഷേത്രത്തിൽ വെച്ചു് തിരുവിതാംകൂർ മഹാരാജാവുമായി ഒരു ഉടമ്പടി ചെയ്തു. ഈ ഉടമ്പടിപ്രകാരം സാമൂതിരിയെ തോല്പിക്കാൻ സഹായിക്കുന്നതിനു പ്രതിഫലമായി ആലങ്ങാട്ടു്, പറവൂർ മുതലായ രാജ്യങ്ങളിൽ കൊച്ചീയ്ക്കുള്ള അധികാരങ്ങളും അവകാശങ്ങളും തിരുവിതാംകൂറിനു വിട്ടുകൊടുക്കാമെന്നു കൊച്ചീരാജാവു സമ്മതിച്ചു. ഇതിനുശേഷം കൊച്ചിക്കു വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കണമെന്നു ദളവ അയ്യപ്പൻ മാർത്താണ്ഡപിള്ള

യോടു മഹാരാജാവ് തിരുമനസ്സുകൊണ്ടു് കല്പിച്ചു. ഉടൻ തന്നെ ഡിലനായി സൈന്യസമേതം യുദ്ധസ്ഥലത്ത് എത്തിക്കൊള്ളണമെന്നു് ഉത്തരവു കൊടുത്തിട്ട്, ദളവ മുമ്പെ കൊച്ചിയ്ക്കു തിരിച്ചു. പറവൂരിനു സമീപം പാളയമടിച്ചു താമസിച്ചിരുന്ന സാമൂതിരിയുടെ സൈന്യത്തെ ദളവ നിഷ്പ്രയാസം ഓടിച്ചു. ഇതിന്നിടയ്ക്കു് ഡിലനായിയും വന്നുചേന്നു. തിരുവിതാംകൂർ സൈന്യത്തെ രണ്ടായി ഭാഗിച്ചു് ഒരു ഭാഗം ദളവായുടെ നേതൃത്വത്തിലും മറേറതു് ഡിലനായിയുടെ നേതൃത്വത്തിലും രണ്ടു വഴിയായിത്തിരിച്ചു. ദളവ തൃശ്ശിവപേരൂർ ആക്രമിച്ചു് അവിടെനിന്നും സാമൂതിരിപ്പടയെ തോല്പിച്ചോടിച്ചു. ഡിലനായിയുടെ സൈന്യവും ഇതിന്നിടയ്ക്കു ചൊവ്വര എന്ന സ്ഥലത്തുവെച്ചു് സാമൂതിരിയുടെ മറെറാരു സൈന്യത്തെ പരാജിതമാക്കി. തിരുവിതാംകൂറിലെ രണ്ടു സേനകളും ഒന്നിച്ചുചേന്നു, കൊച്ചിയിൽനിന്നും തോറേറാടിപ്പോയ സാമൂതിരിപ്പടയെ പിന്തുടന്നു്, രാജധാനിയായ കോഴിക്കോട്ട് ആക്രമിച്ചു പിടിക്കാനായി ദളവ സന്നദ്ധനായി. ഇതിലേയ്ക്കു് മഹാരാജാവു തിരുമനസ്സിലെ അനുവാദം ആവശ്യമായിരുന്നതുകൊണ്ടു്, ദളവ തിരുവനന്തപുരത്തു് ആളയച്ചു് വിവരം തിരുമനസ്സുറിയിച്ചു. ഇതിനിടയ്ക്കു് ഭയാക്രാന്തനായ സാമൂതിരി സമാധാനത്തിന്നപേക്ഷിച്ചു് മഹാരാജാവിൻെറ അടുക്കൽ ദൂതന്മാരെ അയച്ചിരുന്നു. സാമൂതിരിയെ കൊച്ചിയിൽനിന്നും ഓടിച്ചു കൊടുക്കണമെന്നുള്ള ഉടമ്പടി പാലിച്ചാൽ മതിയെന്നും സാമൂതിരിയുടെ രാജധാനി പിടിക്കേണ്ട ആവശ്യമില്ലെന്നും കല്പന വരികയാൽ, ദളവയും ഡിലനായിയും യുദ്ധം നിറുത്തി പറവൂരിലേക്കു മടങ്ങി. യുദ്ധച്ചെലവിനു് മുന്നരലക്ഷം രൂപാ തിരുവിതാംകൂറിനു കൊടുത്തും മേലാൽ വേണാട്ടിനോടു് വേഴ്ചയിൽ കഴിഞ്ഞുകൊള്ളാമെന്നു സമ്മതിച്ചും സാമൂതിരി, 930-ൽ ഉടമ്പടി ചെയ്തു. കൊച്ചിയുമായുള്ള ഉടമ്പടിയിലെ വ്യവസ്ഥ അനുസരിച്ചു് ആലങ്ങാടും

പറവൂരും തിരുവിതാംകൂറിനോടു ചേർക്കപ്പെട്ടു. സാമൂതിരി പിടിച്ചടക്കിയ സ്ഥലങ്ങൾ കൊച്ചിക്കു തിരിയെ കിട്ടി. സന്തുഷ്ടചിത്തനായ കൊച്ചീരാജാവ് ദളവയുടെ ധീരോദാത്തത, യുദ്ധസാമർത്ഥ്യം, തന്ത്രജ്ഞത, സ്വാമിഭക്തി, സത്യനിഷ്ഠ, മുതലായവകണ്ടു് പ്രസാദിച്ച് കൊച്ചീരാജ്യത്തിലുൾപ്പെട്ട "പുത്തൻചിറ" എന്ന ദേശം അദ്ദേഹത്തിനു് പാരിതോഷികമായി നൽകി.

സാമൂതിരിയുമായുള്ള യുദ്ധം കല്പനപ്രകാരം പൊടുന്നനവെ നിറുത്തേണ്ടി വന്നതിനാൽ ഭഗ്നോത്സാഹനായ ദളവയ്ക്കു് മഹാരാജാവു തിരുമനസ്സുകൊണ്ടു് ഒരു തിരുവെഴുത്തയച്ചു. അതിൽ അവിടുത്തെ തിരുവുള്ളം ഏതാണ്ടിങ്ങനെ രേഖപ്പെടുത്തിയിരുന്നു.

"കൊച്ചീരാജാവിനോടു് ചെയ്തിരുന്ന വാഗ്ദാനം നിറവേററിയതുകൊണ്ടു് നമുക്കു വളരെ സന്തോഷമായി. യുദ്ധത്തിൽ ദളവയും ഭടന്മാരും കാണിച്ച സ്തുത്യർഹമായ വീരകൃത്യങ്ങൾ നമ്മെ അഭിമാനാതിരേകത്താൽ പുളകം കൊള്ളിക്കുന്നു. എന്നാൽ യുദ്ധമദ്ധ്യേ ദളവ ജീവനെപ്പോലും തൃണവൽഗണിച്ചു് ആപല്ക്കരമായ അനേകം ഉദ്യമങ്ങളിൽ ഇടപ്പെട്ടതായി അറിഞ്ഞു. അതു വളരെ സാഹസമായിപ്പോയി. നമുക്കതിൽവെച്ചു് വളരെ കുണ്ഠിതമുണ്ടു്".

"വാശിയോടുകൂടി പടപൊരുതി ശത്രുവിനെ ഓടിച്ചുകൊണ്ടുപോകുന്ന നായർഭടന്മാരെ തടഞ്ഞു പിൻതിരിക്കുന്നതു് അവരുടെ ഉത്സാഹം ക്ഷയിപ്പിച്ചേക്കുമെന്നു നാം അറിയായ്കയല്ല. എന്നാൽ തോററു ക്ഷമായാചനം ചെയ്യുന്ന ശത്രുവിനെ വീണ്ടും ഹിംസിക്കുന്നതു് രാജധർമ്മമല്ലല്ലൊ. 'ആയോധനത്തിങ്കലോടുന്നവ'ന്നും 'ആയുധംവച്ചു വണങ്ങുന്നവ'ന്നും അഭയം കൊടുക്കണമെന്നാണു് ആപ്തവാക്യം. അതുകൊണ്ടാണു് ഉടൻ യുദ്ധം അവസാനിപ്പിക്കണമെന്നു തീരു

മാനിച്ചതു്. ഇതിൽ ദളവയ്ക്കു് വിപരീതാഭിപ്രായമുണ്ടാകയില്ലെന്നു വിശ്വസിക്കുന്നു.

“ദളവയുടെ യുദ്ധസാമർത്ഥ്യത്തിൻെറയും സത്യസന്ധതയുടെയും ധീരതയുടെയും നിത്യസ്മാരകമായി കൊച്ചീരാജാവു സമ്മാനിച്ച പുത്തൻചിറദേശം ആചന്ദ്രതാരം കരമൊഴിവായി ദളവയുടെ കുടുംബത്തിനു വിട്ടുതരാൻ നമുക്കു വളരെ സന്തോഷമുണ്ടു്.”

ഈ തിരുവെഴുത്തിനയച്ച മറുപടിയിൽ രാജഭക്തിയും സ്വരാജ്യസ്നേഹവും നിസ്സ്വാർത്ഥതയും മൂർത്തീഭവിച്ച ദളവ അയ്യപ്പൻ മാർത്താണ്ഡപ്പിള്ള ഏകദേശം താഴെപ്പറയും പ്രകാരം തിരുമനസ്സറിയിച്ചു:—

“അപാരമായ കരുണയോടുകൂടി തിരുമേനി കല്പിച്ചതൊക്കെ അടിയൻ പഴമനസ്സിൽ അറിഞ്ഞു. കരുണാനിധിയായ പൊന്നുതിരുമേനിക്കും നാട്ടിനുംവേണ്ടി മരിക്കേണ്ടിവന്നാൽ അതും അടിയൻെറ വലിയ ഭാഗ്യങ്ങളിൽ ഒന്നായിട്ടു മാത്രമെ അടിയൻ കരുതുന്നുള്ളു. കല്പനയുടെ ഔചിത്യാനൌചിത്യങ്ങളെപ്പററി ചിന്തിക്കാനൊ കല്പന ലംഘിച്ചു നടക്കാനൊ അല്ല അടിയൻ ജനിച്ചിട്ടുള്ളതു്.

“അടിയൻ അകപ്പെട്ടു എന്നു കല്പിക്കുന്ന ആപത്തുകൾ എത്ര നിസ്സാരങ്ങൾ! തിരുമനസ്സിലെ കാര്യങ്ങൾക്കും നാട്ടിൻെറ നന്മയ്ക്കുംവേണ്ടി ഇതിലും നൂറിരട്ടി ആപത്തു വന്നാലും നേരിടാൻ മടിക്കുന്ന നായരെ അടിയൻ ഇതേവരെ കണ്ടിട്ടില്ല. പിന്നെ, അവരെ നയിക്കേണ്ട അടിയനോടു ആപത്തിനെ ഭയപ്പെടണമെന്നു കല്പിക്കുന്നതാണു് അടിയനു് ഏററവും സങ്കടം.”

“കൊച്ചീത്തമ്പുരാൻ തിരുമനസ്സിൽനിന്നു് തിരുവുള്ളമുണ്ടായിത്തന്ന പുത്തൻ ചിറദേശം തൃപ്പാദങ്ങളിൽ സമർപ്പി

ക്കാനേ അടിയന് അധികാരമുള്ളൂ. അയ്യപ്പൻ മാർത്താ ണ്ഡൻെറ കല്പാടം കൊച്ചീരാജ്യത്തല്ല. കൊച്ചീരാജാവിന് അടിയൻ സ്വമേധയായിട്ട് ഒരു ഗുണവും വരുത്തീട്ടുമില്ല. പൊന്നുതമ്പുരാൻെറ ആജ്ഞാകാരനായി തിരുനാമം ജപിച്ചു കൊണ്ടു പോന്നവഴിക്കു കിട്ടുന്നതെല്ലാം തൃപ്പാദത്തിൽ ചേരേണ്ടതാണ്. തിരുമേനിയുടെ ഉദ്യോഗസ്ഥന്മാർക്കു പല രോടും ഇടപെടേണ്ടിവരും; പലപ്പോഴും ആദായങ്ങൾ കിട്ടിയെന്നും വരാം. ഈ ലാഭങ്ങളെല്ലാം അവർക്കുതന്നെ കൊടുക്കുക എന്ന പതിവു വന്നാൽ തങ്ങളുടെ ഉൽകൃഷ്ട ധർമ്മം വിട്ടും ആദായം സമ്പാദിക്കാൻ അവർ ശ്രമിച്ചേക്കാം. അതിന് അയ്യപ്പൻ മാർത്താണ്ഡൻെറ ദൃഷ്ടാന്തം പ്രമാണവു മാകും. ഉദ്യോഗത്തിലിരിക്കുമ്പോൾ കല്പിച്ചനുവദിക്കുന്ന ശമ്പളമൊഴിച്ച് തങ്ങൾക്ക് ആരുതന്നെ, എന്തുതന്നെ തന്നാലും അതൊക്കെ തൃപ്പാദങ്ങളിൽ സമർപ്പിക്കാൻ ഉദ്യോ ഗസ്ഥന്മാർക്കു തോന്നട്ടെ. ഇതിൽ അടിയൻെറ ഈ കൈക്കു റപ്പാട് ദൃഷ്ടാന്തമാക്കുവാൻ തിരുമനസ്സിലെ കൃപാകടാക്ഷ മുണ്ടായി തിരുവുള്ളമുണ്ടാകുമാറാകണം. പുത്തൻചിറ ദേശം ആലങ്ങാട്ടു മണ്ടപത്തുംവാതലിൻെറ ഒരു പ്രവൃത്തിയാക്കിക്ക ഴിഞ്ഞിരിക്കുന്ന അപരാധം കല്പിച്ചു ക്ഷമിച്ചു രക്ഷിക്കുമാറാ കേണമേ പൊന്നുതമ്പുരാനേ.

"പുത്തൻചിറ അടിയൻെറ കുടുംബത്തിലുള്ള പിൻ വാഴ്ചക്കാർ അനുഭവിച്ചു കൊള്ളണമെന്നാണല്ലോ കല്പിച്ചി രിക്കുന്നതു്. അടിയൻെറ കുടുംബം തിരുവിതാംകൂർ രാജ്യ വും അനന്തരവർ ഈ രാജ്യത്തെ പ്രജകളുമാണെന്നാണ് അടിയൻ കരുന്നതു്. അതിനാൽ പുത്തൻചിറദേശം അ വർ ശാശ്വതമായി അനുഭവിക്കട്ടെ എന്ന കല്പന അടിയൻ നടത്തിയിരിക്കുന്നു. സേനയോടും തിരിച്ചുപോകാൻ ഉത്തരവു കൊടുത്തിട്ടുണ്ടു്".

# IV

## പരിഷ്കാരങ്ങൾ

മാർത്താണ്ഡവർമ്മ മഹാരാജാവിൻെറ ദിഗ്വിജയം കൊണ്ടു സിദ്ധിച്ചതിൽ കൃതതലായി ആലങ്ങാട്ട്, പറവൂർ മുതലായ പ്രദേശങ്ങളുംകൂടി അയ്യപ്പൻ മാർത്താണ്ഡപ്പിള്ള കീഴടക്കിയതുകൊണ്ട് തിരുവിതാംകൂറിൻെറ വടക്കെ അതിർത്തി കുറേക്കൂടി അകലെയായി. ഇക്കാലത്തു മൈസൂർ സുൽത്താനായ ഹൈദരാലി സമീപത്തുള്ള രാജ്യങ്ങളെ ആക്രമിച്ചു രാജ്യവിസ്തൃതിയും സ്വശക്തിയും വർദ്ധിപ്പിക്കാൻ ശ്രമിക്കയായിരുന്നു. രാജ്യതന്ത്രജ്ഞനായ അയ്യപ്പൻ മാർത്താണ്ഡപ്പിള്ള സുൽത്താൻെറ ഭാവ്യാക്രമണങ്ങളെ ദീർഘദർശനം ചെയ്തു. ആയവയെ തടയാൻ തിരുവിതാംകൂറിൻെറ വടക്കെ അതിർത്തിയിൽ കിഴക്കു പടിഞ്ഞാറായി, കുരിയാപ്പള്ളി മുതൽ ആനമലവരെ ഒരു കോട്ടയും കിടങ്ങും ഉണ്ടാക്കണമെന്നു നിശ്ചയിച്ചു. വിവരം തിരുമനസ്സറിയിച്ച് കല്പനവരുത്തി ഉടൻതന്നെ ഇരുപതടി ഘനത്തിലും പന്ത്രണ്ടടി പൊക്കത്തിലും ഒരു കോട്ടയും കോട്ടയുടെ വടക്കുവശത്തു പതിനാറടിവീതിയിലും ഇരുപതടിതാഴ്ചയിലും ഒരു കിടങ്ങും തീർത്തു. നെടുങ്കോട്ട (വെട്ടിയകോട്ട) എന്ന ഈ മൺകോട്ടയ്ക്ക് മുപ്പതു മൈലിനു മേൽ നീളമുണ്ട്. കോട്ടയിൽ അവിടവിടെയായി കൊത്തളങ്ങളും വട്ടക്കോട്ടകളും നിർമ്മിച്ചു. കിടങ്ങിനും മൺകോട്ടയ്ക്കും മദ്ധ്യേ മുളകളും മുൾച്ചെടികളും വെച്ചുപിടിപ്പിച്ചു. കോട്ടയ്ക്കു തെക്കു ഭാഗത്തുകൂടി സൈന്യങ്ങളുടെ ഗതാഗതസൌകര്യത്തിനു പതിനാറടി വീതിയിൽ ഒരു റോഡും വെട്ടിച്ചു. നെടുംകോട്ടയുടെ പ്രാധാന്യവും അതു നിർമ്മിക്കാൻ നിശ്ചയിച്ചവരുടെ ദീർഘദൃഷ്ടിയും ടിപ്പുവിൻെറ ആക്രമണം സംഭവിച്ചപ്പോഴായിരുന്നു വെളിപ്പെട്ടതു്.

ജനറൽ ഡിലനായിയെ ഒരു ചെറിയ സൈന്യവുമായി വടക്കൻ തിരുവിതാംകൂറിൽ താമസിക്കാൻ ഏർപ്പാടു ചെയ്തിട്ട് അയ്യപ്പൻ മാർത്താണ്ഡപ്പിള്ള രാജധാനിക്കു തിരിച്ചു. മടങ്ങുംവഴി ദളവാ കൃഷ്ണപുരത്ത് ഒരു മൺകോട്ട കെട്ടിച്ചു. അനേകം റോഡുകൾ ഉണ്ടാക്കി പ്രധാനസ്ഥലങ്ങളിലേക്കുള്ള ഗതാഗതം സുകരമാക്കിത്തീർത്തു. നീണ്ടകര അഴിയുടെ സമീപത്തു വടക്കുഭാഗത്തായി തെങ്ങിൻ തൈകൾ നട്ടുപിടിപ്പിച്ചു ഒരു സർക്കാർ തോട്ടമാക്കി. ഇന്നും ആ സ്ഥലത്തെ ദളവാപുരമെന്നു പറഞ്ഞുവരുന്നു.

അക്കാലത്ത് വർക്കല ആൾപാർപ്പില്ലാതെ വളരെ മോശമായ ഒരു കുഗ്രാമമായിക്കിടന്നിരുന്നു. അവിടെ ഏതാനും അഗ്രഹാരങ്ങൾ പണികഴിപ്പിച്ച് ബ്രാഹ്മണർക്കായി ദാനം ചെയ്തു. ക്രമേണ അനേകം ആളുകൾ അവിടെ ചെന്നു പാർപ്പുതുടങ്ങി. ഇപ്പോൾ ഈ സ്ഥലത്തിനു ജനാർദ്ദനക്ഷേത്രത്തിന്റെ മഹാത്മ്യംകൊണ്ടും ഒരു സുഖവാസ സ്ഥലമെന്ന ഖ്യാതികൊണ്ടും മററം വളരെ പ്രാധാന്യം സിദ്ധിച്ചിട്ടുണ്ട്.

രാജധാനിയിൽ മടങ്ങിയെത്തിയ ദളവയ്ക്കു് മഹാരാജാവു് കല്പിച്ചു് അനേകം സമ്മാനങ്ങളും സ്ഥാനമാനങ്ങളും നൽകി. അദ്ദേഹത്തിന്റെ സേവനത്തെയും സാമർത്ഥ്യത്തെയും പററി വളരെ പ്രശംസിച്ചു. എന്നാൽ തന്റെ പ്രയത്നഫലങ്ങൾ ദീർഘകാലം അനുഭവിക്കുന്നതിന് ദളവയ്ക്കു ഭാഗ്യമുണ്ടായില്ല. 938-ാമാണ്ടു് ഒടുവിൽ അദ്ദേഹം പരലോകപ്രാപ്തനായി.

രാജ്യഭക്തനും കർമ്മവീരനും ധീരോദാത്തനും നിസ്വാർത്ഥ ബുദ്ധിയും ആയിരുന്ന ദളവ അയ്യപ്പൻ മാർത്താണ്ഡപ്പിള്ളയുടെ യശസ്സ് ആചന്ദ്രതാരം നിലനിൽക്കും.

---

പാഠം 7

# ശ്രീകൃഷ്ണാവതാരം

ഗോപലോകമകുടാവതംസമണി
നന്ദഗോപരുടെ പത്നിയാം
ഗോപികാകുലകലാപമാകിന
യശോദതന്നുദരകന്ദരെ
ചെന്നിരുന്നഥ ജനിക്ക നീ
ജനനനാശപാശരചനോൻമുഖെ
നന്നു നന്നിതു നിനക്കെടോ
നിഖില വന്ദനീയ ചരണാംബുജെ
ഏവമാദിമുരവൈരിദേവനുടെ
ശാസനേനകിലമായതാൻ
ദേവകീ ജഠരഗാമി ധാമമതു
രോഹിണീ ജഠരമാനയൻ
നന്ദസുന്ദരി യശോദ തന്നുദര
കന്ദരത്തിലിടചേർന്നടൻ
മന്ദമന്ദമവളും ജനിപ്പതിനു
കോപ്പുകൂട്ടി മരുവീടിനാൾ.
രോഹിണീ തദനുമോഹനീയഗുണ
ദേഹകാന്തിമയ ചന്ദ്രികാ-
മോഹിതാഖില ചരാചരം കില
കുമാരമാശു സുഷുവെ മുദാ;
ദേഹികൾക്കതി കുതൂഹലം മനസി
രോഹണീസുതവിലോകനെ;
രോഹിണീശവദനമ്മനോഹര
വിലാസമൻപൊടു വിളങ്ങിനാൻ

കാളമേഘമിടതിങ്ങിവിങ്ങിബത
ഭംഗിയേറമിടിമിന്നലും
മേളമോട ജലധാരമാരികള-
മെത്രയും ബഹുമനോഹരം
അദ്ധരാത്രിസമയം സമാഗത-
മുദിച്ചു ചന്ദ്രനമഹോ തദാ
സിദ്ധചാരണ സുരാവലിസ്തുതി-
കളുദ്ധതം ദിവിമഹോത്സവം.
പൂർണ്ണ ഗർഭെ സമസ്തത്രിഭുവന
ശുഭകർമ്മങ്ങളേകത്രകൂടി
പൂർണ്ണാനന്ദം വിളങ്ങീടിന
ഘനപടലശ്യാമധാമാഭിരാമൻ
മംഗല്യേ സന്മുഹൂത്തേ മഹിത-
ഗുണമിയന്നഷ്ടമീരോഹിണീഭ്യാം
സംഗെ ഭംഗ്യാജനിച്ചാനഴകൊട
ജഗതീമൂലകന്ദം മുകുന്ദൻ.
ലോകൈകനാഥൻെറ ശുഭാവതാരെ
ലോകങ്ങളെല്ലാമുടനേ തെളിഞ്ഞു
മാകന്ദമന്ദാര സുഗന്ധവാഹീ
മാഴ്കാതവണ്ണം വിലസീ സമീരൻ
പ്രസന്നമായീതു ജനങ്ങളെല്ലാം
പ്രസൂനവഷം ഗഗനെതുടങ്ങി
പ്രസൂതികാലെ മുരവൈരിതൻെറ
പ്രസൂജനം പൂർണ്ണസുഖേനമേവി.
കിരീട സൽകുണ്ഡലഹാരമാലാ
പരീതനാം പീതദുകൂലധാരീ
കരങ്ങളിൽ ശംഖഗദാരിപത്മം
ധരിച്ചു ദേവൻ വിവിധം വിളങ്ങി.

---

പാഠം 8

# സമയനിഷ്ഠ

വിദ്യാൎത്ഥികൾ പത്തു മണിക്കു ക്ലാസ്സിൽ എത്തിയിരിക്കണമെന്നും പത്തുമണിക്ക് അദ്ധ്യയനം തുടങ്ങണമെന്നും നിശ്ചയപ്പെടുത്തിയിട്ടുണ്ടല്ലൊ. നിശ്ചിത സമയത്തിൽ അല്പം പോലും താമസിക്കാൻ പാടുള്ളതല്ല. അദ്ധ്യയനം അവസാനിപ്പിച്ച് മററു ജോലി ചെയ്യുന്നതിനും സമയം ക്ലിപ്തപ്പെടുത്തീട്ടുണ്ട്. കൃത്യങ്ങൾ ക്ലിപ്തസമയത്തു ചെയ്യുന്നതിന് സമയനിഷ്ഠ എന്നു പറയുന്നു.

പഠിത്തം തുടങ്ങിയതിനുശേഷം ക്ലാസ്സിൽ വന്നുചേരുന്ന വിദ്യാൎത്ഥിയുടെ സ്ഥിതിയെപ്പററി ആലോചിക്കുക. ജോലിക്കു താമസിച്ചതിനാലുള്ള ലജ്ജയും, പഠിപ്പിച്ചതിന്നു പാഠത്തിലുള്ള നഷ്ടവും അയാൾ സഹിക്കണം. അതിനും പുറമെ, പൊതുവെ ക്ലാസ്സുജോലിക്ക് അയാൾ വിഘ്നം വരുത്തുകയും അദ്ധ്യാപകനും സഹപാഠികൾക്കും ഒരു ശല്യമായിത്തീരുകയും ചെയ്യുന്നു. അതിനാൽ, അവനവൻെറ നന്മയ്ക്കും പൊതുവിലുള്ള ഗുണത്തിനുംവേണ്ടി ഓരോരുത്തനും സമയനിഷ്ഠ പാലിക്കേണ്ടതു് അത്യന്താപേക്ഷിതമാണ്.

അനേകം ആളുകൾചേൎന്ന് ഒരു ജോലി ചെയ്യുമ്പോൾ എല്ലാവരും സമയനിഷ്ഠയോടെ വൎത്തിക്കേണ്ടതു് ആവശ്യമാണ്. അങ്ങനെ ചെയ്യാത്തപക്ഷം ഒരു ക്രമവും മുറയും ഉണ്ടായിരിക്കയില്ലെന്നു മാത്രമല്ല, ചെയ്യുന്ന ജോലിക്കു നീക്കമുണ്ടാകയൊ അതു സമൎത്ഥമായി തീൎക്കാൻ സാദ്ധ്യമാകയൊ ചെയ്യുന്നതുമല്ല.

പൊതുവിലുള്ള കൃത്യത്തിൻെറ ഗൗരവം വേണ്ടവണ്ണം മനസ്സിലാക്കാത്തതു നിമിത്തമാണ് അധികം ആളുകളും സ

മയലംഘനം ചെയ്യുന്നത്. സമയം തെററിയതിന് അവന്ന വന് പ്രത്യേക കാരണങ്ങൾ ഉണ്ടായിരുന്നേക്കാമെങ്കിലും അവയൊന്നുംതന്നെ പൊതുവെയുള്ള കൃത്യവിലോപത്തിന്ന മതിയായ സമാധാനമാവുന്നതല്ല. ജോർജ്ജ് വാഷിംഗ്ടൺ അദ്ദേഹത്തിൻെറ സെക്രട്ടറിയെ ശാസിച്ചതു് സുപ്രസിദ്ധമാണ്. സമയം കഴിഞ്ഞുവന്നതിന്ന വാഷിംഗ്ടൺ കാരണം ചോദിച്ചപ്പോൾ സെക്രട്ടറി തൻെറ വാച്ചിൻപ്രകാരം ശരിയായ സമയത്തിന്നാണു വന്നിരിക്കുന്നത് എന്നു മറുപടി പറഞ്ഞു. അതു കേട്ടിട്ട്, നല്ല ഉറച്ച സ്വരത്തിൽ വാഷിംഗ്ടൺ ഇങ്ങനെ താക്കീതു നൽകി. "ഒന്നുകിൽ നിങ്ങളുടെ വാച്ചു മാററണം; അല്ലെങ്കിൽ എനിക്കു് സെക്രട്ടറിയെ മാറേറണ്ടിവരും".

സമയത്തിൻെറ വില വേണ്ടതുപോലെ ഗ്രഹിക്കാത്തതാണ് സമയലംഘനത്തിനുള്ള മറെറാരു കാരണം. പണത്തിൻെറ വില ചിലർ ഗ്രഹിക്കുന്നതു കൈവശമുള്ളതു മുഴുവൻ ചെലവായിക്കഴിയുമ്പോഴാണ്; സമയത്തിൻെറ വിലയും അധികംപേരും മനസ്സിലാക്കുന്നത് അതുപോലെതന്നെയാണ്. ആണ്ടു മുഴുവൻ പാഴായി കളഞ്ഞതിനുശേഷം, "ഈ യാണ്ടു് ഇങ്ങനെ കഴിഞ്ഞല്ലൊ. അടുത്തയാണ്ടു മുതൽ ഞാൻ നല്ലവണ്ണം പഠിക്കും", എന്ന് എല്ലാ സംവത്സരവും നിങ്ങളിൽ പലരും നിശ്ചയം ചെയ്യാറുണ്ടായിരിക്കും. നാഴികകളും വിനാഴികകളും ദിനരാത്രങ്ങളും വ്യർത്ഥമായി നയിച്ചതിന്നുശേഷം ജീവിതസായാഹ്നത്തിൽ ആയുശ്ശേഷം പ്രയോജനപ്രദമായി ചെലവാക്കാൻ ഇങ്ങനെയുള്ള പാഴന്മാർ നിശ്ചയിച്ചേക്കാം. എന്നാൽ മനോരാജ്യത്തിൽ അലസമായി വിഹരിക്കുന്നതും തുച്ഛസുഖങ്ങളിൽ രമിക്കുന്നതും ശീലമായി തീർന്നിട്ടുള്ള ഇത്തരം മുഴമടിയന്മാർക്ക് ആ ദുശ്ശീലങ്ങൾ അകററാൻ ഒരിക്കലും സാദ്ധ്യമാകുന്നതല്ല. ധനം നശിച്ചാൽ പ്രയത്നംചെയ്തു സമ്പാദി

ക്കാം; ആരോഗ്യം കുറഞ്ഞാൽ ചികിത്സകൊണ്ടും പത്ഥ്യാചരണംകൊണ്ടും വീണ്ടെടുക്കാം; ജ്ഞാനം ക്ഷയിച്ചാൽ സ്വാധ്യായത്താൽ വീണ്ടും സ്വാധീനമാക്കാം; എന്നാൽ സമയം പൊയ്പ്പോയാൽ ഒന്നുകൊണ്ടും ലഭിക്കുന്നതല്ല.

"സമയം പണമാണ്" എന്നുള്ളതാണ് അമേരിക്കക്കാരുടെ മുദ്രാവാക്യം. ഓരോ നിമിഷവും അവർ പണമുണ്ടാക്കുന്നു. എന്നാൽ, വാസ്തവത്തിൽ, പണത്തേക്കാൾ വിലയേറിയതാണ് സമയം. പണമുണ്ടാക്കുന്നതിനേക്കാൾ മഹത്തരങ്ങളായ സംഗതികൾക്കു സമയം പ്രയോജനപ്പെടുത്താം. മാനസികമായ ഉന്നതിക്കും ആത്മീയമായ ശ്രേയസ്സിനും സമയം വിനിയോഗിക്കാം. പണം ചെലവാക്കുന്നതിനേക്കാൾ സൂക്ഷ്മതയോടെ വേണം സമയം വിനിയോഗിക്കാൻ. ഓരോ നിമിഷവും തനിക്കോ അന്യനോ പ്രയോജനപ്രദമായ വിധത്തിൽ ചെലവിടാൻ പ്രത്യേകം ശ്രദ്ധവെക്കണം. വെടിപറഞ്ഞും വ്യർത്ഥവിവാദം ചെയ്തും തുച്ഛവിനോദങ്ങളിൽ എപ്പെട്ടും അധികംപേരും സമയം പാഴാക്കുന്നു. അങ്ങനെയുള്ള വേളകൾ ആത്മപരിഷ്കാരത്തിന് ഉപയോഗിച്ചാൽ സ്വഭാവത്തിന് എത്ര മഹിമ സിദ്ധിക്കും! സമയം തന്റെ ഭൂസ്വത്തുതന്നെയാണെന്ന് ഒരു തത്വജ്ഞാനി പറഞ്ഞിരിക്കുന്നു. കൃഷിചെയ്യാതിരുന്നാൽ അതിൽ കളകൾ മുളയ്ക്കുന്നു; ശരിയായി വിനിയോഗിച്ചാൽ വളരെ ഫലവത്തായി ഭവിക്കയും ചെയ്യുന്നു. നിരന്തരം ഫലപ്രദങ്ങളായ പ്രവൃത്തികളിൽ സമയം ചെലവഴിക്കാതിരുന്നാൽ തീച്ച്യയായും ദുർവ്വാസനകളും ദുർവ്വിചാരങ്ങളും തലപൊക്കി നമ്മെ വേണ്ടാത്ത വഴികളിൽ ചാടിക്കും.

സമയത്തിന്റെ വില അറിയാവുന്നവൻ എല്ലാപ്പോഴും പ്രവൃത്തിസന്നദ്ധതയോടുകൂടിയിരിക്കും. കൈക്കലുള്ള കാര്യം ഉടനടി ചെയ്തുവെയ്ക്കണം. അതു കഴിഞ്ഞാൽ അടുത്ത കൃത്യം ഏതായാലും അതിനു തയാറായിരിക്കാമല്ലോ. ഇതാ

ണ് കർമ്മസന്നദ്ധത. എല്ലാ കൃത്യങ്ങളും ശരിക്കു നിർവ്വഹിക്കു കയും എന്നാൽ എല്ലാ വിനോദങ്ങളിലും പങ്കുകൊള്ളുകയും പതിവായിരുന്ന ഒരു ഫ്രഞ്ചുമന്ത്രിയോട് ഇതു രണ്ടുംകൂടിസാ ധിക്കുന്നതിൻെറ രഹസ്യം എന്താണെന്നു ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞ മറുപടി സ്മർത്തവ്യമാണ്. "ഇതിനു് രഹസ്യമൊന്നുമില്ല. ഇന്നു ചെയ്യതീർക്കേണ്ട കാര്യം ഒരി ക്കലും നാളത്തേക്കു നീട്ടിവെക്കരുതു്, എന്നുമാത്രം". ഇ തിൻെറ സാരം നാം ഊർജ്ജിതാർത്ഥത്തിൽ ധരിക്കണം; അ തായതു്, ഇപ്പോൾ ചെയ്യാനുള്ളതു് ഇപ്പോൾത്തന്നെ ചെ യ്യണം; അടുത്ത നിമിഷത്തേക്കുപോലും നീട്ടിവെക്കരുതു്. നീട്ടിവെയ്ക്കുന്ന കൃത്യങ്ങൾ ചെയ്യുന്നതിനുമുമ്പ് മററു കൃത്യങ്ങ ളും അടിയന്തിരകാര്യങ്ങളും വന്നുചേരുകയും എല്ലാംകൂന്നുകൂടി കിടക്കാൻ ഇടയാകുകയും ഒന്നും യഥാസമയം ചെയ്യാൻ കഴി യാതെ കുഴഞ്ഞിപ്പോകയും ചെയ്യും.

വിശേഷിച്ചു്, ശുഭകർമ്മങ്ങൾ അല്പംപോലും നീട്ടിവെ ച്ചുകൂടാ. ബ്രഹ്മാസ്ത്രമേററു് നിലംപതിച്ചുകിടക്കുന്ന രാവ ണൻെറ മാറത്തുനിന്നു് അമ്പുവലിച്ചൂരിക്കൊടുത്തതിനു പ്ര ത്യുപകാരമായി ശ്രീരാമചന്ദ്രനു് രാജ്യഭരണോപദേശമായി രാവണൻ പറഞ്ഞുകൊടുത്തതു് ഇങ്ങനെയാണു്. "സ്വർഗ്ഗ ലോകം ജയിച്ചടക്കിയതിനുശേഷം എനിക്കു് ഉദാരമായ ഒരാഗ്രഹം തോന്നി; ഭൂവാസികളായ എല്ലാവർക്കും സ്വർഗ്ഗ ത്തേക്കു കയറുവാൻ വിശാലമായ ഒരു കോവണി നിർമ്മിക്ക ണമെന്നു്. തിടുക്കമില്ലല്ലൊ, നാളെയാകാം, എന്നു നീട്ടി വെച്ചതു നിമിത്തം അതു നിറവേററാൻ കഴിയാതെ ഞാൻ ഇതാ മരിക്കുന്നു, അതിനാൽ രാജ്യഭാരം തുടങ്ങാൻപോകുന്ന നിനക്കു് ഇതു് ഉപദേശമായിരിക്കട്ടെ; "ശുഭസ്യശീഘ്രം; അശുഭസ്യകാലഹരണം." ശുഭകർമ്മങ്ങൾക്കു ശീഘ്രതയും അ ശുഭകർമ്മങ്ങൾക്കു കാലവിളംബവും ഭവിക്കട്ടെ. മൃത്യു വന്നു പിടിച്ചിഴയ്ക്കുമ്പോഴുണ്ടാകാവുന്ന തിടുക്കത്തോടെ സൽകർമ്മ

ങ്ങൾ ചെയ്യണം. ദീർഘസൂത്രിക്ക് ഒന്നും ചെയ്യാൻ സമയം കിട്ടുകയില്ല. സമയമില്ല, സമയമില്ല, എന്നു പലരും ആവലാതിപ്പെടാറുണ്ട്. കർമ്മശീഘ്രതയും കർമ്മസന്നദ്ധതയും ഉള്ളവനു യഥാകാലം എല്ലാ കൃത്യങ്ങളും നിർവ്വഹിച്ചതിനുശേഷം വിനോദിക്കുന്നതിനും സമയം സുലഭമാണ്.

സമയം കരുതി ചെലവിട്ടാൽ നമുക്കു വിശ്രമിക്കാനും അവസരം കിട്ടും. ജോലികളെല്ലാം ക്രമത്തിനും അടുക്കിനും ചെയ്തുതീർക്കയും അവയെ പുരോഗമിപ്പിക്കയും ചെയ്യാം. കരുതി ചെലവിട്ടില്ലെങ്കിൽ കൃത്യങ്ങൾ നമ്മെ ഓടിക്കയും അലട്ടുകയും ചെയ്യും. എല്ലാ കാര്യങ്ങളിലും ദ്രുതഗതിയും പരിഭ്രമവും അതുമൂലം അവധാനക്കുറവും സംഭവിക്കും. അങ്ങനെയുള്ളവനു ജീവിതത്തിൽ ഒരു സൈ്വരവും സ്വാസ്ഥ്യവും ലഭിക്കയില്ല. തീവണ്ടിസ്റ്റേഷനിൽ അയാൾ ഓടിച്ചെല്ലുമ്പോഴേക്കു വണ്ടി വിട്ടിരിക്കും; എഴുത്തിടുമ്പോഴേക്ക് അഞ്ചൽപ്പെട്ടിയിൽനിന്ന് എഴുത്തുകളെല്ലാം എടുത്തിരിക്കും; ചെല്ലാമെന്ന് പറഞ്ഞിരുന്ന സ്ഥലത്തു ചെന്നെത്തുമ്പോഴേക്ക് അയാളെ കാത്തിരുന്നവർ മുഷിഞ്ഞു പൊയ്ക്കഴിഞ്ഞിരിക്കും. പണമിടപെട്ട സംഗതികളിൽ സമയലംഘനം നഷ്ടത്തിനും അഭിമാനക്കുറവിനും അവിശ്വാസ്യതയ്ക്കും ഹേതുവായിത്തീരും. കൊടുക്കാമെന്നു പറഞ്ഞ സമയത്തു പണം കൊടുത്തില്ലെങ്കിൽ പിന്നീടൊരിക്കൽ നമ്മെ വിശ്വസിക്കയില്ല. നമ്മുടെ വാക്കു വിശ്വസിച്ചു മററുള്ളവർ ചെയ്തിരുന്ന ഏർപ്പാടുകളൊന്നും നടക്കാതെ അവരും വിഷമിക്കും. എഴുത്തുകൾ അയയ്ക്കുമ്പോൾ ഇന്ന സമയത്തിനുള്ളിൽ മറുവടി കിട്ടുമെന്ന് അയയ്ക്കുന്ന ആൾ പ്രതീക്ഷിക്കും. യഥാസമയം മറുവടി അയയ്ക്കാതിരുന്നാൽ ആ പ്രതീക്ഷയ്ക്കു ഭംഗം നേരിടുകയും വേണ്ടത്ര ആദരം ഇല്ലായ്കയാലാണ് മറുവടി അയയ്ക്കാത്തത് എന്നു തെററിദ്ധരിക്കയും ചെയ്യക്കാം. സമയലംഘനം ഇങ്ങനെ പലവിധത്തിലും ദോഷം വരുത്തിക്കൂട്ടും.

സമയനിഷ്ഠ ഓരോരുത്തനിലും ഒരു ശീലമായി വളൎത്തേണ്ടതും വളൎത്താവുന്നതുമാണ്. സൽഗുണങ്ങളെ പുഷ്ടിപ്പെടുത്തുന്നതിൽ പ്രത്യേകം ജാഗരൂകനായിരുന്ന ബഞ്ചമിൻഫ്രാൻക്ലിൻ അദ്ദേഹത്തിൻെറ ആത്മചരിതത്തിൽ അതിന് ഒരു മാൎഗ്ഗം പറഞ്ഞിരിക്കുന്നു. സമയലംഘനം വന്നുപോയ അവസരങ്ങൾ ഓൎമ്മിച്ച് അന്നന്നു വൈകുന്നേരം അദ്ദേഹം കുറിച്ചിടുകയും അടുത്തദിവസം അങ്ങനെ വരുന്ന അവസരങ്ങൾ കുറയ്ക്കാൻ മനഃപൂൎവ്വം ശ്രമിക്കയും ചെയ്തുവന്നിരുന്നു. ഇപ്രകാരം ഏതാനും മാസങ്ങൾകൊണ്ട് ആ ദുൎഗ്ഗുണത്തെ അദ്ദേഹത്തിനു നിശ്ശേഷം അകററവാൻ സാധിച്ചു. ക്ലിപ്തസമയത്ത് എല്ലാ കൃത്യങ്ങളും അനുഷ്ഠിക്കുക എന്നതു് അദ്ദേഹത്തിന് എത്രയും സ്വാഭാവികമായിത്തീരുകയും ചെയ്തു. മനസ്സുവച്ചു ശ്രമിച്ചാൽ ക്രോധാദികളായ വലിയ ദുൎഗ്ഗുണങ്ങളേയും ജയിക്കാമെന്നിരിക്കെ, സമയലംഘനം താരതമ്യേന എളുപ്പം പരിഹരിക്കാവുന്നതേയുള്ളു.

സമയനിഷ്ഠ സത്യപരിപാലനത്തിൻെറ ഒരംശമാണ്. അന്യരോടും അവനവനോടുതന്നെയും സത്യമായിരിക്ക എന്ന ഉന്നതസ്ഥാനത്തേക്കു നയിക്കുന്ന സോപനങ്ങളിൽ ഒന്നാണ് സമയപരിപാലനം. സ്വേച്ഛയാലോ അല്ലാതെയോ നാം ഉൾപ്പെടുന്ന ഒരു ഉടമ്പടിയാണ് സമയക്ലിപ്തി. അതിനെ അനാദരിച്ചാൽ മറുകക്ഷിയോട് നാം വിശ്വാസലംഘനം ചെയ്തതായി വരികയും നമ്മുടെ സത്യസന്ധതയ്ക്കു ഹാനി തട്ടുകയും ചെയ്യും. അത്രമാത്രം നമ്മുടെ സ്വഭാവത്തിന് ന്യൂനതയുമാണ്. സമയനിഷ്ഠ എന്നതു മഹാന്മാൎക്ക് ആഭരണവും മാന്യരായ സാധാരണക്കാൎക്കു മഹാധൎമ്മവും വാണിജ്യാദികളിൽ പ്രവൎത്തിക്കുന്നവൎക്ക് അത്യാവശ്യവും ആകുന്നു.

———

പാഠം 9

# കാളിനായർ

(ഈ കഥ നടന്നതു് കൊല്ലവർഷം 811-ാമാണ്ടാണ്. ഉണ്ണി കേരളവർമ്മ മഹാരാജാവിൻെറ ഭരണകാലം മന്ത്രിമാരായ ഇളമ്പയിൽ പോററിയും ഇടത്തറപ്പോററിയും രാജ്യത്തു കലാപങ്ങളുണ്ടാക്കി അധികാരസ്ഥാപനത്തിനു ശ്രമിച്ചുകൊണ്ടിരിക്കയായിരുന്നു. എന്നാൽ വലിയ പടത്തലവനായ ഇരവിക്കുട്ടിപ്പിള്ളയുടേയും ശിഷ്യനായ കാളിനായരുടേയും സാമർത്ഥ്യംകൊണ്ടും ഇവരുടെ കുതന്ത്രങ്ങളൊന്നും ഫലിച്ചിരുന്നില്ല.

അങ്ങനെയിരിക്കെ പാണ്ടിപ്പട രാമപ്പയ്യൻെറ നേതൃത്വത്തിൽ വേണാട് ആക്രമിച്ചു. ഇരവിക്കുട്ടിപ്പിള്ളയുടെ സൈന്യം കണിയാകുളത്തുവച്ച് പാണ്ടിപ്പടയുമായി ഏററുമുട്ടി. പട മുറികിയപ്പോൾ ഉപസേനാനായകന്മാരായിരുന്ന ഇളമ്പയും ഇടത്തറയും പിന്മാറിക്കളഞ്ഞു. നിസ്സഹായനായ ഇരവിക്കുട്ടിപ്പിള്ള ശത്രുഖഡ്ഗത്തിനിരയായിത്തീരുകയും ചെയ്തു.

ഈ സംഭവം നടക്കുമ്പോൾ ഇരവിക്കുട്ടിപ്പിള്ളയുടെ പ്രിയ ശിഷ്യനായ കാളിനായർ പടക്കൂട്ടുന്നതിലേർപ്പെട്ടിരിക്കയായിരുന്നു. അദ്ദേഹം സൈന്യവും ശേഖരിച്ചു വേണാട്ടു പടപ്പാളയത്തിലെത്തിയതിനുശേഷമുള്ള സംഭവമാണ് താഴെ ചേർക്കുന്നതു്).

രംഗം I

## വേണാട്ടു് പടപ്പാളയം

(വേണാട്ടു് ഉപസേനാനായകൻ ചെറവള്ളിപ്പിള്ള വിഷാദഗ്രസ്തനായി നിൽക്കുന്നു. കൂടക്കൂടെ അടുത്ത മുറി

യിലേക്കു നോക്കി ദീർഘശ്വാസം വിടുന്നുണ്ട്. ഒരു ഭടൻ പ്രവേശിക്കുന്നു).

ഭടൻ:—കാളിനായർ യജമാനൻ എത്തിക്കഴിഞ്ഞു. കൂടെ ഒരു വലിയ സൈന്യവും.

ചെറ:—പാവം! ഗുരുവിനു് അടിയറ വയ്ക്കാൻ സൈന്യവുംകൊണ്ടു വരികയാണു്! ഭഗവാനെ കഥകളറിയുമ്പോൾ എന്തെല്ലാമാണു് ഇവിടെ നടക്കുവാൻ പോകുന്നതു്! എത്ര അറുംകരുതികൾ ഞാൻ കാണണം. അവൻ ഭ്രാന്തെടുത്തു് ആത്മഹത്യ ചെയ്യാതിരുന്നാൽ ഭാഗ്യം. (അല്പം ആലോചിച്ചിട്ടു്) ആകട്ടെ നീ ഒരു കാര്യം ചെയ്യണം. ഇവിടെ നടന്നതൊന്നും, മിണ്ടിപ്പോകരുതു്. എല്ലാം ഞാൻ പറഞ്ഞുകൊള്ളാം. സാവധാനത്തിൽ വേണം അവനെ കാര്യം ധരിപ്പിക്കാൻ. നീ ഇവിടെ കണ്ടും കരുതിയും നിന്നുകൊള്ളണം.

(കാളിനായർ ആഹ്ലാദിച്ചാർത്തുകൊണ്ടു പ്രവേശിക്കുന്നു)

കാളി:—അണ്ണാ, അയ്യായിരം, അയ്യായിരം ചങ്കുറപ്പുള്ള ചുണക്കുട്ടികൾ പതിനെട്ടടവും പഠിച്ച വീരന്മാർ. അണ്ണൻ അങ്ങോട്ടു ചെന്നൊന്നു നോക്കണം. ഇനി ആ രാമപ്പയ്യനറിയും വേണാടരുടെ പടമിടുക്കു്.

ചെറ:—(വിദൂരത്തിൻ ദൃഷ്ടികളുറപ്പിച്ചു്) അയ്യായിരം! എന്തിനയ്യായിരം? നീ ഒന്നു മതിയായിരുന്ന സമയത്തിനെത്തിയിരുന്നെങ്കിൽ!

കാളി:—അല്ലെ, എന്തോന്നാണിതു്? എന്നാൽ ഒന്നു പൊയ്ക്കൂടായിരുന്നോ. കൊള്ളാം അങ്ങുമിങ്ങും കിടക്കുന്നവരെ വിളിച്ചുവരുത്തി പടകൂട്ടാൻ അത്ര എളുപ്പമെന്നായിരിക്കും വിചാരം. ആ നലവും നെറിയുമുള്ള എട്ടുവീടരില്ലായിരുന്നെങ്കിൽ കാര്യം ഇന്നും പററകയില്ലായിരുന്നു.

ചെറ:—(നിശ്ചലനായി പതിഞ്ഞസ്വരത്തിൽ)വേണ്ടായിരുന്നു. നീ മാത്രം മതിയായിരുന്നു.

കാളി:— ഞാനെന്തിനു് എന്റെ ഗുരുനാഥനല്ലപ്പോൾ? അദ്ദേഹത്തെ ഒന്നു കണ്ടാൽ മതിയല്ലൊ പാണ്ടിപ്പട പരക്കം പായുവാൻ. വാളെടുത്താൽ പറയാനുമില്ല. ഒരൊററ വീശിനു് അൻപതു തല. യുദ്ധം തുടങ്ങട്ടെ. അപ്പോൾ കാണാം ആ അഭിമന്യുവിന്റെ മിടുക്കുകൾ.

ചെറ:—അട്ടഹസിക്കരുതു്, അതിനുള്ള സമലവും സന്ദർഭവുമല്ല ഇതു്.

കാളി:—(ഹാസ്യഭാവത്തിൽ മുണ്ടെടുത്തു് അരയിൽ കെട്ടി, വാപൊത്തി) ഉത്തരവു്. ചെറിയ പടത്തലവനെന്നു് ഓർമ്മിച്ചില്ല. മാപ്പു; മാപ്പു്; ഇവിടെ ഞാനിനി നില്ക്കുന്നേ ഇല്ല.

ചെറ:—(വിഷമിച്ചു്) കാളി, തെററിദ്ധരിക്കരുതു് ഞാൻ പറഞ്ഞതു്—

കാളി:—പറഞ്ഞതു് പടത്തലവനായതുകൊണ്ടു്. എന്തോ അണ്ണനിന്നു് ഒരു ഒപ്പാരുമട്ടിലാണു്. (സ്വരം മാററി ഗൗരവത്തിൽ) ഇനി എനിയ്ക്കിവിടെ നിൽക്കാൻ നേരമില്ല. (വാൾ ചൂണ്ടികാണിച്ചു്) ഈ വാൾ കിടന്നു പിടയ്ക്കുകയാണു്. മറവന്റെ ചോരകുടിച്ചാലെ ഇതിനു ദാഹംതീരൂ. പോകട്ടെ, ഞാൻ വന്നതു് അദ്ദേഹം അറിഞ്ഞിട്ടില്ല. ഈ സൈന്യത്തെ അദ്ദേഹത്തിനു സമർപ്പിച്ചാലെ സമാധാനമാവൂ.

ചെറ:—(കണ്ണുകൾ നിറയുന്നു. സഗദ്ഗദം) ഇനി ഇതു് ആക്കു സമപ്പിക്കാൻ!

കാളി:—(അത്ഭുതപരതന്ത്രനായി) എന്തു്! എനിക്കൊന്നും മനസ്സിലാവുന്നില്ല.

(ചെറവള്ളിപ്പിള്ള ദുസ്സഹമായ ദുഃഖംകൊണ്ടു മുഖം പൊത്തുന്നു.)

കാളി:—അയ്യോ, അണ്ണാ, അദ്ദേഹം എവിടെ?

(ചെറവള്ളിപ്പിള്ള മിണ്ടുന്നില്ല)

അണ്ണാ പറയണം, അദ്ദേഹം എവിടെ?

ചെറ:—മറഞ്ഞു—എന്നെന്നേയ്ക്കുമായി. ചതി, വൻ ചതി, പോററിമാർ പിൻതിരിഞ്ഞോടി.

കാളി:—(കരഞ്ഞുകൊണ്ടു് അല്പംനിന്നിട്ടു്)ഈശ്വരാ! എൻെറ ഗുരു, എൻെറ ജീവൻ, മറഞ്ഞു കഷ്ടം! ദ്രോഹിയാണു് ഞാൻ. അന്ത്യകാലത്തു് അടുത്തുനില്ക്കുവാൻ പോലും ഭാഗ്യമുണ്ടായില്ലല്ലൊ (നിശ്ചേഷ്ടനായി അല്പം നിന്നിട്ടു് രൗദ്രഭാവത്തിൽ) വഞ്ചകന്മാർ, ഘാതകന്മാർ, ദ്രോഹികൾ ഇനി അവർ ഒററ നിമിഷംപോലും ജീവിച്ചുകൂടാ (ഓടാൻ ഭാവിക്കുന്നു.)

ചെറ:—(തടഞ്ഞിട്ടു്) വേണ്ടാ, അവരെ ഞാൻ ശിക്ഷിച്ചു കഴിഞ്ഞു, അവർ ഇപ്പോൾ ഠാണാവിലാണു്.

കാളി:—ഠാണാവിലോ! എന്തണ്ണാ ഇതു്. ആ ഘാതകന്മാരെ ജീവനോടെ വച്ചേയ്ക്കുയോ?

ചെറ:—അവർ പെട്ടെന്നു മരിച്ചുകൂടാ. നരകിച്ചു നരകിച്ചു ചാകണം.

കാളി:—അതെ നരകിച്ചു ക്രിമിച്ചു ചാകണം. എന്നാൽ ഇനി, ആ രാമപ്പയ്യൻ! അവൻെറ തല കൊയ്തിട്ടു മേൽക്കാര്യം. (ഓടാൻ ഭാവിക്കുന്നു. പിള്ള വീണ്ടും തടയുന്നു.)

ചെറ:—അരുതു കാളി, അവിവേകം കാണിക്കരുതു്. പാണ്ടിപ്പാളയത്തിൽ തനിച്ചു പോവുകയോ? കൊള്ളാം; അവരുടെ കയ്യിൽ കിട്ടിയാൽ—

കാളി:—എന്നെക്കൊല്ലും. മരിക്കാം. എൻെറ ഗുരു നാഥൻ മരിച്ചിട്ടു ഞാൻ ജീവിക്കയോ? കൊള്ളാം വേണാട്ടിരവി അസ്തമിച്ചു. ഇനി ഞാൻ ജീവിക്കണം പോലും. (കരഞ്ഞുകൊണ്ടു്) ഭഗവാനേ, അവസാനമായി ഒരു നോക്കു കാണുവാൻപോലും ഭാഗ്യമുണ്ടായില്ലല്ലൊ! ഇത്രയുംകാലം തീററിതന്നു പോററി പയററുമുറയും പഠിപ്പിച്ചു വളർത്തിയിട്ടു്—അന്ത്യസമയത്തു്—അടുത്തു നിൽക്കാൻപോലും കഴിഞ്ഞില്ലല്ലൊ. ഞാൻ ദ്രോഹിയാണു്, ഗുരുദ്രോഹി; ഇനി ഞാൻ ജീവിച്ചിരുന്നുകൂടാ. അദ്ദേഹത്തോടുകൂടി ഞാനും (സ്വയം വെട്ടുവാൻ വാൾ ഊരുന്നു. ഭടൻ വാൾ തട്ടിത്തെറിപ്പിക്കുന്നു.)

ചെറു:—എന്തു്! എന്തു ഭ്രാന്താണിതു്. പൗരുഷം വേണ്ടേ. ഗുരുത്വം വേണ്ടേ. ഭീരുത്വം കാണിക്കരുതു്. നിൻെറ ഗുരുവിനു് ഇനിയും നിന്നെക്കൊണ്ടു് ആവശ്യമുണ്ടു്.

കാളി:—ഇനിയും! മരിച്ചതിനു ശേഷവും.

(ചെറുവള്ളിപ്പിള്ള നിശ്ശബ്ദനായി അടുത്ത മുറിയിൽ ചെന്നു് മൂടിപ്പുതച്ചിട്ടിരിക്കുന്ന ശവശരീരം കാണിക്കുന്നു. കാളിപ്പിള്ള പാദങ്ങളിൽ വീണു നമസ്കരിക്കുന്നു.)

എൻെറ ഗുരുനാഥാ, ഇവൻ അവിടുത്തേയ്ക്കു് ഉതകിയില്ലല്ലൊ. (എണീററു മുഖം മൂടിയിരുന്ന പട്ടു മാററുന്നു. കബന്ധം കണ്ടു് അന്ധാളിക്കുന്നു.)

അല്ല, ഇങ്ങനെയും ചെയ്തോ ദ്രോഹികൾ. രാമപ്പയ്യാ, ഒന്നുകിൽ ഗുരുവിൻെറ തല, അല്ലെങ്കിൽ നിൻേറതു് (പിശാചിനെപ്പോലെ പായുന്നു.)

## II

# പണകുടിപ്പാളയം

(രാമപ്പയ്യനും ഉപദേഷ്ടാനിയും സൈനികവേഷത്തിൽ ഇരിക്കുന്നു. രാമപ്പയ്യന്റെ മുഖം സന്തോഷംകൊണ്ടു വികസിച്ചിട്ടുണ്ട്.)

രാമ:—അതെ, ഇനി ആ വേണാട്ടു രാജാവു് തലപൊക്കുകയില്ല. ഇരവിക്കുട്ടിയായിരുന്നു വേണാട്ടിന്റെ തല. അതു വേർപെട്ടുപോയി. ഇന്നുമുതൽ തിരുമലനായ്ക്കൻ രാജാധിരാജൻ. ഞാൻ സർവ്വസൈന്യാധിപനും. ദക്ഷിണഭാരതം മുഴുവൻ നമ്മുടെ ചൊല്പടിയിൽ.

ഉപ:—ശരിയാണു്. യുദ്ധം ഇത്രവേഗം അവസാനിച്ചതാണു് മഹാഭാഗ്യം. ആ പോററിമാരില്ലാതിരുന്നുവെങ്കിൽ—

രാമ:—എങ്കിൽ എന്തു പറയുന്നു, നമുക്കവനെ ജയിക്കാൻ സാധിക്കുകയില്ലായിരുന്നുവെന്നോ?

ഉപ:—എനിക്കു സംശയമാണു്. ആ ഇരവിയുടെ സമരവീര്യം കണ്ടില്ലേ! അവന്റെ വാൾ മിന്നൽപോലെ പാഞ്ഞു കളിച്ചതു കണ്ടു ഞാൻ ഞെട്ടിപ്പോയി. എത്ര ശിരസ്സുകളാണു് അവൻ അരിഞ്ഞു വീഴ്ത്തിയതു്! തീപ്പൊരി ചിതറുന്ന ആ കണ്ണുകൾ! ക്ഷാത്രതേജസ്സുള്ള ആ മുഖം!

രാമ:—അതെ, ഇത്ര സുന്ദരനായ, ഇത്ര വീരനായ ഒരു യോദ്ധാവിനെ ഞാൻ കണ്ടിട്ടില്ല.

ഉപ:—ആ വീരയുവാവിനെ വധിച്ചതു കഷ്ടമായിപ്പോയി.

രാമ:—എന്തുചെയ്യാം, നിവൃത്തിയില്ല. അവനെ ജീവനോടെ പിടിക്കാൻ അസാദ്ധ്യം. രാജ്യഭക്തനാണവൻ. മരിക്കുന്നതുവരെ അവൻ പൊരുതി.

ഉപ:—ധർമ്മയുദ്ധമല്ലേ, കൊല്ലുന്നതു തെററല്ല. എന്നാൽ വധശേഷമുള്ള ആ നീചകൃത്യം വേണ്ടായിരുന്നു. പ്രേതത്തെ അപമാനിച്ചതു കഷ്ടമായിപ്പോയി. അതിനവിടുന്നാജ്ഞാപിച്ചതു്.—

രാമ:—ആജ്ഞാപിച്ചതു് എൻെറ ശപഥം നിറവേററാൻ. വേണാട്ടിരവിയുടെ തല തിരുമല്ലൂരാഴ്ചവെച്ചുകൊള്ളാമെന്നു ഞാൻ ശപഥം ചെയ്തിട്ടുള്ളതു് അറിഞ്ഞുകൂടേ? അതു നിറവേററി എന്നുമാത്രം.

(ഒരു പടയാളി പ്രവേശിച്ചു)

പടയാളി:—(ആചാരോപചാരങ്ങളോടെ)

നായിക്കർതിരുമനസ്സിലെ ദൂതൻ അവിടുത്തെക്കാണ്മാൻ കാത്തുനില്ക്കുന്നു.

രാമ:—വരാൻപറയൂ. (ദൂതൻ പോകുന്നു)

(ദൂതൻ പ്രവേശിച്ചു താണുതൊഴുന്നു. കൈയിൽ പട്ടിൽ പൊതിഞ്ഞ എന്തോ സാധനം. ഒരെഴുത്തു്. രാമപ്പയ്യൻെറ കൈയിൽ കൊടുക്കുന്നു. രാമപ്പയ്യൻ വായിക്കുന്നു.)

വിജയത്തിനു് അനുമോദനങ്ങൾ. അജിതവിക്രമനായ വേണാട്ടിരവിക്കുട്ടിയേയും നായർപടയേയും ജയിച്ചതിൽ നാം ആഹ്ളാദിക്കുന്നു. താങ്കളുടെ രാജഭക്തിയെ നാം അഭിനന്ദിക്കുന്നു.

എന്നാൽ താങ്കൾക്കു് ഒരു തെററു പററി. ഇരവിക്കുട്ടിയുടെ പ്രേതത്തെ അപമാനിച്ചതു ബുദ്ധിമോശമായിപ്പോയി. ഇരവിയുടെ ശിഷ്യൻ കാളിനായർ എന്നൊരു പരാക്രമശാലിയുണ്ടുപോലും. അവനും നായർപ്പടയും ക്ഷോഭിച്ചാൽ തടയാൻ പ്രയാസമാണു്. അതുകൊണ്ടു് ആ ശിരസ്സു തിരിയെക്കൊടുത്തു് അവരെ സമാധാനിപ്പിക്കണം".

(രാമപ്പയ്യൻ ഇച്ഛാഭംഗത്തോടുകൂടി എഴുത്ത് ഉപസേനാനിയുടെ കൈയിൽ കൊടുക്കുന്നു.)

രാമ:—(ഉപസേനാനിയോട്) ആ ശിരസ്സു വാങ്ങി സൂക്ഷിക്ക. (ദൂതൻ പോകുന്നു.)

(പെട്ടന്നു വെളിയിൽ വാളുകൾ തമ്മിൽ കൂട്ടിമുട്ടുന്ന ശബ്ദം. അനന്തരം ദീനരോദനവും. ഉപസേനാനി വാളൂരിക്കൊണ്ടു വെളിയിലേക്കു കുതിക്കുവാൻ ഭാവിക്കുന്നു. ഉടൻ നിണമണിഞ്ഞ വാളുമായി കാളിനായർ പ്രവേശിക്കുന്നു.)

രാമപ്പയ്യൻ:—(വാളൂരിക്കൊണ്ട്) ഛായ് നില്ലവിടെ. അനങ്ങരുത്. പിടിച്ചു കെട്ടട്ടെ ഇവനെ.

(ഉപസേനാനി കാളിനായരെ സമീപിക്കുന്നു)

കാളി:—ജീവനിൽ കൊതിയുണ്ടെങ്കിൽ അടുക്കരുത്. (സകോപം ചിരിച്ചുകൊണ്ട്) രാമപ്പയ്യനോട് പിടിച്ചുകെട്ടാനോ, കൊള്ളാം. ചുണയുണ്ടെങ്കിൽ കാണട്ടെ.)

രാമ:—നീ ആരോടാണു സംസാരിക്കുന്നതെന്നറിയാമോ?

കാളി;—ഓഹോ, അറിയാമെ, അറിയാം. ഒരു പുരുഷസിംഹത്തെ ചതിച്ചുകൊന്ന ഘാതകൻെറ മുൻപിൽ. പൌരുഷത്തോടുകൂടി നേരിട്ടിരുന്നുവെങ്കിൽ—

രാമ:—എങ്കിൽ!—

കാളി:—ഈ തല കഴുത്തിനുമുകളിൽ കാണുകയില്ലായിരുന്നു.

രാമ:—എന്തു! എന്തു പറഞ്ഞു നീ!

കാളി:—(ഹാസ്യമായി) ഈ ഉരുട്ടൊന്നും എന്നോടെടുക്കണ്ട. (ഗൌരവത്തിൽ) രാമപ്പയ്യൻ, ഒന്നു പറഞ്ഞേക്കാം.

ഞാൻ യുദ്ധത്തിനു വന്നവനല്ല. എനിക്കു് എൻെറ സ്വാമി യുടെ—(കണ്ഠം ഇടറുന്നു)

രാമ:—നീയാര്?

കാളി:—ഞാനോ! ഭാഗ്യദോഷി, ഗുരുദ്രോഹി; ഉത കേണ്ട വേളയിൽ ഉതകാത്ത ശിഷ്യാധമൻ. (തൊണ്ട ഇട റുന്നു.)

രാമ:—ഓഹോ! ഇരവിയുടെ ശിഷ്യൻ കാളിനായർ അല്ലേ. നിനക്കെന്തു കാര്യം ഇവിടെ?

കാളി:—എന്തുകാര്യമെന്നോ? നല്ല ചോദ്യം. എൻെറ സ്വാമിയുടെ, വേണാടിൻെറ ശിരസ്സ് ഇവിടെയുള്ളപ്പോൾ എനിക്കിവിടെ കാര്യമില്ലെന്നോ?

രാമ:—നിൻെറ സ്വാമിയുടെ ശിരസ്സ് ഇവിടെ യാണൊ? പടക്കളത്തിൽ ചെന്നു തിരഞ്ഞുനോക്കണം.

കാളി:—അതു പടക്കളത്തിലായിരിക്കുമെന്നാണ് ഞാൻ വിചാരിച്ചതു്. പക്ഷെ എന്തുചെയ്യാം. ആ തല പ്രേതത്തിൽ ചേൎന്നിരിക്കുന്നതുപോലും നിങ്ങൾക്കു ഭയ മാണു്.

രാമ:—കാളിനായർ, താൻ ആരുടെ മുമ്പിലാണു് നില്ക്കുന്നതെന്നറിയാമോ?

കാളി:—ഒരു ഭീരുവിൻെറ മുമ്പിൽ. ഒരു വഞ്ചക ൻെറ മുമ്പിൽ. ശത്രുവിൻെറ ശവത്തെപ്പോലും ഭയപ്പെടു ന്നവൻെറ മുമ്പിൽ. രാമപ്പയ്യൻ, തുള്ളണ്ട. ഒരു കാര്യം പറഞ്ഞേക്കാം. ആ തല ഇവിടെയുണ്ടു്. ഒന്നുകിൽ ആ തല അല്ലെങ്കിൽ നിൻേറതു്. എന്തു് എൻെറ സ്വാമിയുടെ തല തരുന്നോ ഇല്ലയോ. വേഗം. എനിക്കു നിൽക്കാൻ നേരമില്ല.

രാമ:—കാളിനായർ, ക്ഷോഭിക്കാതിരിക്കു. നിൻെറ പൗരുഷത്തിലും ധൈര്യത്തിലും ഞാൻ സന്തോഷിക്കുന്നു. ഇത്ര ഗുരുഭക്തിയുള്ള ഒരു ശിഷ്യനെ ഞാൻഇന്നേവരെ കണ്ടിട്ടില്ല. നിൻെറ ഗുരുഭക്തിക്കു് ഈ തല സമ്മാനമായിരിക്കട്ടെ.

(ഉപസേനാനി പട്ടിൽ പൊതിഞ്ഞ തലകൊണ്ടുവയ്ക്കുന്നു. കാളിനായർ അതിൻെറ മുമ്പിൽ സാഷ്ടാംഗം പ്രണമിച്ചു കണ്ണുനീർ വാർക്കുന്നു. രാമപ്പയ്യൻേറയും ഉപസേനാനിയുടേയും കണ്ണുകഠം നിറയുന്നു. ഉപസേനാനി കാളിനായരെ പിടിച്ചെഴുന്നേല്പിക്കുന്നു.)

കാളി (തല കയ്യിലെടുത്തു): എൻെറ വേണാടെ, അസൂയ, വഞ്ചന. രണ്ടിനും ദാഹം തീർക്കാൻ വീരൻെറ രക്തം. ഒന്നോർക്കണം, ഇനിയും ചോരത്തിളപ്പുള്ള വീരന്മാരുണ്ടെന്നു്. അവർ പൊരുതും. ജയിക്കും.

(തലയുമെടുത്തുകൊണ്ടു പോകുന്നു)

---

## പാഠം 10

# ഉദ്യാനം

(നിഷധരാജധാനിയിലെ ലീലോദ്യാനത്തെ വർണ്ണിച്ച്
ദമയന്തി നളനോടു പറയുന്നത്)

സാമ്യമകന്നോരുദ്യാനം, എത്രയുമാളി—
രാമ്യമിതിനുണ്ടു നൂനം.

ഗ്രാമ്യം നന്ദനവനമരമ്യം ചൈത്രരഥവും
കാമ്യം നിനയ്ക്കുന്നാകിൽ സാമ്യമല്ലിതു രണ്ടും

(സാമ്യ)

കങ്കേളി ചമ്പകാദികൾ പൂത്തു നില്ക്കുന്നു
ശങ്കേ വസന്തമായാതം
ഭൃംഗാളി നിറയുന്നു പാടല പാലിയിൽ
കിം കേതകങ്ങളിൽ ളൂ—ഗാംകനദിക്കയല്ലീ?

(സാമ്യ)

പൂത്തും തളിർത്തുമല്ലാതെ ഭൂരുഹങ്ങളിൽ
പേർത്തൊന്നില്ലിവിടെക്കാണ്മാൻ.
ആർത്തു നടക്കും വണ്ടിൻ—പാർത്തും കുയിൽക്കുലവും
വാഴ്ത്തുന്നു മദനന്റെ കീർത്തിയെ മറ്റൊന്നില്ല

(സാമ്യ)

സർവ്വർത്തുരമണീയമേതൽ പൊന്മയക്രീഡാ
പർവ്വതമെത്ര വിചിത്രം
ഗർവ്വിത ഹംസ കോക ക്രീഡാതടാകമിതു
നിർവൃതി കരങ്ങളിലീവണ്ണം മറ്റൊന്നില്ല.

(സാമ്യ)

നളചരിതം ആട്ടക്കഥ

(2-ാം ദിവസം ഉണ്ണായിവാര്യർ

## പാഠം 11

# വക്കീലന്മാരുടെ കൊളമ്പ്

താശ്ശന്മേനവൻ വ്യവഹാരകാൎയ്യമായി പലപ്പോഴും ഈ ദിക്കിൽ വന്നിട്ടുണ്ടെങ്കിലും ഒന്നൊന്നരക്കൊല്ലമായിട്ട വ്യവഹാരകാൎയ്യങ്ങൾ വിശേഷവിധിയായി ഇല്ലാത്തതിനാൽ ഈ ദിക്കിൽ വന്നിട്ടില്ലായിരുന്നു. ഈ കാലത്തിനുള്ളിൽ ഉണ്ടായതാണ് ഈ ഭൃത്യൻ പറഞ്ഞ "കൊളമ്പും" "വായനയും" ഏതെങ്കിലും താശ്ശന്മേനവന്ന് ഈ വാക്ക് അശേഷം മനസ്സിലായില്ലെങ്കിലും അന്വേഷിക്കാമെന്നുവച്ച് അവിടെ നിന്നിറങ്ങി കുറെ നടന്നപ്പോൾ സ്കൂളിൽ പഠിക്കുന്ന ഒരു ചെറുപ്പക്കാരനെ വഴിയിൽ കണ്ടു.

താശ്ശ:—കൊളമ്പ് എവിടെയാണ് അറിയുമോ?

സ്കൂൾകുട്ടി:—കൊളമ്പ് സിലോണിൽ ആണ്.

താശ്ശ:—വിഷമമായി. ഇപ്പോൾ രണ്ടും സംശയമായി. സിലോൺ എവിടെയാണ്?

സ്കൂൾകുട്ടി:—അതു ഒരു ദ്വീപിലാണ്. തെക്കെ സമുദ്രത്തിലാണ്.

ത:—ദ്വീപോ! വക്കീലന്മാർ വായിക്കുന്നതു കൊളമ്പിൽനിന്നാണോ?

സ്കൂൾകുട്ടി:—എന്താണ് നിങ്ങൾക്കു ഭ്രാന്തുണ്ടോ? എന്താണ് തുമ്പില്ലാതെ സംസാരിക്കുന്നതു്?

താശ്ശന്മേനവന്നു കലശലായി ദ്വേഷ്യം വന്നു.

താ:—എന്താണു താൻ പറയുന്നതു്? തുമ്പില്ലാതെ താനല്ലെ വിശേഷം പറയുന്നതു്? സ്കൂൾകുട്ടിയായിരിക്കും അല്ലേ? ആ ധിക്കാരം നല്ലവണ്ണം പുറത്തു കാണ്മാനുണ്ടു്. വ

ക്കീൽമാർ വായിക്കുന്ന കൊളമ്പ് ഏതാണെന്നു ചോദിച്ചാൽ ദിപ്പിലാണെന്നും മററം പറകയാണ്. ഭ്രാന്തന്റെ മാതിരി പറഞ്ഞതു താനല്ലേ?

സ്കൂൾകുട്ടി:—"തന്റെ തലയുടെ കല്ല് ഇളകിപ്പോയിരിക്കുന്നു എന്നു തോന്നുന്നു. ഞാൻ തന്നോട്ട പറവാൻ ആളല്ല" എന്നു പറഞ്ഞു നടന്നു.

സഹിക്കാൻ പാടില്ലാത്ത ദ്വേഷ്യത്തോടുകൂടി താശ്ശമ്മേനവൻ ഒന്നു നോക്കി. തനിക്ക് ആ ചെറപ്പക്കാരന്റെ ചെകിട്ടത്തു രണ്ടു കൊടുക്കണമെന്ന് ആഗ്രഹം ഉണ്ടായിരുന്നു, പക്ഷെ വയോധികതയാൽ തന്റെ അപ്പോഴത്തെ ദൌർബ്ബല്യവും ചെറപ്പക്കാരന്റെ ദേഹമിടുക്കും മാത്രം ഓർത്തു ദ്വേഷ്യത്തെ അടക്കിവെക്കേണ്ടിവന്നു. "കഷ്ടം ഇപ്പോഴത്തെ ഈ ചെറപ്പക്കാരെല്ലാം ഇങ്ങിനെ ഗുരുത്വം ഇല്ലാത്ത വഷളന്മാരായിത്തിരുന്നുവല്ലോ, കലിയുഗവൈഭവം" എന്നു മനസ്സിൽ വിചാരിച്ചുംകൊണ്ടു താശ്ശമ്മേനവൻ അമ്പലത്തിലേക്കുള്ള വഴിയിൽക്കൂടി നടന്നു. അമ്പലത്തിന്റെ ഉമ്മറത്ത് സ്കൂൾകുട്ടികളെയാണ് അധികം കണ്ടതു്. തന്റെ ഉടുപ്പും കുപ്പായവും മററം നോക്കി ഈ കൂട്ടർ കുറേശ്ശെ പരിഹാസം താൻ അമ്പലത്തിന്റെ ഗോപുരവാതുക്കൽ എത്തിയപ്പോൾതന്നെ തുടങ്ങിയിരിക്കുന്നു എന്നു താശ്ശമ്മേനവന വെളിവായി മനസ്സിലായി. ഈ കൂട്ടരോട്ട തനിക്ക് ഇനിയും മനസ്സിലാവാത്ത കൊളമ്പ് എന്ന സ്ഥലത്തെപ്പററി വല്ലതും കടന്നു ചോദിച്ചാൽ ഇവർ കലശൽകൂട്ടുമെന്നുള്ള നല്ല ഭയം ഉണ്ടായിരുന്നതിനാൽ താശ്ശമ്മേനവൻ അമ്പലത്തിന്റെ നടയിൽ ഒരു ഇളിഭ്യന്റെ മാതിരി വശായി. കുറെ സമയം കഴിഞ്ഞപ്പോൾ ഒരു പട്ടർ അമ്പലത്തിലേക്കു വരുന്നതു കണ്ടു. ആയാൾ സ്കൂൾക്കാരനല്ലെന്നു കണ്ടപ്പോൾതന്നെ താശ്ശമ്മേനവൻ നിശ്ചയിച്ചു.

താ:—സ്വാമീ, വക്കീലന്മാർ വായിക്കുന്ന കൊളമ്പ് എവിടെയാണ്?

പ:—കൊളമ്പൊ! കൊളമ്പല്ല, കൊളബ്ബ് എന്നാണു പറയുക. അതു് ആ കാണുന്നതാണ്.

എന്നു പറഞ്ഞു് സ്ഥലം ചൂണ്ടിക്കാണിച്ചുകൊടുത്ത തിന്റെ ശേഷം താഴ്ശമ്മേനവനു് അവിടെ ചെന്നുകയറുന്ന തുവരെ യാതൊരു വിവരവും ഉണ്ടായിരുന്നില്ല. താൻ ചെന്നു കയറിയപ്പോൾ കണ്ടതു് തനിക്കു മുമ്പു വളരെ പരിചയമുള്ള ഒരു പഴയ മഠത്തെയാണ്. താഴ്ശമ്മേനവൻ വ്യവഹാരാവശ്യങ്ങൾക്കായി മുമ്പെ വന്നിരുന്ന കാലങ്ങളിൽ ഹരിഹരൻപട്ടർ എന്നു പേരായ ഒരു ചോററുകച്ചവടക്കാരൻ ചോറുവെച്ചു വിററിരുന്ന ഒരു സ്ഥലമായിരുന്നു ഇതു്. താഴ്ശമ്മേനവൻ വ്യവഹാരകാൎയ്യങ്ങൾക്കായി വന്നാൽ ഒന്നും രണ്ടും മാസം ഒന്നായി ഈ മഠത്തിലാണ് താമസിച്ചുവരുന്നതു്. മഠം മുമ്പത്തേതിലും വളരെ ജീൎണ്ണിച്ചിരിക്കുന്നു. കിഴക്കേഭാഗം മുമ്പ് ഒരു ചുമരുണ്ടായിരുന്നതു് ഇടിഞ്ഞുവീണ സ്ഥിതിയിൽ കിടക്കുന്നു. കാററിന്റേയും മഴയുടേയും അസഹ്യതയെ തടുപ്പാൻ ആ ചുമരു് ഉണ്ടായിരുന്ന സ്ഥലത്തു് ഒരു ഓലപ്പായ് കെട്ടിത്തൂക്കിയിരിക്കുന്നു. ആ തൂക്കിയ പായു് പൊന്തിച്ചിട്ടുവേണം അകത്തേക്കു കടപ്പാൻ. താഴ്ശമ്മേനവൻ പായു് പൊന്തിച്ചു് അകത്തേക്കു തല ഇട്ടു നോക്കിയപ്പോൾ മുമ്പു താനും വഴിപോക്കരും പലപ്പോഴും ഉണ്ണാനിരുന്ന മുറിയിൽ എട്ടുപത്തു വലിയ യോഗ്യർ വളരെ ഘനത്തോടെ കടലാസ്സുകളെയും വായിക്കുന്നതു കണ്ടു. മുമ്പു താഴ്ശമ്മേനവൻ താമസിച്ചിരുന്ന കാലത്തു് ഈ മുറിയിൽ ഇപ്പോൾ കണ്ടതുപോലെയുള്ള വെളിച്ചം ഉണ്ടായിരുന്നില്ല. ഇതു മുറിക്കു വലിയ ജാലകങ്ങൾ പിന്നെ ഉണ്ടാക്കിച്ചതുകൊണ്ടാണെന്നും എന്റെ വായനക്കാർ ശങ്കിക്കരുതെ. മേൽപ്പുര കെട്ടാൻ സമയപ്രകാരം വരിപ്പണം കിട്ടാത്തതുകൊണ്ടു പുര

യുടെ ഓല അവിടവിടെ ദ്രവിച്ചു നശിച്ചുണ്ടായ ദ്വാരങ്ങളിൽക്കൂടി സൂര്യരശ്മി ധാരാളമായി അകത്തേക്കു പ്രവേശിച്ചുണ്ടാകുന്ന വെളിച്ചമാണ്. ഈ അധികമായ വെളിച്ചം വൃത്താകൃതിയായുള്ള ഈ രശ്മികളിൽ ചിലതു് അവിടെ ഇരിക്കുന്ന ചില യോഗ്യന്മാരുടെ തലമണ്ടയിൽ അടിക്കുന്നതിനെ വേഷ്ടിയാലും തോർത്തുമുണ്ടിനാലും തല്ക്കാലം ആച്ഛാദനംചെയ്തുകൊണ്ടു ഗാംഭീര്യഭാവത്തിന് ഒട്ടും കുറവില്ലാതെ ചിലർ വായിക്കുന്നു. ഈ അറയുടെ നടുവിൽ ഒരു മേശ ഇട്ടിട്ടുണ്ടു്. അതിന് ആകെ മൂന്നു കാലുകൾ മാത്രമേ ഉള്ളു. കഴിച്ചുള്ള ഒരു ഭാഗം സമമാക്കി നിർത്തിയിട്ടുള്ള കല്ലുകളും മരക്കഷണങ്ങളും മേല്ക്കുമേൽ വെച്ചുയർത്തിട്ടാണ് തന്റെ സ്നേഹിതൻ വക്കീൽ ശാമുമേനവനവർകൾ ഇരിക്കുന്നതു കണ്ടതു്. ഒരു പഴയ വാതിൽപ്പലകയിന്മേലാണ് ഹരിഹരൻപട്ടരുടെ പഴയ അടപ്പുകല്ലുകൾ പറിച്ചെടുത്തു രണ്ടു ഭാഗത്തും ചുമരുപോലെ ഉയർത്തിവെച്ച് അതിന്മേൽ വാതിൽ പലകവച്ചു് അതിന്മേലാണ് ശാമുമേനവനവർകൾ ഇരിക്കുന്നതു്. പ്രസിദ്ധനായ വക്കീൽ കപ്പൂരയ്യനും അവിടെ ഉണ്ടായിരുന്നു. ഇദ്ദേഹം ഇരിക്കുന്നതു ശാമുമേനവനേക്കാളും ഭേദമായിട്ടാണ്. ഇംഗ്ലീഷിൽ "ഈസി ചെയർ" എന്നു പേർ പറയപ്പെടുന്ന ഒരുവക ചാരിക്കിടക്കുന്ന കസാലയുടെ ഏതാനും ഒരംശത്തിന്മേലാണ് ഇദ്ദേഹം ഇരിക്കുന്നതു്. ഏതാനും ഒരംശം എന്നുവെച്ചാൽ വളരെ കുറച്ചേ ബാക്കിയുള്ളു. കാലുകളും കൈകളും വെക്കുന്ന രണ്ടു തണ്ടുകളും അതുകൾ നിർത്തിയിരിക്കുന്ന രണ്ടു കുററികളും ചാരുന്ന ഭാഗം ഉള്ള തണ്ടുകൾ പകുതിയും പൊട്ടിപ്പോയിരിക്കുന്നു. ചാരിക്കിടക്കുന്ന ഭാഗത്തു ബാക്കിയുള്ള തണ്ടിന്മേൽ ചൂരൽ മുഴവനും പൊയ്പ്പോയിരിക്കുന്നു. കഷ്ടിച്ച് ഇരിക്കാനുള്ള ഭാഗത്തു മാത്രമേ ചൂരൽ ഉള്ളു. കാൽ നാലും ഉണ്ടു്. എന്നാൽ അതിൽ ഒന്നിനു കലശലായുള്ള വല്ല ഇളക്കമോ വല്ല കേടോ ഉണ്ടെന്നു കപ്പൂരയ്യൻ വായിക്കുന്ന ഇടയിൽ കൂടക്കൂടെ ബദ്ധപ്പെട്ടു്

ആ കാലിന്മേലേക്കു നോക്കുന്നതുകൊണ്ടു നിശ്ചയിക്കാം. വായിക്കുന്നതിൽ ഒന്നരണ്ടാം ഈ അറയുടെ നടുവിൽ ഇട്ടിരിക്കുന്ന മേശയുടെ വക്കിന്മേൽ സന്ധിച്ച് ഇരുന്നു വായിക്കുന്നു. ഒരാൾ മൂന്നു കാലുകൾ മാത്രമുള്ള ഒരു ചെറിയ കസാലമേൽ ഇരുന്നു വീഴാതിരിപ്പാൻ ഇടത്തെ കൈകൊണ്ടു ചെറിയ ഒരു കിളിവാതിലിന്റെ അഴി മുറുകെപ്പിടിച്ചു വലത്തെ കൈയിൽ വർത്തമാനക്കടലാസുവെച്ചു വായിക്കുന്നു. മറെറാരു യോഗ്യൻ ഹരിഹരൻപട്ടരു വേണ്ടെന്നുവെച്ച് ഇട്ടേച്ചുപോയിട്ടുള്ള ഒരു പഴയ അരിപ്പെട്ടിയിന്മേൽ കയറി ഇരുന്നു വായിക്കുന്നു. മറെറാരാൾക്ക് ഇരിപ്പാൻ സാധനം ഒന്നും കിട്ടാത്തതിനാൽ ഹരിഹരൻപട്ടരുടെ പഴയ അടുക്കളയുടെ മുറിമണ്ണിന്മേൽ തോർത്തുമുണ്ടു മടക്കിയിട്ട് ഇരുന്നു വായിക്കുന്നു. താശ്ശുമേനവന്റെ തല പായുടെ ഇടയിൽക്കൂടെ കണ്ടു ഉടനെ—

ശാമുമേനവൻ:— "ഓഹോ, താശ്ശുമ്മാൻ എപ്പോൾ വന്നു? വളരെക്കാലമായല്ലോ കണ്ടിട്ട്" എന്നു പറഞ്ഞു വാതിൽപ്പലകമേൽനിന്ന് എഴുന്നേററു. താശ്ശുമേനവനെ അകത്തേക്കു ക്ഷണിപ്പാൻ നിവൃത്തി ഇല്ലാത്തതിനാൽ പുറത്തേക്കു പുറപ്പെട്ടു.

താ:—ഞാൻ നിങ്ങളുടെ വീട്ടിൽ പോയി. ഇവിടെയാണ് നിങ്ങൾ എന്നു മനസ്സിലായില്ല. ഈ മഠത്തിന് ഇപ്പോൾ കൊളമ്പ് എന്നു പേരിട്ടതു ഞാൻ അറിഞ്ഞിട്ടില്ല. ഞാൻ നിങ്ങളെ വളരെ തിരഞ്ഞു.

ശാ:—എന്താണ്. വിശേഷിച്ചോ വന്നത്?

താ:—എടത്തിൽ നിന്ന് അടിയന്തരമായി ഒരു കാര്യം കണ്ടുപറവാൻ അയച്ചതാണ്. കർപ്പൂരയ്യനോടും നിങ്ങളോടും പറഞ്ഞു നിങ്ങൾ രണ്ടുപേരെയും ഇന്നു തന്നെ എടത്തിലേക്കു കൂട്ടിക്കൊണ്ടു ചെല്ലുവാൻ അച്ഛൻ പറഞ്ഞയച്ചിരിക്കുന്നു

ശാ:—എനിക്കു തൽക്കാലം വരാൻ സാധിക്കയില്ല-കർപ്പൂരയ്യന്നും വരാൻ തരമാവുകയില്ലെന്നു തോന്നുന്നു. ഞാൻ ചോദിക്കാം. എന്താണു കാര്യം?

താഴ്ശ്ശമേനവൻ വിവരങ്ങളെല്ലാം പറഞ്ഞു.

ശാ:—ഇതു ഞങ്ങൾ കേട്ടിരിക്കുന്നു. ഇതിന് ഇപ്പോൾ ഞങ്ങൾ വന്നിട്ട് എന്താണു വേണ്ടതു്? വ്യവഹാരം അവരു് കൊടുക്കുന്നുണ്ടെങ്കിൽ കൊടുക്കട്ടെ. അതിന്റെ ശേഷമല്ലേ നോം പലതും പ്രവൎത്തിക്കേണ്ടതുള്ളു.

താ:—അപ്പോൾ ഈ കത്തിനു മറുപടിഅയക്കണ്ടേ?

ശാ:—വന്ന കത്തു് ഇങ്ങട്ടു കൊണ്ടുവന്നിട്ടുണ്ടോ?

താ:—ഇല്ല.

ശാ:—പിന്നെ എങ്ങിനെ മറുപടി എഴുതും? ആവട്ടെ, ഞാൻ കർപ്പൂരയ്യനോടു് ഒന്നു ചോദിക്കട്ടെ. നിങ്ങൾ വീട്ടിൽപോയി താമസിക്കിൻ. ഞാൻ ഒരു മണിക്കൂറിനു കത്തു് അങ്ങട്ടു വരാം.

എന്നു പറഞ്ഞു ശാമുമേനോൻ വീണ്ടും വായിക്കുന്ന മുറിയിലേക്കു ചെന്നു. കർപ്പൂരയ്യനോടു സംസാരിച്ചു. മലയാളത്തിൽതന്നെയാണു് സംസാരിച്ചതു്. എങ്കിലും ഇംഗ്ലീഷ് പഠിച്ച മലയാളികൾ ഇക്കാലത്തു മലയാളം സംസാരിക്കുന്ന മാതിരിയിൽത്തന്നെയാണു് ഞാൻ ഈ സംവാദം ഇവിടെ എഴുതുന്നതും.

വക്കീൽ ശാമുമേനോൻ:—എന്താണു് സാർ വായിക്കുന്നതു്? പൂഞ്ചോലക്കര എടത്തിൽ നിന്നു് ഒരാൾ വന്നിരിക്കുന്നു. നമ്മൾ രണ്ടാളും ഒന്നു് അവിടത്തോളം ചെല്ലണമെന്നു പറഞ്ഞയച്ചിരിക്കുന്നു.

കർപ്പൂരയ്യൻ:—വരട്ടെ, ഒരു പത്തു മിനിട്ടു താമസിക്കിൻ, ഞാൻ ഈ ബുക്കിൽ, നാലഞ്ചു പേജുകൾ കൂടി

വായിച്ചോട്ടെ. എന്നിട്ട നോക്കു സംസാരിക്കാം.

ശാ:—എന്താണ് ബുക്ക്?

ക:—ഒരു മലയാളനോവൽ. എഴുതിയ വിദ്വാൻ എൻെറ ഒരു സ്നേഹിതനാണ്. ബുക്കിനെപ്പററി എൻെറ "ഒപ്പീനിയൻ" കിട്ടുവാൻ ആവശ്യപ്പെട്ടിരിക്കുന്നു. ഞാൻ ഇത്രനേരം വായിച്ചതു് നോവൽ അല്ല. അതിനെപ്പററി ഓരോരുത്തർ കൊടുത്തിട്ടുള്ള സ്തുത്യലിഖിതങ്ങളെയാണ്. ബുക്ക് ഇത്ര വണ്ണം കാണുന്നതു് ന്യൂസ്പേപ്പർ റിവ്യൂകളും സർട്ടിഫിക്കെററുകളും ഇതിൽ അച്ചടിച്ചുചേർത്തുകൊണ്ടാണ്. ഇതു മുഴുവനും വായിച്ചു് ഇതിലൊന്നു പോലെ ഒന്നു ഞാനും എഴുതി അയച്ചേക്കാമെന്നുവെച്ചു് ഈ സർട്ടിഫിക്കറെറുകൾ വായിക്കുകയാണ്. ഇനി ഒരു ആറേഴെണ്ണങ്ങൾ കൂടി വായിപ്പാനുണ്ട്.

ശാ:—ഇപ്പോൾ വായിക്കുന്നതു് ആരുടെ സർട്ടിഫിക്കററാണെന്നറിഞ്ഞില്ല.

ക:—നോക്കട്ടെ പറയാം. നഗരം ഇൻചാർജ്ജ ഹെഡ്കാൺസ്റ്റബിൾ കൊന്നണ്ണി പെരുമ്പ്രനായരുടെ ഒപ്പാണ് സർട്ടിഫിക്കേററിന്നു ചോടെ കാണുന്നതു്.

ശ:—എന്താണ് ബുക്കിൻെറ പേരു്?

ക:—പേരു് വലിയ പേരാണ് (ഒന്നാമത്തെ പേജ് നോക്കിക്കൊണ്ടു്) പേരു് വളരെ നീളമായിരിക്കുന്നു, ഇതിൽ കാണുന്നതു് "ലീലാലോലാകി" അല്ല "ലീലാവല്ല."

ശാ:—"ഞാൻ നോക്കാം" എന്നു പറഞ്ഞു ബുക്ക കർപ്പൂരയ്യനോടു വാങ്ങി നോക്കി. ഓ, ഇതു ഞാൻ വായിച്ചിരിക്കുന്നു. ഇതിൻെറ പേരു് "ലീലാലോലകല്ലോലവല്ലി കോലാഹലം" എന്നാണ്. ഈ ബുക്ക് ബഹു

വിശേഷമാണെന്നു് അന്നംഭട്ടിദീക്ഷിതർ സമ്മതിച്ചിരിക്കുന്നുവത്രെ."

വക്കീൽ രാഘവമേനോൻ:—അദ്ദേഹം സമ്മതിച്ചാൽ ബുക്കു നന്നായിട്ടുപോകുമായിരിക്കും.

ശാ:—ഇന്നു് ഈ ത്രിഭുവനങ്ങളിലും അദ്ദേഹത്തിൻെറ സമ്മതത്തിന്നു മീതെ ഒന്നും വേണ്ടതില്ല.

രാ: എന്താണ്ഹേ ത്രിഭുവനങ്ങൾ എന്നു വച്ചാൽ?

ശാ:—ഈ ലോകം മുഴുവനും തന്നെ. യൂറോപ്പു്, ഏഷ്യാ, ആഫ്രിക്കാ, അമേരിക്കാ, പിന്നെ ദ്വീപുകളും സമുദ്രങ്ങളും തന്നെ.

രാ:—ശരി എനിക്കു ബോദ്ധ്യമായി. എന്താണ്ഈ ബുക്കിൻെറ നീണ്ട പേരിൻെറ അർത്ഥം.

ശാ:—"മീലാലോലകല്ലോലവല്ലി" ഈ കഥയിലെ നായികയാണു്; അവളുടെ കോലാഹലം എന്നർത്ഥം.

രാ:—(ചിരിച്ചുംകൊണ്ടു്) നായികയുടെ കോലാഹലം എന്നു പറഞ്ഞാൽ എന്താണ്, ഹേ, അതിൻെറ സാരം?

ശാ:—കോലാഹലം എന്ന വാക്കിൻെറ അർത്ഥം മനസ്സിലാവുന്നില്ലേ?

രാ:—വാക്കിൻെറ അർത്ഥം എനിക്കറിയാം. അതുകൊണ്ടാണ്നായികയുടെ കോലാഹലം എന്നു പറയുമ്പോൾ അർത്ഥം മനസ്സിലാവാത്തതു്.

വക്കീൽ ചാപ്പു മേനോൻ:—നിങ്ങൾക്കു് ഈ ഭൂമണ്ഡലത്തിൽ കാണുന്നതും കേൾക്കുന്നതും ആയ യാതൊരു വസ്തുവയും ബോദ്ധ്യമായിട്ടില്ല. അതു നിങ്ങളുടെ സ്വഭാവമാണു്. ഈ നോവലിൻെറ പേരു് ഒന്നാംതരമായിരിക്കുന്നു, ബഹുലളിതമായിരിക്കുന്നു, മുഴുമായിരിക്കുന്നു.

രാഘ:—മദ്ദളമായിരിക്കുന്നു, ചെണ്ടയായിരിക്കുന്നു, എന്നുകൂടി പറഞ്ഞോളൂ. "ല" "ള" എന്നക്ഷരങ്ങൾ കുറെ യധികം ചേർത്തു മാലയാക്കി ഒരു പേർ പറഞ്ഞാൽ അതു മദ്ദളമായിപ്പോയി അല്ലേ. കഥയില്ലാതെ പറയുന്നു. എന്തു നിവൃത്തി?

ചാപ്പു:—അതുതന്നെയാണ് ഞാനും പറയുന്നത്. രസം അറിയാതെ പറയുന്നതിന് എന്തു നിവൃത്തി? ഈ നോവലിൻെറ പേർ വിശേഷമാണ്. സംശയമില്ല, മഞ്ജുസരള മായിരിക്കുന്നു.

രാഘ: അങ്ങനെ തന്നെ. "ലരളം" തന്നെ. സമ്മ തിച്ചു. നായികയുടെ കോലാഹലം എന്താണെന്ന് അറി ഞ്ഞാൽ കൊള്ളാമായിരുന്നു.

ചാപ്പു:—ബുക്കു വായിച്ചു അറിഞ്ഞോളൂ.

രാഘ:—അതിനുമാത്രം മഹാപാപം ഞാൻ ചെയ്തിട്ടു ണ്ടെന്നു ഞാൻ വിചാരിക്കുന്നില്ലാ.

ചാപ്പു:—നോക്കു, ദുഷ്ടത നോക്കു. ഇത്ര അസൂയ അ രുത്. ഇതുപോലെ ഒരു ബുക്കു നിങ്ങൾക്കു എഴുതാൻ സാധി ക്കുമോ?

രാഘ:—ദൈവം സാക്ഷിയായിട്ടു പറയുന്നു. ഒരിക്കലും സാധിക്കയില്ല എന്നു തീർച്ചതന്നെ.

ചാ: പിന്നെ ഈ ബുക്കിനെ ദുഷിക്കുന്നതെന്തിന്?

രാഘ:—ശിക്ഷ. ഒരാൾ വിഡ്ഢിത്തം വല്ലതും കാണി ച്ചാൽ അതിനെക്കുറിച്ചു പരിഹസിക്കണമെങ്കിൽ അതു പോലെ മാറെറാരു വിഡ്ഢിത്തം കാണിച്ചിട്ടുവേണമോ?

ചാപ്പു:—നിങ്ങളോടു ഞാൻ ഒന്നും പറയുന്നില്ലാ. ഈ നോവലിൻെറ പേർ ചീത്തയാണെന്നു പറയുന്ന നിങ്ങ ളോടു ഞാൻ എന്തു പറയാനാണ്? നിങ്ങൾക്കു പേർ ബോ

ഖ്യമാവണമെങ്കിൽ "ശൂൎപ്പണഖാ" എന്നോ "ഇന്ദുലേഖാ" എന്നോ മറേറാ ദ്രുക്ഷമായ ഒരക്ഷരത്തിൽ അവസാനിക്കണം അല്ലേ? എന്നാൽ ബോദ്ധ്യമായി.

രാഘ:—"ശൂൎപ്പണഖാ" "ഇന്ദുലേഖാ" ശരി, ശരി, ദ്രുക്ഷാക്ഷരം വിശേഷംതന്നെ. ബഹുരസികൻ തന്നെയാണ് നിങ്ങൾ. നിങ്ങൾക്കു ദൈവം തുണക്കട്ടെ. മററു ഞാൻ എന്തു പറയട്ടെ. നായികയുടെ കോലാഹലം എന്നു പറയുന്നതു് എത്ര അപഹസിക്കത്തക്ക ഒരു വാക്കാണ്.

ചാത്തു:—അശേഷം അപഹസിക്കത്തക്ക വാക്കല്ല. കോലാഹലം എന്നുപറഞ്ഞാൽ വിനോദം എന്നാണ് അൎത്ഥം. നിങ്ങളെപ്പോലെ ഞാൻ പഠിച്ചിട്ടുണ്ടെങ്കിലും കുറെ സംസ്കൃതം എനിക്കറിയാം. നായികയുടെ കോലാഹലം എന്നു പറയുന്നതിൽ ഒരു അബദ്ധവുമില്ലാ. വാക്കിന്നു നല്ല ഭംഗിയുമുണ്ട്. ഈ വാക്കു കേട്ടപ്പോൾ രാഘവമേനവനും സംസ്കൃതത്തിൽ നല്ല സമൎത്ഥനും രസികനും മൂന്നു കാലുകൾ മാത്രം ഉള്ള കസാലമേൽ ഇരുന്നു കിളിവാതലിന്റെ അഴിപിടിച്ചു ഇരുന്നു വായിക്കുന്ന ആളുമായ മാധവമേനവനും വളരെ ചിറിച്ചു. മാധവമേനോൻ കസാലമേൽനിന്നു എഴുന്നീററു. (കസാല) ഉടനെ മറിഞ്ഞുവീണു.

മാധവമേനോൻ:—കോലാഹലം എന്ന പദത്തിനു് വിനോദം എന്നൎത്ഥമില്ല. ഹേ! അഥവാ വിനോദം എന്നൎത്ഥം വെയ്ക്കുന്നപക്ഷംതന്നെ "നായികയുടെ വിനോദം" എന്നു പേരിട്ടാൽ നല്ല ഭംഗിയുണ്ടോ?

ചാ:—കോലാഹലം എന്ന വാക്കിനു സംസ്കൃതത്തിൽ ജീവനായ അൎത്ഥം എന്താണ്? മാധവമേനോൻ പറയൂ. സംസ്കൃതത്തിൽ പരീക്ഷ കൊടുത്ത ആളല്ലേ?

മാധ:—കോലാഹലഃ കളകളഃ എന്നാണ് അഭിധാനം. ഒരു കളകളശബ്ദം എന്നു മാത്രമാണ് ജീവനായ അൎത്ഥം.

ചാ:—ശരി ശരി, എന്നാൽ ഈ പേരു വളരെ യുക്തമാണെന്നു എനിക്കു തോന്നുന്നു.

രാ:—ശരി, 'ള' കാരം രണ്ടുണ്ടല്ലോ? ഇല്ലേ?

ചാ:—അതെ, 'ള'കാരം ബഹു മൃദുളമാണു്.

രാ:—ശരി, വിരളമാണു്, മൃദുളമാണു്, എലത്താളമാണു്. ശരിതന്നെ. എന്നാൽ "ലീലാലോലകല്ലോലവല്ലീ കളകള" എന്നാക്കുക പേരു്.

മാ:—ഇതിലും നല്ലതു "വളവള" എന്നു ചേർക്കുന്നതാണെന്നു എനിക്കു തോന്നുന്നു. "ലീലാലോലകല്ലോല വല്ലീ വളവള" എന്നായ്ക്കോട്ടെ. പേരു ഇങ്ങനെ ഇട്ടാൽ ബുക്കിനു യഥാൎത്ഥനാമാൎത്ഥം എന്ന ഒരു ഗുണംകൂടി ഉണ്ടെന്നു ജനങ്ങൾ സമ്മതിക്കും.

ചാ:—അസൂയ, അസൂയ, അസൂയതന്നെ. നിങ്ങൾ എത്ര അസൂയപ്പെട്ടാലും അന്നംഭട്ടിദീക്ഷിതർ സമ്മതിച്ച ഒരു ബുക്കിനു യാതൊരു ന്യൂനതയും വരുന്നതല്ലാ.

രാ:—ഞാൻ ബുക്കിനെപ്പററി എന്താണു് ദൂഷിച്ചതു്? ബുക്കിൻെറ പേരിനെപ്പററിയല്ലേ വ്യവഹാരമുണ്ടായതു്?

ചാ:—(ചിരിച്ചുംകൊണ്ടു്) അപ്പോഴേയ്ക്കു് ഇതു വ്യവഹാരമായോ? എന്താണു സല ചേൎക്കേണ്ടതു്? ഗോഷ്ഠിമയം എന്നേ പറവാനുള്ളു.

വക്കീൽ ശിവരാമമേനോൻ:—നിങ്ങൾ തമ്മിൽ ശണ്ഠകൂടേണ്ട. നിങ്ങൾക്കു എല്ലാവൎക്കും ഒരുപോലെ രസിക്കാൻ തക്കവണ്ണം ഞാൻ ഒരു നോവൽ എഴുതുവാൻ പോകുന്നു.

ശാമു:—എന്താണു കഥ, എന്താണു ബുക്കിൻെറ പേരു്?

ശിവരാമമേനോൻ:—ബുക്കിൻെറ പേരു് പാതാളരാജാവു് എന്നാക്കേണമെന്നാണു തൽക്കാലം ഞാൻ വിചാ

രിക്കുന്നതു്, ഒറച്ചിട്ടില്ലാ. കഥ എന്താണെന്നു ഞാൻ പറകയില്ല. എന്നല്ല ബുക്കു വായിച്ചാലും എന്താണു് അതിലെ കഥ എന്നു് അത്രവേഗം മനസ്സിലാവുമോ എന്നു സംശയം. വായിച്ചു നന്ന ബുദ്ധിമുട്ടിയശേഷം ഒരുസമയം മനസ്സിലാവാനുംമതി. അങ്ങനെയാണു് ഞാൻ എഴുതുവാൻ ഭാവം.

ശാ:—ഇങ്ങനെ ബുക്കു് എഴുതിയാൽ നിങ്ങളുടെ ബുക്കു് ആരു് വായിക്കും?

ശി:—ബഹുജനങ്ങൾ വായിക്കും. തലകുലുക്കിരസിക്കും. അതിനു വിദ്യയുണ്ടു്. നിങ്ങൾ നോക്കികോളിൻ.

ശാ:—കഥ മനസ്സിലാകാതെ ജനങ്ങൾ രസിക്കുമോ?

ശി:—കഥ വേഗം മനസ്സിലാവാഞ്ഞാലാണു ബുദ്ധിമാന്മാർ രസിക്കുക. ബുദ്ധിമാന്മാർ രസിച്ചാൽ സാധാരണ ജനങ്ങൾ എല്ലാവരും രസിക്കും. ഗാംഭീര്യമുള്ള നോവലുകൾ വായിച്ചാൽ ഒന്നാമതു മനസ്സിനു യാതൊരു സ്തോഭങ്ങളും ഉണ്ടാവരുതു്. വായിക്കുന്നേടത്തോളം മനസ്സു സ്തംഭിച്ചു് ഘനമായി യാതൊരു വികാരങ്ങളും കൂടാതെ നില്ക്കണം. വായിച്ചു മുഴുവനായാൽ ഒരു ആശ്ചര്യരസം മാത്രം മനസ്സിനു തോന്നണം.

ശാ:—എന്തു് ആശ്ചര്യരസമാണു് മനസ്സിനു കഥ മനസ്സിലാവാഞ്ഞാൽ തോന്നുന്നതു്?

ശി:—ഇത്ര മനസ്സിരുത്തി വായിച്ചിട്ടും കഥ വഴിപോലെ മനസ്സിലായിട്ടില്ലല്ലോ എന്നും നാന്നൂറു് അഞ്ഞൂറു് പേജു് വായിച്ചിട്ടും മനസ്സിനു് ഒരു വികാരവും ഒരേടത്തും വായിക്കുമ്പോൾ ഉണ്ടായില്ലല്ലോ എന്നും ഉള്ള ആശ്ചര്യരസം തന്നെ. ഇങ്ങനെ ബുക്കു് എഴുതേണമെങ്കിൽ പ്രയാസമില്ലാ. ഇതാണു ബുക്കിന്റെ ഗാംഭീര്യം. നിങ്ങൾക്കു നോവലിന്റെ തത്വം മനസ്സിലായിട്ടില്ല. നോവലിന്റെ "പ്ലോട്ടു്" എന്ന കഥാരചനാവൈഭവം കാണിക്കുന്നതാ

യാൽ കഥാസംബന്ധത്തെ വായനക്കാരൻ ക്ഷണത്തിൽ മന സ്സിലാവാത്തവിധം എഴുതി കൊണ്ടുപോകണം, ചിലേടങ്ങ ളിൽ ലേശം മനസ്സിലാവരുത്, എത്ര വായിച്ചാലും മന സ്സിലാവരുത്. ഗ്രന്ഥകർത്താവുതന്നെ പിന്നെ വായിക്കു മ്പോൾ പരിഭ്രമിച്ചു വശാവണം. അതാണ് ഈ നോവലു കളുടെ ഗാംഭീര്യം. അദ്ധ്യായങ്ങൾ വളരെ വേണം. ഒരു അ ദ്ധ്യായത്തിൽ പറഞ്ഞ കഥയുടെ വാൽ പിന്നെ വളരെ അദ്ധ്യാ യങ്ങൾ കഴിഞ്ഞതിന്റെ ശേഷമേ കാണാവൂ. അതു കണ്ടാൽ തന്നെ ഏതിന്റെ വാലാണ് അതു് എന്നു ക്ഷണേന മനസ്സി ലാവരുത്. എന്നിട്ടും വായനക്കാർ തപ്പിത്തിരഞ്ഞു ബുദ്ധി മുട്ടണം. ഇങ്ങനെ വന്നാൽ ബുക്കിനു ഗാംഭീര്യമായി. അ ങ്ങിനെയാണ് ഞാൻ എഴുതുവാൻ ഭാവം.

രാ:—മഹാപാപം! നിങ്ങൾ എന്തിനു്, ഈശ്വരാ! ഇം ഗ്ലീഷുനോവലുകളെ വഷളാക്കുന്നു. ഇങ്ങനെയാണ് നി ങ്ങൾ ബുക്ക് എഴുതുന്നതെങ്കിൽ എനിക്കു നിങ്ങൾ അയ യ്ക്കുന്ന കോപ്പി ഞാൻ വായിക്കാതെ ചുട്ടുകളയും.

ശി:—നിങ്ങൾക്കു ഞാൻ കോപ്പി അയപ്പാൻ ഭാവ മില്ല. എന്റെ ബുക്കിനെ രസിച്ചു വായിപ്പാൻ മാത്രം ബുദ്ധിശക്തിയുള്ളവരു് ദൈവകൃപയാൽ മലയാളത്തിൽ വ ളരെയുണ്ട്. അവരെല്ലാം രസിക്കും. അവർ രസിച്ചാൽ സർവ്വജനങ്ങളും രസിക്കും.

രാ:—ആകട്ടെ. ഇംഗ്ലീഷ് പ്ലോട്ടിന്റെ രസം നിങ്ങൾ പറഞ്ഞ വിധമാണെന്നു മലയാളികളെ തെററായി ധരിപ്പി ക്കരുതെ! നിങ്ങളുടെ രസം ഇങ്ങനെയാണെന്നു പറഞ്ഞോ ളിൻ. പ്ലോട്ടിന്റെ ലക്ഷണം നിങ്ങൾ പറഞ്ഞവിധമാ ണെന്നു പറഞ്ഞാൽ അറിവുള്ളവർ നിങ്ങളെ പരിഹസിക്കും.

(ഇവരുടെ സംവാദം ഇത്രത്തോളമാവുമ്പോഴേക്ക് കർപ്പൂ രയ്യന്റെ വായന കഴിഞ്ഞു് അദ്ദേഹം എഴുനീററു.)

കപ്പൂരയ്യൻ:—കൂട്ടരെ ഒരു കഷണം കടലാസുണ്ടോ ഇവിടെ എങ്ങാനും? ഈ ബുക്കയച്ച സ്നേഹിതന്ന് എന്റെ അഭിപ്രായം എഴുതി ഇപ്പോൾതന്നെ അയച്ചുകളയാമായിരുന്നു.

ശാ:—കടലാസ്സ് ഇല്ല. ഇതാ, മദ്രാസ് ലോ ജേർന്നലിൽ ആദ്യത്തെ ഒരു കടലാസ്സ് ഒഴിവുണ്ട്. അതു മതിയെങ്കിൽ കീറിത്തരാം.

ക:—ഓഹോ മതി, തടിച്ച കടലാസ്സോ? കൂലി അധികമാവുമോ?

ശാ:—സാമാന്യം തടിയുണ്ട്. നേർപകുതി അരയണയ്ക്കു പോകുമെന്നു തോന്നുന്നു.

ക:—എന്നാലതു കീറിയെടുക്കിൻ.

ശാമുമേനവൻ കടലാസ്സു കീറിയെടുത്തു കൊടുത്തു.

ക:—എനിക്കു തൂവലും മഷിയും വേണമല്ലോ. മഷിക്കും തൂവലിനും അന്വേഷണം തുടങ്ങി. അവിടെ എങ്ങും ആ രണ്ടു സാധനങ്ങളേയും കാണാൻ കഴിഞ്ഞില്ലാ. ഒടുവിൽ അയൽമഠത്തിൽ ചോറവകച്ചോടക്കാരൻ ചോറവിററതിന്റെ കണക്ക് എഴുതിക്കൊണ്ടിരുന്നടത്തുനിന്ന് അയാളെ ഉപദ്രവിച്ച് ഒരു പഴയ കുററിത്തൂവലും ഒരു ചിരട്ടക്കഷണത്തിൽ ഉള്ള മഷിയും തട്ടിപ്പറിച്ചുകൊണ്ടുവന്ന് ക്ലബ്ബിലെ മേശമേൽ വച്ച് എഴുത്തു തുടങ്ങി. എഴുത്തു തുടങ്ങിയപ്പോൾ മേശ കുലുങ്ങിത്തുടങ്ങി. അപ്പോൾ ഒരു ഭാഗത്തു കാലില്ലാത്തതിനു പകരം കൂട്ടി ഉയർത്തി വച്ചിരുന്ന മരക്കഷണങ്ങളും കല്ലിന്റെ കഷണങ്ങളും കുറേശ്ശെക്കുറേശ്ശെ വീണുതുടങ്ങി. മേശ ഒന്നു ചെരിഞ്ഞു. അതിന്മേൽ ഇരുന്നു വായിക്കുന്നവർ എഴുന്നേററുനിന്നു. ഒരുവിധം അപ്പോഴേക്കു കപ്പൂരയ്യന്റെ എഴുത്ത് അവസാനിച്ചു.

കപ്പൂരയ്യൻ:—നമ്മൾക്കു നല്ല ഒരു മേശ വാങ്ങണം.

ശാ:—സംശയമില്ല. വാങ്ങണം. ഒരു വരിപ്പട്ടിക ഉണ്ടാക്കണം. ആറം ഒന്നുക്ക് 4ണ.

ക:—വയ്യ, വയ്യ, അത്ര അധികമായാൽ ആരും പണം തരികയില്ല. ഒരണ വെച്ചോളൂ. മാവുപലക വാങ്ങി ഉപായത്തിൽ ഉണ്ടാക്കാം. എന്നാൽ മതി.

ശാ:—മതി, മതി, എന്താണ സട്ട്രിഫിക്കററ്? ഒന്നു വായിച്ചുകേൾക്കാമോ? ഇംഗ്ലീഷിലൊ മലയാളത്തിലോ?

ക:—മലയാളത്തിൽ. മലയാളത്തിലുള്ള ബുക്കിന്ന് ഇംഗ്ലീഷിൽ സട്ട്രിഫിക്കററ കൊടുത്തതുകൊണ്ടു ന്യൂസ്പേപ്പർകാർ പരിഹസിച്ചിരിക്കുന്നു. എനിക്കു സംസ്കൃതവും മററും വച്ച് മലയാളത്തിൽ ഭംഗിയായി എഴുതുവാൻ വയ്യ. ഒരു വിധം ഇതാ ഞാൻ എഴുതിയിരിക്കുന്നു" എന്നു പറഞ്ഞു താഴെ പറയുംപ്രകാരം വായിച്ചു.

"ദയവുചെയ്യു് അയച്ച നോവൽബുക്കും, കത്തും കിട്ടി. ഇപ്പോൾ ഈയ്യിടെ ഉണ്ടാക്കിയ നോവലുകൾ എല്ലാം ഓരോ അസഭ്യകഥകളും, നേരംപോക്കും അടങ്ങിട്ടുള്ള ദുർദ്ദേവതമാരെപ്പോലെതന്നെ മലയാളത്തിനെ ബാധിച്ചിരിക്കുന്നു. വായിപ്പാൻ അറെക്കുന്നു. അനാവശ്യമായി ബ്രാഹ്മണരെയും മററും ദുഷിക്കുന്നു. നിങ്ങളെ ബുക്കിനു് അതൊന്നുമില്ലെന്നു കൂടാതെ വളരെ പ്രശംസനീയമായിട്ടുണ്ടെന്നു ഞാൻ വിചാരിക്കുന്നു. നിങ്ങളുടെ കഥ വളരെ രസമുണ്ടു്. നിങ്ങളെ വാചകത്തിനു നല്ല സുഖവും ഭടത്വവും ആകുന്നു. ആകപ്പാടെ നല്ല തെറിയുണ്ടെന്നുകൂടി ഇവിടെ പ്രസ്ഥാവിക്കേണ്ടിവന്നുപോയിരിക്കുന്നു. അതുകൊണ്ടു് ഈ സർട്ടിഫിക്കററ തരുന്നതിൽ എനിക്കു വളരെ കൃതജ്ഞതയും സതവും, ബഹുമാനവും, സന്തോഷവുംകൂടി ഉള്ളതു വീണ്ടും ആവത്തിച്ചു പറയുന്നു.

കാ:—എന്താണ്", ശാമുമേനവൻ; "പോരേ?"

ശാ:—ധാരാളം മതി; സർട്ടഫിക്കററ് ഒന്നാംതരം ഈ പുസ്തകത്തിൻെറ യോഗ്യതയ്ക്കു് ഒത്ത സർട്ടിഫിക്കററ തന്നെ.

ഇവിടെ എൻെറ വായനക്കാരോട്ട് എനിക്കു് ഒന്നു പറവാനുണ്ടു്. കർപ്പൂരയ്യൻെറ മേൽകാണിച്ച കത്തിൽ നിന്നു് അദ്ദേഹത്തിൻെറ വക്കീൽ പ്രവൃത്തിയിൽ ഉള്ള സാമർത്ഥ്യത്തേയോ പഠിപ്പിനേയോ കുറിച്ചു നിങ്ങൾ ഒന്നും അനുമാനിക്കരുതു്. പട്ടരു് അതിസമർത്ഥനായ ഒരു വക്കീലാണു്. വ്യവഹാരശാസ്ത്രത്തിൽ അതിനിപുണനും കാൎയ്യം ഗ്രഹിക്കുന്നതിലും ഗ്രഹിച്ചാൽ അതിനെപ്പററി പ്രവൎത്തിക്കുന്നതിലും വളരെ നൈപുണ്യമുള്ള ആളും ആകുന്നു. എന്നാൽ വ്യവഹാരകാൎയ്യങ്ങൾ ഒഴികെയുള്ള സംഗതികളിൽ ഒന്നു് അറിവു് കുറയുമെന്നല്ല സംസ്കൃതത്തിൽ പരിജ്ഞാനവും മലയാളവാചകങ്ങൾ എഴുതുവാനുള്ള വൈഭവവും ലേശംപോലും ഇദ്ദേഹത്തിനു് ഉണ്ടായിരുന്നില്ല. അതുകൊണ്ടു മേൽകാണിച്ച കത്തും അല്പം അപകടമായി വന്നുപോയതാണു്.

മേൽ കാണിച്ച എഴുത്തു പൂട്ടിവച്ചശേഷം, കർപ്പൂരയ്യനും, ശാമുമേനവനും കൂടി ക്ലബ്ബ് മുറിയിൽനിന്നും പുറത്തേക്കു വന്നു മുററത്തു നിന്നു.

ക:—എന്തിനാണു് പൂഞ്ചോലക്കരനിന്നു് ആൾവന്നിരിക്കുന്നതു്? ഇന്നാൾ നോംകേട്ടടിച്ച ബൊറൻ കേസ്സു തുടങ്ങാൻ ഭാവമുണ്ടോ?

ശാ:—ഇങ്ങിനെ ഒരു അന്യായമുണ്ടോ? രാമവൎമ്മൻ തിരുമുല്പാടും ഒരു പട്ടരും തിരുവനന്തപുരക്കാരൻ ഒരു പിള്ളയും കൂടിയാണു് ഈ ചതിക്കു വട്ടംകൂട്ടിയിരിക്കുന്നതത്രേ. മഹാ അന്യായം. ഈ മാതിരി ചതി ഈ നാട്ടിൽ ഉണ്ടായിട്ടില്ല.

ക:—വരട്ടെ കാൎയ്യത്തിൻെറ സത്യം ഇപ്പോൾ എങ്ങി

നെ നിശ്ചയിക്കാം. എന്താണ് ഇപ്പോൾ നോം പ്രവത്തി ക്കേണമെന്നു് ആവശ്യപ്പെടുന്നതു്. അന്യായം കൊടുത്തി ട്ടില്ലല്ലോ? കൊടുത്തശേഷം നോക്കാം.

ശാ:—വ്യവഹാരം കൊടുക്കുമെന്നു നോട്ടീസു വന്നിരി ക്കുന്നുവത്രെ. അതിന്നു മറുപടി അയപ്പാൻ നോം രണ്ടാളും അത്രത്തോളം ചെല്ലുവാൻ ആവശ്യപ്പെട്ടിരിക്കുന്നു.

ക:—നോൺസൻസ്! നോട്ടീസു് ഇങ്ങട്ടയച്ചാൽ ഇവി ടെനിന്നു് ഒരു മറുപടി ഡ്റാഫ്ട്ട് ചെയ്തു് അയയ്ക്കരുതേ. അയുമതി; വന്നാൾ പോയിട്ടില്ലെങ്കിൽ അയാളോടു് ഈ വിവരം പറഞ്ഞയച്ചാൽ മതി. നോട്ടീസു കൊണ്ടുവന്നി ട്ടുണ്ടോ?

ശാ:—ഇല്ല. "എന്നാൽ ഞാൻ ഈ വിവരം പറഞ്ഞ യക്കാം" എന്നും പറഞ്ഞു ശാമുമേനവൻ അദ്ദേഹത്തിൻെറ വീട്ടിലേക്കു പോയി; ഈ വിവരങ്ങൾ പറഞ്ഞു് താശ്ശുമ്മേന വനെ തിരിയെ അയച്ചു.

---

## പാഠം 12

# പുത്രബലി

"മകനേ, മൂന്നുനാലു ദിവസത്തെ യാത്രമൂലം നീ ക്ഷീണിച്ചു. ഈ വിറകുകെട്ടുംകൊണ്ടു് ഈ മല ഇത്രത്തോ ളം കയറുകയും ചെയ്തു. വേണമെങ്കിൽ ഇവിടെ വൃക്ഷത്ത ണലിലെങ്ങാനും അല്പനേരം വിശ്രമിക്കാം."

"വേണ്ടാ, അച്ഛാ! എനിക്കു ക്ഷീണമൊന്നുമില്ല. ഈ ചുമടിനു് വലിയ ഭാരം തോന്നുന്നില്ല..........നമുക്കിനി, വളരെ ദൂരം പോകണമോ?"

"ഈ കുന്നിന്റെ മുകളിലെത്തിയാൽ മതി."

"എനിക്കു നടക്കാനുള്ള വിഷമംകൊണ്ടു ചോദിച്ചതല്ല. അച്ഛനു വളരെ ക്ഷീണമുണ്ട്. വാൎദ്ധക്യകാലവുമാണല്ലൊ. അതുകൊണ്ട് കുറച്ചിട നമുക്കു വിശ്രമിക്കാമെ



ന്നുദ്ദേശിച്ചാണു്. എനിക്കാണെങ്കിൽ, ഈ മല കയറുന്നതും, ചുററുമുള്ള കാഴ്ചകൾ കാണുന്നതും വളരെ ഉല്ലാസകര

മായിത്തോന്നുന്നു. ഹോമത്തിന്നു വേണ്ടിയുള്ള ഈ വിറകു ചുമടു ചുമക്കുന്നതുതന്നെ എത്ര ആനന്ദകരമാണ്!........ അയ്യോ! അച്ഛാ, നാം ഒരു കാര്യം വിട്ടുപോയി. കത്തിയും, വിറകും, തീയും കൊണ്ടുവന്നിട്ടുണ്ടു്. ബലിക്കുള്ള കുഞ്ഞാടിനെ കൊണ്ടുവന്നില്ലല്ലോ!"

അച്ഛൻ ഒന്നു ഞെട്ടി. ദുഃഖത്തോടും പരിഭ്രമത്തോടും കൂടി പുത്രനെ നോക്കി അല്പനേരം മൗനമായി നിന്നു. എന്തുത്തരമാണ് പറയേണ്ടതെന്ന് അദ്ദേഹത്തിനറിഞ്ഞുകൂടായിരുന്നു. പുത്രൻ വീണ്ടും പറഞ്ഞു:—"ഭൃത്യന്മാർ നമ്മുടെ കഴുതകളെയും സൂക്ഷിച്ചുകൊണ്ടു മലയുടെ അടിവാരത്തു നില്പുണ്ടല്ലോ. ഞാൻ പോയി, അവരിലൊരാളെ അയച്ച്, അടുത്തെവിടന്നെങ്കിലും ഒരു ആട്ടിൻകുട്ടിയെ വിലയ്ക്കു വാങ്ങിക്കൊണ്ടുവരാൻ പറയട്ടെ, അച്ഛാ!"

പിതാവ്, പരിഭ്രമം അടക്കി, ശാന്തമായി മറുപടി പറഞ്ഞു:—"വേണ്ടാ, കുമാരാ. ആട്ടിൻകുട്ടിയുടെ കാര്യം ഞാൻ മറന്നുപോയതല്ല. സർവ്വജ്ഞനായ ദൈവം ഒരാട്ടിൻ കുട്ടിയെ ബലിക്കു കരുതിയിട്ടുണ്ടു്."

പിന്നെ അച്ഛനോടു കുമാരൻ ഒന്നും ചോദിച്ചില്ല. അച്ഛൻ ഒന്നും പറഞ്ഞുമില്ല. അവർ മലമുകൾപ്പരപ്പിനെ ലക്ഷ്യമാക്കി വീണ്ടും നടന്നു. മുമ്പോട്ടു പോകുന്തോറും സ്നേഹസമ്പന്നനായ ആ പിതാവിന് പാരവശ്യം കൂടിക്കൂടി വന്നു. കൊടും വെയിലത്ത് ചുമടുംകൊണ്ടു പിറകെ വരുന്ന അരുമപ്പുത്രനെ ഒന്നു തിരിഞ്ഞുനോക്കുവാൻപോലുമുള്ള ധൈര്യം അദ്ദേഹത്തിനുണ്ടായില്ല. കുമാരനെപ്പററിയുള്ള ചിന്ത അദ്ദേഹത്തിന്റെ ഹൃദയത്തെ അത്യന്തം പര്യാകുലമാക്കി. പലവുരു കാലിടറി വീഴാൻ തുടങ്ങി. "ഈശ്വര പൂജയാണ് ഒരു ഭക്തന്റെ ജീവിതലക്ഷ്യം" എന്ന് ആരോ ഹൃദയാന്തർഭാഗത്തിരുന്നു കൂടക്കൂടെ മന്ത്രിക്കുന്നതുപോലെ അദ്ദേഹത്തിനു തോന്നി. ആ ശബ്ദമാണ് അദ്ദേഹത്തിന്റെ

കാലുകൾക്കു കുന്നു കയറുവാനുള്ള ശക്തി നൽകിക്കൊണ്ടിരുന്നതു്.

അവർ മുകൾപ്പരപ്പിലെത്തി, അവിടെ ഒരു പാറപ്പുറത്തു വിറകു് അടുക്കി ഒരു ഹോമകുണ്ഡം സജ്ജീകരിച്ചു. ആ ജോലി തീർന്നപ്പോൾ കുമാരൻ ചോദിച്ചു:—"അച്ഛാ! ബലി അർപ്പിക്കാനുള്ള കുഞ്ഞാടു് എവിടെ?"

ഈ ചോദ്യം പിതാവു പ്രതീക്ഷിച്ചതായിരുന്നു. എങ്കിലും അതു കേട്ടപ്പോൾ അദ്ദേഹം അത്യന്തം പരവശനായിത്തീർന്നു. അദ്ദേഹത്തിന്റെ ഹൃദയം ദ്രുതതരം സ്പന്ദിച്ചു. നാവു വരണ്ടു. നയനങ്ങൾ അശ്രുകലുഷിതങ്ങളായി. എന്തു പറയേണമെന്നറിയാതെ നിന്നു കുഴങ്ങി.

കുമാരൻ:—"അച്ഛാ! എന്താണു കാര്യം? കരയുന്നതെന്താണു്?"

അച്ഛൻ:—"എന്റെ ഓമനേ—യിസഹാക്കേ—ബലിക്കൊരുക്കിയ കുഞ്ഞാടു്...നീ........" ആ വൃദ്ധപിതാവു് ഉത്തരീയംകൊണ്ടു മുഖം മറച്ചു തേങ്ങി തേങ്ങിക്കരഞ്ഞു. തന്റെ ഏകപുത്രനെ വെട്ടിനുറുക്കി ബലിയർപ്പിക്കുന്നതു് ഒരു പിതാവു് എങ്ങനെ സഹിക്കും? അതും സ്വന്തം കൈകൊണ്ടു്. പക്ഷെ ആ കഠിനകർമ്മം അദ്ദേഹം നിർവ്വഹിക്കുകതന്നെ വേണ്ടിയിരുന്നു. ഇന്നേവരെ അദ്ദേഹം സ്നേഹിച്ചും പൂജിച്ചും വന്ന ജഗത്പിതാവിന്റെ അനുല്ലംഘ്യമായ ആജ്ഞയായിരുന്നു അതു്.

കുമാരൻ ഞെട്ടിപ്പോയി. അവൻ മുഖം കുനിച്ചു മൌനമായി നിന്നു. കുറേനേരം കഴിഞ്ഞു് അവന്റെ മുഖം ഉയർന്നു. കണ്ണിണ, ഇന്ദ്രനീലക്കല്ലുകൾപോലെ തിളങ്ങി. കവിളിണ തുടുത്തു. അച്ഛനെക്കെട്ടിപ്പിടിച്ചു് അദ്ദേഹത്തിന്റെ വക്ഷസ്സിൽ തലചായിച്ചുകൊണ്ടു് അവൻ പറഞ്ഞു. "ഹാ! ഞാൻതന്നെ ഭാഗ്യശാലി! യഹോവയ്ക്കു ബലിയർപ്പി

ക്കപ്പെടുക! അതും എൻെറ പിതാവിൻെറ പാവനകരങ്ങൾ കൊണ്ടു്!!.... സ്വർഗ്ഗസ്ഥനായ പിതാവേ! പാപപങ്കില മായ എൻെറ ശരീരത്തേയും ആത്മാവിനേയും അവിടുന്നു സദയം സ്വീകരിച്ചാലും!! ....."

ആ വൃദ്ധൻ തൻെറ അരുമക്കുമാരൻെറ നെററികയിൽ തെരുതെരെ ചുംബിച്ചു. ക്രമേണ ആ ഹൃദയം അത്യധികം ശാന്തമായി. "യഹോവാ തന്നു; യഹോവാസ്സു കൊടുക്കുന്നു" എന്നിങ്ങനെ അദ്ദേഹം പറഞ്ഞുകൊണ്ടു്, കൈയും കാലും കെട്ടി, കുമാരനെ ബലിപീഠത്തിൽ കിടത്തി. കുമാരൻെറ മുഖത്തു് ഏതോ അഭൗമമായ കാന്തി നിഴലിച്ചു. അവൻെറ കൺപോളകൾ അടഞ്ഞുതുടങ്ങി. കൈകൾ താമരമൊട്ടുപോ ലെ മാറിടത്തോടുചേർന്നു. അവൻ വായ്പൂട്ടി വീർപ്പടക്കി, നിശ്ചേഷ്ടനായിക്കിടന്നു. സൂര്യമണ്ഡലം പൊടുന്നനവെ ഒരു കാർമേഘത്തിരയ്ക്കുള്ളിലൊളിച്ചു. വൃക്ഷങ്ങൾ സ്തംഭിച്ചു. വൃദ്ധൻ കത്തി കയ്യിലെടുത്തു. അദ്ദേഹത്തിൻെറ തിളങ്ങുന്ന കണ്ണുകൾ ആകാശത്തേക്കുയർന്നു. ദുഃഖത്തിൻെറ ഒരു ഛായ പോലും അപ്പോൾ അദ്ദേഹത്തിൻെറ മുഖത്തു് ഉണ്ടായിരു ന്നില്ല. ഗദ്ഗദരഹിതമായ ശബ്ദത്തിൽ അദ്ദേഹം ഇങ്ങനെ പ്രാർത്ഥിച്ചു.—"സർവ്വജ്ഞനായ പിതാവേ, നിന്തിരുവടിയു ടെ ആജ്ഞയെ ഇതാ ഞാൻ സന്തോഷപൂർവ്വം നിർവ്വഹിക്കുന്നു. ഈ വിശുദ്ധ ബലിദ്രവ്യം അവിടുന്നു സ്വീകരിച്ചു് ഈ ഭക്ത നെ അനുഗ്രഹിച്ചാലും". പിന്നീടു് അദ്ദേഹം ശ്വാസമടക്കി, കൈ രണ്ടും കൂട്ടിപ്പിടിച്ചു്, കത്തിയുയർത്തി കുമാരനെ വെട്ടു വാനോങ്ങി. മേഘങ്ങൾ മുരണ്ടു. ഒരു കൊടും മിന്നൽ വീശി. കത്തി അങ്ങിനെ നിന്നുപോയി. പെട്ടെന്നു മേഘ പ്പിളപ്പിൽ ഒരു ദൈവദൂതൻ പ്രത്യക്ഷനായി. ദൂതൻ പറ ഞ്ഞു:—"അബ്രഹാമേ, കുമാരനെ നിഗ്രഹിക്കേണ്ടാ. അതാ നോക്കു, ദൂരെ ആ മുൾപ്പടപ്പിൽ ഒരു ആട്ടുകൊററൻ കൊമ്പു

കുരുങ്ങിക്കിടക്കുന്നു. അതിനെ കൊണ്ടുവന്നു ബലി നടത്തിക്കൊള്ളു".

അബ്രഹാം പറഞ്ഞു:—"യോവേ നിന്തിരുവടിയുടെ ഏതു ആജ്ഞയും നിർവ്വഹിക്കുവാൻ ഇതാ അടിയൻ തയ്യാറായിരിക്കുന്നു".

ദൂതൻ വീണ്ടും പറഞ്ഞു:—"ദൈവം നിന്നിൽ പ്രസാദിച്ചിരിക്കുന്നു. നീതന്നെ മഹാഭക്തൻ. ഏകപുത്രനെ യഥോവധം ബലിയർപ്പിക്കുവാൻ നീ മുതിർന്നതുകൊണ്ടു നിന്നേയും നിൻെറ സന്താനപരമ്പരകളേയും ആ പ്രേമസ്വരൂപൻ അനുഗ്രഹിച്ചിരിക്കുന്നു. ആകാശത്തിലെ നക്ഷത്രരാശികൾ പോലെയും, കടല്ക്കരയിലെ മണൽത്തരികൾപോലെയും നിൻെറ സന്തതികൾ ഭൂമുഖത്തു പെരുകും. മനുഷ്യവർഗ്ഗം ഒന്നാകെ നിൻെറ സന്തതിമൂലം ശാന്തിയടയും".

ഇങ്ങനെ ഈശ്വരൻെറ അനുഗ്രഹസന്ദേശം അറിയിച്ചശേഷം ദൈവദൂതൻ അന്തർദ്ധാനംചെയ്തു. കാട്ടിൽ കുരുങ്ങിക്കിടന്നിരുന്ന ആട്ടിൻകൊററനെക്കൊണ്ടുവന്നു് അബ്രഹാം യഥാവിധി യജ്ഞകർമ്മം നിർവ്വഹിച്ചു.

ജൂതവർഗ്ഗക്കാരുടെ ആദ്യത്തെ ദീർഘദർശിയായിരുന്നു ഈ ഭക്താഗ്രഗണ്യൻ. ഒന്നാമത്തെ വിശുദ്ധപിതാവെന്നാണു് ഇദ്ദേഹത്തെക്കുറിച്ചു ബൈബിളിൽ പ്രസ്താവിച്ചിട്ടുള്ളതു്. വിശ്വവിഖ്യാതമായ പുരാതന ജറൂസലേം ദേവാലയം പണി ചെയ്തതു് ഈ യാഗം നടത്തിയ സ്ഥലത്തായിരുന്നുവെന്നു് യഹൂദചരിത്രം ഘോഷിക്കുന്നു.

---

പാഠം 13

# മിന്നാമിനുങ്ങ്

ഇതെന്തൊരാനന്ദമിതെന്തുകൗതുകം!
സ്വതന്ത്രമായ് സുന്ദരമിപ്രഭാകണം
ഇതാ പറന്നെത്തിയടുത്തു ഹാ! പറ-
ന്നിതാ തൊടുംമുമ്പിതു വിണ്ണിലായിതേ!

ഉടൻ മടങ്ങുന്നിത പൂത്തിരുട്ടിലായ്
കിടന്ന വേലിച്ചെടിതൻെറ തുമ്പിതിൽ
ചുടുന്നതില്ലീച്ചെറുതീയതൊന്നുമേ!
കെടുന്നുമില്ലീ മഴയത്തുപോലുമേ!

ഇരിക്കൊലാ പൊങ്ങുക, വിണ്ണിലോമനേ,
ചരിക്കനീ മിന്നിമിനുങ്ങിയങ്ങനേ,
വരിഷ്ഠമാം തങ്കമുരച്ച രേഖപോ-
ലിരുട്ടു കീറന്നൊരു വജ്രസൂചിപോൽ.

സ്ഫുരിക്കുമീ നിന്നുടലിൽ പദാർത്ഥമെ-
ന്തുരയ്ക്കു മിന്നൽപിണരിൻ സ്ഫുലിംഗമോ?
വിരിഞ്ഞുപോം താരഗണങ്ങൾ തമ്മിലാ-
ഞ്ഞുരഞ്ഞുപാറും പൊടിയോ, നിലാവതോ?

പുളച്ചിടുന്നെന്മനതാരഹോ! വെറും
വെളിച്ചമേ വാ കിളിവാതിലൂടെ നീ
വിളിച്ചുകേളാത്തവിധം ഗമിക്കിലാ-
മൊളിച്ചിടാൻ കള്ള, നിനക്കു വയ്യെടോ'

പിലാവിലും തെങ്ങിലുമക്കവുങ്ങിലും
വിലോലമായ് മാവിലുമങ്ങുമിങ്ങുമേ
വിലങ്ങിടും നീ പ്രകൃതിക്കു ചാർത്തുവാൻ
നിലാവുപൂമ്പട്ടിനു പാവുനെയ്കയോ?

മിന്നുങ്ങി നീ ചെന്നിട്ടമാറണയ്ക്കുവാൻ
കനിഞ്ഞതാ കൈനീട്ടിരാന്നു ഭൂരുഹം
അനങ്ങിടാതങ്ങനെ നില്പിതാക്കുമേ
മനം കൊതിക്കും മുട്ടവെത്തൊടാനെടോ!

അതാ വിളങ്ങുന്ന ഭവദ്ഗണങ്ങളാൽ
സമന്തേ ചുഴന്നിപ്പനിനീർമലർച്ചെടി
അതിന്നൊടൊക്കില്ലൊരു ചക്രവത്തിത-
ന്നതിപ്രകാശം കലരും കിരീടവും.

പടർന്ന വൻശാഖകൾ മേലിവററയി-
ന്നിരുട്ടിൽ മിന്നുന്ന മരങ്ങളാകവേ;
നിരന്നു നക്ഷത്രഗണങ്ങൾ കീഴമാ-
ന്നിരുട്ടയായ്ത്തീന്നൊരു വിണ്ണുപോലവേ

വിളങ്ങിയും മങ്ങിയുമൊന്നിതാ വരു-
ന്നിളങ്കതിർത്തുവെളിയാന്നു പൊങ്ങിയും
തളന്നുവീണും ചെറുതാരമൂഴിതാൻ
വളപ്പുതാമിങ്ങിതു—തള്ള വാനിലാം

മുറിക്കകത്തായിതു' ഹാ! പ്രകാശമേ,
കരത്തിൽ വാ കേറുക പുസ്തകങ്ങളിൽ
ഉറക്കറെയ്ക്കുള്ള കെടാവിളക്കുപോ-
ലിരിക്ക വന്നീയണി മേശമേലുമേ!

കനക്കമുത്സാഹമൊടങ്ങുമിങ്ങും
തനിക്കു തോന്നുംപടിതന്നെയെങ്ങും
മിന്നുങ്ങിമങ്ങും ചൊടിയാന്നു മിന്നാ-
മിനുങ്ങുമൊപ്പുവുമുടപ്പിറപ്പോ?

പല്ലുവാടി എൻ. കുമാരനാശാൻ

# പാഠം 14

# ലൂയി പാസ്റ്റർ

ഒരു വസന്തസായാഹ്നത്തിൽ പാരീസ് നഗരത്തിന്
സമീപമുള്ള ഒരുദ്യാനത്തിൽ ഏതാനും ബാലന്മാർകൂടി വിഹ
രിച്ചുകൊണ്ടു നില്ക്കുകയായിരുന്നു. ആടിയും പാടിയും ഉന്മ
ത്തന്മാരായിത്തീൎന്ന ആ കുസൃതിക്കുട്ടന്മാർ കൂട്ടംചേൎന്ന് ആൎത്തു
വിളിച്ചുകൊണ്ടു നിന്നപ്പോൾ എങ്ങുനിന്നോ ഒരു വിലാപ
ശബ്ദം അവരുടെ കൎണ്ണപുടങ്ങളിൽ പതിച്ചു. തൽക്ഷണം
അവരുടെ കോലാഹലങ്ങളെല്ലാം തനിയേ നിലച്ചു. സ്തബ്ധ
രായിട്ട് അവർ അന്യോന്യം പകച്ചു നോക്കിനിന്നുപോ
യി. വീണ്ടും ആ ദീനസ്വരം കേൾക്കുകയായി. ഉടനെ
എല്ലാവരുംകൂടി ശബ്ദം പുറപ്പെട്ട ദിക്കിനെ ലക്ഷ്യമാക്കി
ഓടി. ഒരു വൈദ്യന്റെ വസതിയിലായിരുന്നു അവർ
ചെന്നു കയറിയതു്. പേപ്പട്ടിവിഷം ബാധിച്ച ഒരു ബാ
ലന്റെ കൈകാലുകൾ ബന്ധിച്ചിട്ടിരിക്കുന്നതായിരുന്നു
അവർ അവിടെ കണ്ട കാഴ്ച. ഏതാനും ആളുകളും അവന്റെ
ചുററും കൂടിനില്ക്കുന്നുണ്ടു്. ആ രോഗിയുടെ രോദനമായി
രുന്നു വിനോദമദ്ധ്യേ ആ ബാലന്മാർ കേൾക്കാനിടയായതു്.

താമസിയാതെ രണ്ടു മൂന്നു ഭീമകായന്മാർകൂടി ബലമായി
അവനെ പിടിച്ചു തറയിൽ അനങ്ങാതെ കിടത്തി അന
ന്തരം വൈദ്യൻ ചുട്ടുപഴുത്ത ഒരു ഇരുമ്പുകമ്പി കൊണ്ടുവന്നു്
അവന്റെ ശരീരത്തിൽ കടിയേററ ഭാഗങ്ങളിൽ കുറെനേരം
വച്ചമർത്തി. ഉടനെ ചുടുരക്തം ആ സ്ഥാനങ്ങളിൽനിന്നു
ധാരധാരയായി പ്രവഹിച്ചു. വേദന സഹിക്കവയ്യാതെ
ആ സാധു കിടന്നു പിടച്ചുകൊണ്ടു് ഉച്ചത്തിൽ അലറി. പ്രാ
ണവേദനയനുഭവിക്കുന്ന ഒരു നായ്ക്കുസമം ഇടയ്ക്കിടെ അവൻ
മോങ്ങി. ഹൃദയഭേദകമായ ആ കാഴ്ചകണ്ടു അവന്റെ മാതാ




പിതാക്കന്മാർ മൂർച്ഛിച്ചുവീണു. കൂടിനിന്നവർ കണ്ണീർ പൊഴിച്ചു. ജിജ്ഞാസുക്കളായി നോക്കിനിന്ന ബാലന്മാർ ഭയാക്രാന്തരായി നാലുപാടും ഓടി. പക്ഷെ അവരിൽ ഒരുവൻ മാത്രം ആ സാധുവിൻെറ ദുരവസ്ഥയോർത്തു് അവിടെ

ത്തന്നെനിന്നു. രോഗിയുടെ മുറിവുകളിലും മുഖത്തും ദയാലുവായ ആ ബാലൻ മാറി മാറി നോക്കിക്കൊണ്ടുനിന്നു.

അല്പസമയം കഴിഞ്ഞു, രോഗിയുടെ മുഖലക്ഷണങ്ങൾ പെട്ടെന്നു മാറി. അവൻെറ ഉച്ചത്തിലുള്ള വിളി ക്രമേണ നിലച്ചു. കരചരണങ്ങൾ നിശ്ചലങ്ങളായി. അവസാനം വാ പിളർന്ന് അവൻ ദീർഘമായി ഒന്നു നിശ്വസിച്ചു. അതുമാത്രം. തീവ്രവേദനയനുഭവിച്ച് അങ്ങനെ അവൻെറ ദേഹി ദേഹം വെടിഞ്ഞു.

ഈ ദാരുണരംഗത്തിനു സാക്ഷിയായി നിന്ന ആ ബാലൻ ശോകാകുലനായി അവിടെനിന്നും മടങ്ങുകയും ചെയ്തു. അദ്ദേഹമാണ് പേപ്പട്ടിവിഷത്തിനു ചികിത്സ കണ്ടുപിടിച്ചു പിൽക്കാലത്തു ലോകപ്രസിദ്ധനായിത്തീർന്ന ലൂയി പാസ്റ്റർ.

പാസ്റ്റർ ക്രിസ്ത്വാബ്ദം 1822-ൽ ഫ്രാൻസിൽ ജാതനായി. പിതാവായിരുന്ന ജോസഫ് പാസ്റ്റർ നെപ്പോളിയൻ ചക്രവർത്തിയുടെ കീഴിൽ ഒരു സാധാരണ ഭടനായിരുന്നു. നെപ്പോളിയൻെറ അധഃപതനത്തിനുശേഷം ജോസഫ് പട്ടാളത്തിൽനിന്നും പിരിഞ്ഞു. അനന്തരം തുകൽവ്യവസായത്തിൽ ഏർപ്പെട്ടായിരുന്നു അദ്ദേഹം കുടുംബം പുലർത്തിവന്നതു്. പുത്രൻ ഒരു ശാസ്ത്രപണ്ഡിതനായിത്തീരണമെന്നായിരുന്നു അദ്ദേഹത്തിൻെറ ആഗ്രഹം. ലൂയിയെ പാരീസിലെ ഒരു സർവ്വകലാശാലയിൽ ആദ്യം വൈദ്യശാസ്ത്രം പഠിക്കുന്നതിനു കൊണ്ടുചെന്നേല്പിച്ചു ഏർപ്പെടുത്തി. അന്നു ലൂയിക്കു പതിനാറു വയസ്സുമാത്രമെ ഉണ്ടായിരുന്നുള്ളു. എങ്കിലും ബുദ്ധിമാനായ ആ ബാലൻ പഠിത്തകാര്യത്തിൽ വേണ്ടവിധം ശ്രദ്ധിച്ചു. രസതന്ത്രത്തിൽ അദ്ദേഹത്തിനു പ്രത്യേകം അഭിരുചിയുണ്ടായിരുന്നു. രസതന്ത്രത്തിൽ ചില പരീക്ഷണങ്ങളും അദ്ദേഹം അക്കാലത്തു നടത്തിക്കൊണ്ടിരുന്നു.

വിദ്യാഭ്യാസം പൂൎത്തിയാക്കിയശേഷം, പിതാവിൻെറ ആഗ്രഹാനുസരണം, അദ്ദേഹം ഫ്രാൻസിൽ ഡിജോവ് നഗരത്തിലെ ഒരു കോളേജിൽ കുറെനാഠം ശാസ്ത്രാദ്ധ്യാപകനായി ജോലിനോക്കി. അനന്തരം ജൎമ്മനിയിൽ സ്റ്റ്രാററ്സ്ബറി എന്ന നഗരത്തിലും, അതിനെത്തുടൎന്നു ഫ്രാൻസിലും ഉള്ള പല വിദ്യാഭ്യാസസ്ഥാപനങ്ങളിൽ രസതന്ത്രപണ്ഡിതനായിട്ട് അദ്ദേഹം പ്രശസ്തസേവനം അനുഷ്ഠിച്ചിട്ടുണ്ട്. അക്കാലങ്ങളിലെല്ലാം രസതന്ത്രസംബന്ധമായി പല ഗവേഷണങ്ങഠം കൂടി അദ്ദേഹം നടത്തിക്കൊണ്ടിരുന്നുവെന്നുള്ളതു പ്രത്യേകം സ്മരണീയമാണ്.

ഔഷധങ്ങളും ശസ്ത്രക്രിയയുമാണല്ലോ രോഗശമനത്തിനുള്ള ആധുനികമാൎഗ്ഗങ്ങഠം. എന്നാൽ അക്കാലത്ത് ഏററവും അപരിഷ്കൃതമായ രീതിയിലായിരുന്നു ശസ്ത്രക്രിയ നടത്തിക്കൊണ്ടിരുന്നത്. എങ്കിലും ജീവിതാശമൂലം ചില രോഗികഠം ഈ കഠിനപീഡനത്തിനു മനസ്സില്ലാമനസ്സോടെ വഴിപ്പെട്ടുകൊണ്ടിരുന്നു. വേദനകൂടാതെ ശസ്ത്രക്രിയ നടത്തുന്നതിനു സിംസൺ എന്ന മഹാൻ ചില ഔഷധങ്ങളും മററും കണ്ടുപിടിച്ചിട്ടുണ്ടായിരുന്നു. പക്ഷെ അദ്ദേഹത്തിൻെറ പരിശ്രമത്തിനു അന്നു പൂൎണ്ണഫലം ലഭിച്ചിരുന്നില്ല. എന്തെന്നാൽ അദ്ദേഹത്തിൻെറ നിൎദ്ദേശാനുസരണം ശസ്ത്രക്രിയയ്ക്കു വിധേയരായ രോഗികളിൽ ഭൂരിപക്ഷം പേരും ഏതാനും ദിവസങ്ങഠംക്കകം മരിക്കുകയായിരുന്നു പതിവ്. അതിൻെറ കാരണം എന്താണെന്നു ശരിയായി മനസ്സിലാക്കാൻ ഭിഷഗ്വരന്മാൎക്ക് സാധിച്ചിരുന്നില്ല. "ആദ്യമായി മുറിവായിൽ ഒരുതരം വിഷബീജങ്ങഠം തനിയെ ഉണ്ടാകുന്നു. അണുപ്രായങ്ങളായ ഒരു തരം കൃമികഠം അവയെ ശരീരം മുഴുവൻ വ്യാപിപ്പിക്കുന്നു. തന്മൂലം രോഗിക്കു ജീവാപായം സംഭവിക്കുന്നു. ഇപ്രകാരമായിരുന്നു അവരുടെ ധാരണ.

പാൽ, മുന്തിരിച്ചാർ മുതലായ പാനീയങ്ങൾ ഏതാനും മണിക്കൂർനേരം വെറുതെ വച്ചിരുന്നാൽ അവയ്ക്കു് പുളിരസം ഉണ്ടാകുന്നതു് നമുക്കു് അനുഭവമാണല്ലോ. അതു സംബന്ധിച്ചു് പാസ്റ്റർ ചില ഗവേഷണങ്ങൾ നടത്തിക്കൊണ്ടിരുന്നു. അതിന്റെ ഫലമായിട്ട ദ്രാവകങ്ങൾക്കു് അപ്രകാരം രസഭേദം ഉണ്ടാകുന്നതു് അന്തരീക്ഷവായുവിൽനിന്നും അവയിൽ പ്രവേശിക്കുന്ന അദൃശ്യങ്ങളായ ഒരു തരം അണുജീവികളുടെ പ്രവൎത്തനം മൂലമാണെന്നു സൂക്ഷ്മമായി മനസ്സിലാക്കാൻ അദ്ദേഹത്തിനു സാധിച്ചു. വായുവിനെ തടഞ്ഞു് അണുക്കൾ പ്രവേശിക്കാതെ സൂക്ഷിക്കുകയാണെങ്കിൽ പാനീയങ്ങൾക്കു സ്വതേ ഉള്ള സ്വാദിനു യാതൊരു മാററവും ഉണ്ടാകുന്നതല്ലെന്നും അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. മരണഹേതുകങ്ങളായ രോഗാണുക്കൾ മുറിവുകളിൽ തനിയെ ഉണ്ടാകുന്നതല്ലെന്നു് ഈ ഉദാഹരണങ്ങളെ ആസ്പദമാക്കി അദ്ദേഹം അനുമാനിച്ചു. അവ അന്തരീക്ഷവായുവിൽനിന്നും മുറിവുകളിൽക്കൂടി ശരീരത്തിൽ പ്രവേശിച്ചു മാംസപേശികളെ ആക്രമിക്കുന്നു. തന്മൂലം രോഗം വൎദ്ധിച്ചു് മരണത്തിനിടയാകുന്നുവെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. വ്രണം നല്ലപോലെ കഴുകി വായു ഉള്ളിൽ കടക്കാത്തവിധം വച്ചുകെട്ടിയാൽ, അതു നിശ്ശേഷം കരിഞ്ഞുപോകുന്നതാണെന്നു പരീക്ഷണങ്ങളിൽനിന്നു് അദ്ദേഹം മനസ്സിലാക്കി. മററുള്ള ശാസ്ത്രജ്ഞന്മാർ ആദ്യം അദ്ദേഹത്തിന്റെ അഭിപ്രായം ശരിയാണെന്നു വിശ്വസിച്ചില്ല. മാത്രമല്ല, അവർ അദ്ദേഹത്തെ ആക്ഷേപിക്കുകയും ചെയ്തു. പക്ഷേ അതുകൊണ്ടൊന്നും അദ്ദേഹം ഒട്ടും നിരുത്സാഹനായില്ല. പരീക്ഷണങ്ങളും പ്രയോഗങ്ങളുംകൊണ്ടു് ഈ നവീന തത്വത്തെ അദ്ദേഹം വിശദീകരിച്ചു. അതിന്റെ യാഥാൎത്ഥ്യം അവരെ ബോദ്ധ്യപ്പെടുത്തി. അതിനുശേഷമാണു് ഭിഷഗ്വരന്മാർ രോഗാണുക്കളുടെ പ്രവേശത്തെ തടയുന്നതിനു് പ്രയോജനകരമായ മാൎഗ്ഗങ്ങൾ സ്വീകരിച്ചു തുടങ്ങിയതു്. ശസ്ത്രക്രിയയ്ക്കുമുമ്പു് ഉപകര

ണങ്ങൾ തിളച്ച വെള്ളത്തിൽ ഇട്ടു ശുദ്ധമാക്കണമെന്നു് ആദ്യമായി നിർദ്ദേശിച്ചതും പാസ്റ്റർ ആയിരുന്നു.

ഫ്രാൻസിലെ പട്ടുവ്യവസായത്തിന്നു് അക്കാലത്തു വലിയ അധഃപതനം നേരിട്ടിരുന്നു. പട്ടുനൂൽ പുഴുക്കൾക്കു് ഒരുതരം രോഗംബാധിച്ചു കൂട്ടംകൂട്ടമായി നശിച്ചതായിരുന്നു അതിന്റെ കാരണം: അതിന്നുവേണ്ട നിവാരണമാർഗ്ഗങ്ങൾ കണ്ടുപിടിക്കുന്നതിനു ഗവൺമെണ്ടു് പാസ്റ്ററോടു് അപേക്ഷിച്ചു. തദനുസരണം മൂന്നുനാലു വർഷം തുടർച്ചയായി അദ്ദേഹം ഗവേഷണങ്ങൾ നടത്തി. ഒടുവിൽ, ഒരുതരം സാംക്രമികരോഗാണുക്കളാണു് പുഴുക്കൾക്കു് ഈ നാശം ഉണ്ടാക്കുന്നതെന്നു് അദ്ദേഹം കണ്ടുപിടിച്ചു. രോഗം ബാധിക്കാത്ത പുഴുക്കളെ മററുള്ളവയിൽനിന്നും മാററി അദ്ദേഹം പ്രത്യേകം സൂക്ഷിച്ചു. അതോടുകൂടി രോഗവ്യാപ്തി ശമിക്കുകയും ചെയ്തു. അങ്ങനെ ഒരു മഹാനഷ്ടത്തിൽനിന്നും രാജ്യത്തേയും ജനങ്ങളേയും അദ്ദേഹം രക്ഷിച്ചു.

ഈ ശ്രമങ്ങൾക്കിടയിൽ അദ്ദേഹത്തിന്റെ പിതാവും വാത്സല്യഭാജനമായ ഏകപുത്രിയും കാലധർമ്മമടഞ്ഞു. എങ്കിലും തന്മൂലമുണ്ടായ ദുഃഖം അദ്ദേഹത്തിന്റെ കൃത്യനിർവ്വഹണത്തിനു യാതൊരു വിഘ്നവും വരുത്തിയില്ല. ധീരചിത്തനായ പാസ്റ്റർ പഴയപടി പ്രയത്നങ്ങൾ തുടർന്നുകൊണ്ടുതന്നെയിരുന്നു. കൂനിന്മേൽ കുരു എന്നപോലെ സ്വജനവിയോഗത്തെ തുടർന്നു് അദ്ദേഹത്തിനു് പക്ഷവാതരോഗം പിടിപെട്ടു എങ്കിലും അധികം താമസിയാതെ ഈശ്വരകൃപയാൽ അദ്ദേഹം രോഗവിമുക്തനായി.

ഫ്രാൻസിലെ ആടുമാടുകൾക്കു് ഒരുതരം നീക്കെട്ടു് (*Anthrax*) ബാധിക്കുക അന്നു് സർവ്വസാധാരണമായിരുന്നു. ആ രോഗത്തിൽനിന്നും മൃഗങ്ങളെ രക്ഷിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ പാസ്റ്റർ ആരാഞ്ഞുതുടങ്ങി. ഒരു ദിവസം അദ്ദേഹം അൻപതു് ആടുകളെ ശേഖരിച്ചു് ഇരുപത്തഞ്ചുവീതം രണ്ടാ

യി തിരിച്ച് പ്രത്യേകം കെട്ടിസൂക്ഷിച്ചു. അവയിൽ ഒരു കൂട്ടത്തിനു് ആന്ത്രാക്സ്‌രോഗത്തിൻെറ ബീജം അടങ്ങിയ ചലം ഏററവും ലഘുവാക്കി തയ്യാറാക്കി കുത്തിവച്ചു. അനന്തരം ആ ചലംതന്നെ കൊഴുത്തവിധത്തിൽ തയ്യാറാക്കി രണ്ടുകൂട്ടം ആടുകൾക്കും വീണ്ടും കുത്തിവെച്ചു. ഇതിൻെറ ഫലമായിട്ട്, ആദ്യത്തെ ഇരുപത്തഞ്ചാടുകൾ പെട്ടെന്നു സുഖം പ്രാപിക്കുകയും മററുള്ളവയെല്ലാം ഏതാനും ദിവസങ്ങൾക്കകം ചത്തുപോകുകയും ചെയ്തു. ഈ പ്രയോഗംമൂലം ആടുമാടുകൾക്കു് ബാധിച്ച ആന്ത്രാക്സ്‌രോഗം മാത്രമല്ല, കോഴികൾക്കുണ്ടായ കോളറായും തടുക്കുവാൻ അദ്ദേഹത്തിനു് നിഷ്പ്രയാസം സാധിച്ചു. ഇങ്ങനെയാണു് അത്യന്തം പ്രയോജനകരവും ആധുനികചികിത്സാരീതിയനുസരിച്ച് വളരെ പ്രചാരമുള്ളതുമായ കുത്തിവെപ്പി (*Innoculation*) ൻെറ ആവിർഭാവം.

പേപ്പട്ടികടിച്ച് അനേകമാളുകൾ അന്നു് യൂറോപ്പിൽ അകാലമൃത്യുവിനിരയായിക്കൊണ്ടിരുന്നു. ഫലപ്രദമായ ചികിത്സാരീതികൾ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. ആ നിസ്സഹായാവസ്ഥയിൽനിന്നും സമസൃഷ്ടങ്ങളെ രക്ഷിക്കേണ്ടതു് തൻെറ കർത്തവ്യമാണെന്നു് അദ്ദേഹത്തിനുതോന്നി. കൂടാതെ ബാല്യകാലത്തു് അദ്ദേഹം ദർശിച്ച ആ ദാരുണരംഗം അദ്ദേഹത്തിൻെറ ദൃഷ്ടിപഥത്തിൽനിന്നും മാഞ്ഞിട്ടുണ്ടായിരുന്നുമില്ല. അതിനാൽ പേപ്പട്ടിവിഷത്തിനു് ഫലപ്രദമായി ചികിത്സിക്കുന്നതിനുള്ള ഒരു ഔഷധം കണ്ടുപിടിക്കുന്നതിനുവേണ്ടിയായിരുന്നു അദ്ദേഹത്തിൻെറ അനന്തരശ്രമം. ഒരു ദിവസം ഒരു പേപ്പട്ടിയെ പിടിച്ചു കെട്ടിയിട്ട്, അതിൻെറ വായിലെ വിഷമയമായ നുരയും പതയും ഒരു സ്ഫടികക്കുഴൽവഴി അദ്ദേഹം തന്നെത്താൻ ഊതിവലിച്ചെടുത്തു. അനന്തരം ആ വിഷദ്രാവകം പാകപ്പെടുത്തി മററു ചില ജന്തുക്കളുടെ ശരീരത്തിൽ കുത്തിവച്ച് ചില പരീക്ഷണങ്ങൾ നടത്തി. അങ്ങനെ പേപ്പട്ടിവിഷത്തിനും കുത്തിവെപ്പ്

ഏററവും ഗുണകരമാണെന്നു് അദ്ദേഹം കണ്ടുപിടിച്ചു. ഈ ചികിത്സാസമ്പ്രദായം തന്നെയാണ് നമ്മുടെ ഗവൺമെണ്ടു വക ആസ്പത്രികളിൽ ഇപ്പോഴും നടത്തിവരുന്നതു്.

ഇപ്രകാരമുള്ള പ്രശസ്തസേവനങ്ങളെ പരിഗണിച്ചു ഫ്രഞ്ചുഗവൺമെണ്ടു പാസ്റ്ററിനും കുടുംബാംഗങ്ങൾക്കും അടുത്തൂൺ നല്കി, അനേകം സമ്മാനങ്ങളും സ്ഥാനമാനങ്ങളും അദ്ദേഹത്തിനു ലഭിച്ചു. അദ്ദേഹത്തിന്റെ പാവനസ്മരണയെ നിലനിൎത്തുന്നതിനു കൃതജ്ഞരായ നാട്ടുകാർ അവിടെ പാസ്റ്റർഇൻസ്റ്റിട്യൂട്ട് എന്ന പേരിൽ ഒരു ഗവേഷണശാല സ്ഥാപിച്ചു. ആ മഹാസ്ഥാപനം വളൎന്നു, അതിന്റെ ശാഖകൾ ഇന്നു ലോകത്തിന്റെ നാനാഭാഗങ്ങളിലും ഉണ്ടായിട്ടുണ്ടു്.

നിസ്സ്വാൎത്ഥനായ പാസ്റ്റർ ഇപ്രകാരമുള്ള ലൗകികസ്ഥാനമാനങ്ങൾകൊണ്ടു് ഒട്ടും വിജൃംഭിതനായില്ല. പ്രതിഫലങ്ങൾ യാതൊന്നും അദ്ദേഹം ആഗ്രഹിച്ചിരുന്നില്ല. ആൎത്തത്രാണം മാത്രമായിരുന്നു അദ്ദേഹത്തിന്റെ ജീവിതലക്ഷ്യം. "പ്രയത്നിക്കുക" എന്നായിരുന്നു അദ്ദേഹത്തിന്റെ മുദ്രാവാക്യം. തന്റെ പ്രയത്നങ്ങളുടെ സൽഫലങ്ങൾ സമസ്ത്യഷ്ടങ്ങൾ അനുഭവിച്ചാനന്ദിക്കുന്നതു കണ്ടുമാത്രം ആ മഹാൻ കൃതാൎത്ഥനായി. അനന്തരം ലോകരുടെയെല്ലാം സ്നേഹാദരങ്ങളെ സമാൎജ്ജിച്ചുകൊണ്ടു് ആ ലോകോപകാരി, എഴുപത്തിയേഴാമത്തെ വയസ്സിൽ ഫ്രാൻസിൽസെൻറക്ലൗഡ് എന്ന സ്ഥലത്തുവച്ചു നിൎയ്യാതനായി. "മനുഷ്യസമുദായത്തിന്റെ ഭിഷഗ്വരൻ" എന്ന അന്വൎത്ഥനാമത്തിനു അൎഹനായിത്തീൎന്ന ആ മഹാത്മാവിന്റെ നിസ്വാൎത്ഥസേവനങ്ങളെ നാം എന്നും കൃതജ്ഞതാപൂൎവ്വം സ്മരിക്കേണ്ടതാണു്.

---

## പാഠം 15

# യന്ത്രക്കിളി

(വെണ്മണി മകൻനമ്പൂതിരിയുടെ കൃതിയായ പാഞ്ചാലീസ്വയംവരം തുള്ളക്കഥയിൽനിന്നു് ഉദ്ധരിച്ചതു്).

കരളിലതികലിതരസമിവിടെ മമ തമ്പുരാൻ
കല്പിച്ചു ലാക്കൊന്നു കല്പിച്ചു കൊള്ളണം.
അതിനുടയമറിവുകളുമതിശയവുമിന്നിമേ-
ലാചരിക്കേണ്ടതുമാശു കേൾക്ക ഭവാൻ.
പടുപദവിയൊടു നെടിയ കുടകളായെത്തുന്ന
പാർത്ഥിവേന്ദ്രന്മാർക്കു പാർത്തരുളീടുവാൻ
രജതമണി കനകമണി രചിത മണിമഞ്ചങ്ങൾ
രണ്ടുവരി നിരന്നുണ്ടാക്കണം ക്ഷണം.
അഴകുടയമണിനിലയനിരയതിനിടയ്ക്കുള്ളൊ-
രാസ്ഥാനമേററവും വിസ്താരമാക്കണം
ഇടവഴിയിലിടമിയലുമണിമണി വിരിപ്പന്ത-
ലിപ്പൊഴുതൊന്നുടൻ കെല്പൊടുണ്ടാക്കണം.
അതിനിടയിലൊരു നെടിയകൊടിവടിവിൽനാട്ടണ-
മായിരക്കോലതിന്നാക്കമുണ്ടാക്കണം.
വലിയകൊടിമുകളിലിളിവായും പൊളിച്ചുടൻ
വ്യാളമുഖമൊന്നു വാർത്തുവച്ചീടണം.
പടുകൊടിയിലുടയമുഖമതിനുടെ വളഞ്ഞുള്ള
പല്ലിന്മേലഞ്ചുപൊന്നിൻതുടൽ തൂക്കണം.
പണികളതിവികടമിതു തുടലുകളിലഞ്ചാതെ
പഞ്ചവർണ്ണക്കിളിക്കൂടഞ്ചുതൂക്കണം.
അതുലഗുണഗണനിലയ! പൈങ്കിളിക്കൂടുകൾ-
ക്കഞ്ചാതെ വാതിലടഞ്ചായിരിക്കണം.
പരമറികപണികളതു പഞ്ജരപഞ്ചകം
പമ്പരംപോലങ്ങു ചക്രം തിരിയണം.

തടവരുതുതരമുടയൊരഞ്ചു കൂട്ടള്ളതിൽ
തത്തകളോരോന്നു തത്തിക്കളിക്കണം.
അറികകൊടിയുടകടയിലുണ്ടെന്ത്രമൊന്നങ്ങൊ-
രാണി തിരിക്കുമ്പൊളാണീവിധം വിഭോ!
ഒരു സമയമൊരുപൊഴുതിലൊരുകിളി മുഖം പുറ-
ത്തൊന്നങ്ങുകാട്ടിടും പിന്നോട്ടെടുത്തിടും
അതിന്നിടയിലതിരഭസമസ്ത്രങ്ങളഞ്ചു വി-
ട്ടഞ്ചും കിളിത്തലയഞ്ചുമറക്കണം
വിരവിലിതു വിഗതതരവിഷമമൊട്ട പററിച്ച
വില്ലാളിവീരൻ വിവാഹം കഴിക്കണം
കൊടിയകൊടി വടിവിലിതു് പണിവതിനു നമ്മുടെ
കോന്നനാശാരിപ്പണിക്കനായീടണം.
കരുതിടുകിലവനു കരകൌശലമത്തും നല്ല
കയ്യും കണക്കും വെടുപ്പുമുണ്ടേററവും.
അവനു സമമവനിയതിലിവ പണിവതിന്നില്ലൊ-
രാശാരി, ശില്പികൾക്കാശാനതാണവൻ.
ഹിമകിരണകുലതിലക! പലമൊഴികളെന്തിന്നു
ഹേമധ്വജം മഹാകേമമായ്ത്തീരണം

---

പാഠം 16

# സുഹൃല്ലാഭം

വിദ്യാലയത്തിൽവെച്ചു രണ്ടുപേർ തമ്മിൽ സുഹൃത്തുക്കളായിത്തീരുന്നു. അതിനു അധികം സമയം ആവശ്യമില്ല. പെട്ടെന്നു സൌഹൃദം ഉത്ഭവിക്കുകയും വളരുകയും ചെയ്യുന്നു. കാരണം ഒരെത്തേടേണ്ടതില്ല. സമാനഗുണങ്ങളുടേയും പ്രാ

പ്തികളുടേയും പ്രാദുർഭാവമാണ്  ഈ സൗഹാർദ്ദമുണ്ടാക്കുന്ന
ത്. തല്ക്കാലത്തേയ്ക്കു് അതു നിഷ്കളങ്കവും ഹൃദയപൂർവ്വവും ആയി
ത്തോന്നും. പക്ഷെ, അതു ചിരസ്ഥായി അല്ല. കാലക്രമ
ത്തിൽ പല ജീവിതമാറ്റങ്ങളേയും അവലംബിക്കുമ്പോൾ
അതിനു സാരമായ ഹാനി ഭവിക്കുന്നതാണ്. പണ്ടത്തെ
സ്നേഹിതന്മാർ പിന്നേയും അഭിമുഖരായിത്തീരുകയാണെ
ങ്കിൽ അവർക്കു വലിയ അന്തരം വന്നിരിക്കുന്നതായി കാണാം.
പല വിഷയത്തിലും ഒരാൾക്കു മററയാളിൽ കൂടുതലായ
സംസ്കാരം സിദ്ധിച്ചിരിക്കാം. ആ നിരപ്പിൽ എടുത്തിട്ടുള്ള
വരുടെ സഹവാസമായിരിക്കും അയാൾക്കു ഹിതപ്രദം.
ഇങ്ങനെ പൂർവ്വസ്നേഹം നശിക്കുന്നു.

ദേശാന്തരഗമനം ചെയ്തതിൻെറ ശേഷം തിരിച്ചുവരു
മ്പോൾ സ്വദേശത്തു പൂർവ്വസ്നേഹിതന്മാർ നമ്മെ ആദരിക്കാ
തിരിക്കുന്നതിനും കാരണം മേൽപറഞ്ഞതുതന്നെ ആകുന്നു.
നമുക്കവരേക്കാൾ കൂടുതലായി ചില അംശങ്ങൾ മനഃപരി
ഷ്കാരത്തിലും ബാഹ്യാന്തരപ്രകൃതികളിലും കാണുമ്പോൾ
അവർക്കടുത്തുകൂടുവാൻ ഒരു മടി തോന്നുന്നു. നമ്മുടെ വിസ്തൃ
തമായ ലോകപരിചയം അവർക്കാവശ്യമില്ല. ഒടുവിൽ ഈ
നൂതന സമ്പാദ്യങ്ങളൊന്നും ഇല്ലെന്നു ഭാവിച്ചു് അടങ്ങിയി
രിക്കയോ, അല്ലെങ്കിൽ പിന്നെയും സഞ്ചാരത്തിനിറങ്ങിയി
രിക്കയോ ചെയ്യണം. സ്വഭാവത്തിൽ വന്നിട്ടുള്ള ഭേദഗതി
നമുക്കുതന്നെ അറിഞ്ഞുകൂടാ. പൂർവ്വമിത്രങ്ങളുമായി സഹ
വസിക്കുമ്പോളാണ് അതു് പ്രത്യക്ഷമാകുന്നതു്.

സുഹൃത്ഭേദത്തിനു് ഒരു പ്രധാന കാരണം അഭിപ്രായ
വ്യത്യാസമാകുന്നു. ഏതെങ്കിലും ഒരു വിഷയത്തെപ്പററി
നമുക്കു ചില ദൃഢമൂലങ്ങളായ അഭിപ്രായങ്ങൾ കാണും.
അവയ്ക്കു് ഇളക്കം തട്ടത്തക്കവിധത്തിൽ അന്യർ വല്ലതും
പറയുന്നതു് ചിലപ്പോൾ അത്യന്തം അസഹ്യമാണ്.
അയാൾ നിർദ്ദേശിക്കുന്ന യുക്തികൾ സ്വീകരിച്ചാൽ നമുക്കു

തോൽവി പററി എന്നും, കീഴടങ്ങിപ്പോയി എന്നും ഒക്കെ നാം വെറുതെ വിശ്വസിക്കുന്നു. അഭിപ്രായഭിന്നത അകൽച്ചയ്ക്കു കാരണമായിത്തീരുന്നതു നാം പിന്നീടേ അറിഞ്ഞുള്ളു എന്നുവരാം. ഈ വിധത്തിൽ ചിരകാലസുഹൃത്തുക്കൾ നഷ്ടപ്പെടുന്നതു് വളരെ വ്യസനകരമാണു്.

സാധാരണ സംഗതികളിൽ അത്ര വളരെ അഭിപ്രായവ്യത്യാസങ്ങളുണ്ടാകുവാൻ തരമില്ല. മതവിഷയമോ മററോ ആണെങ്കിൽ പല വ്യത്യാസങ്ങളും ഉണ്ടായേക്കും. ഇങ്ങനെ ഭിന്നിക്കുന്നവരുടെ സംഖ്യ ഒട്ടും കുറവല്ല. എല്ലാ രാജ്യത്തും സംഭവിക്കുന്ന ഒരു കാര്യമാണിതു്. ഇപ്പോൾ രാഷ്ട്രീയകാര്യങ്ങളെ സംബന്ധിച്ചും അങ്ങനെതന്നെ പറയേണ്ടിയിരിക്കുന്നു. മദിരാശിയിൽനിന്നും രണ്ടു സ്നേഹിതന്മാർ ഇംഗ്ലണ്ടിൽചെന്നു താമസിച്ചു. അവിടത്തെ രാജ്യകാര്യങ്ങളെപ്പററി അവർക്കു പരസ്പരം ഭിന്നാഭിപ്രായങ്ങൾമൂലം വിരോധം ജനിക്കുകയും, പിന്നീടൊരിക്കലും ഒരുമിച്ചുകൂടാൻ സാധിക്കാതെ പോകയും ചെയ്തു കഥ പത്രത്തിൽ വായിക്കയുണ്ടായി.

കലകളെസംബന്ധിച്ചും ഈ അഭിപ്രായഭേദം വരാതിരിക്കാൻ നിവൃത്തിയില്ല. ഒരു നല്ല കവിയുടെ സ്നേഹിതൻ ഒരു വിമർശകനാണെന്നിരിക്കട്ടെ; ഖണ്ഡനരൂപത്തിലുള്ള ഒരു വിമർശനം അവരെ ശത്രുക്കളാക്കിയേക്കാം. പിന്നിട്ടു തമ്മിൽക്കണ്ടു് എത്രതന്നെ സമാധാനങ്ങൾപറഞ്ഞൊഴിയാൻ നോക്കിയാലും ഫലമില്ല. വൈരം വേരുറച്ചുതന്നെ വരുന്നതായികാണാം.

അഭിപ്രായഭേദത്താൽ സുഹൃത്ഭാവം നശിക്കുന്നതു് ഒട്ടും തന്നെ ആശാസ്യമല്ല. നമ്മുടെ നാട്ടിലാണു് ഈ ദോഷം അധികമായി ബാധിച്ചുകാണുന്നതു്. സ്നേഹഭാവത്തിനു ഹാനിവരാതെ നമുക്കു് ഭിന്നാഭിപ്രായം പുറപ്പെടുവിക്കാനോ പരിപാലിക്കുവാനോ സാധിക്കുന്നില്ല. ഇംഗ്ലണ്ടു

മുതലായ പാശ്ചാത്യരാജ്യങ്ങളിൽ ഇങ്ങനെയുള്ള ഭിന്നതകഠം മനുഷ്യർ തമ്മിലുള്ള സൌഹാർദ്ദത്തെ നശിപ്പിക്കുന്നില്ല. ഉല്പതിഷ്ണുക്കഠം, യാഥാസ്ഥിതികർ, തൊഴിലാളികഠം എന്നിങ്ങനെ അനവധി കക്ഷികളും മത്സരങ്ങളും വാക്കലഹങ്ങളും ഉള്ളിടത്തു് എങ്ങനെയാണു് സൈ്വരമുണ്ടാവുക എന്നു് തോന്നിപ്പോകും. എന്നാൽ ഇതൊന്നും സാമുദായികജീവിതസൌഖ്യത്തേയോ, കുടുംബസൌഭാഗ്യത്തേയോ ഹനിക്കുന്നില്ല. സമുദ്രത്തിലെ ഉപരിഭാഗത്തു് എന്നപോലെ ഈ മഹാക്ഷോഭങ്ങഠം നിൽക്കുന്നതല്ലാതെ, അഗാധത്തിലുള്ള പ്രശാന്തതയെ യാതൊരുവിധത്തിലും കലുഷമാക്കുന്നില്ല.

ഭിന്നതകഠം വേറെയും പലവിധത്തിലും ഉണ്ടായേക്കാം. സ്ഥിതിസമത്വമാണു് രണ്ടു സ്നേഹിതന്മാരെ പരസ്പരം ആകർഷിച്ചതെങ്കിൽ അസമത്വത്തിൽ ആ മൈത്രി നിരസ്തമായിത്തീരുന്നതു് നാം കാണാറുമുണ്ടു്. ഇടയ്ക്കൊരാഠം തന്റേടംകൊണ്ടോ, ഭാഗ്യത്താലോ ധനവാനായി ഉൽകൃഷ്ടരീതിയിൽ ജീവിതം നയിച്ചാൽ ഡംഭുകൊണ്ടാണു് അപ്രകാരം ചെയ്യുന്നതെന്നു് ജല്പിക്കാൻ മററയാഠംക്കു കൂസലില്ല. മുൻപിലത്തേപ്പോലെ ജീവിക്കയാണെങ്കിൽ ലോഭംകൊണ്ടാണെന്നും പറയും. എന്തായാലും മിത്രഭാവത്തിൽ വർത്തിക്കാൻ തയാറില്ല.

ഐശ്വര്യത്തിൽ പുതിയ സ്നേഹിതന്മാർ ധാരാളമുണ്ടാകും. പക്ഷേ ചിരകാലസുഹൃത്തുക്കളാണോ അവർ എന്നേ സംശയമുള്ളു. പിന്നീടു് നിഷ്പ്രയോജനാവസ്ഥയിൽ പതിക്കയാണെങ്കിൽ, അപ്പോഠം പരീക്ഷിച്ചുനോക്കിയാൽ പരമാർത്ഥം അറിയാം. ചുരുക്കത്തിൽ ആരും അടുത്തില്ലെന്നുവരും.

ഫ്രാൻസ് മുതലായ രാജ്യങ്ങളിൽ ജനാധിപത്യത്തിനാണല്ലോ പ്രാധാന്യം. ഈ ഒരു സിദ്ധാന്തത്തെ പുരസ്കരിച്ചു് അസംഖ്യം ആളുകഠം മിത്രഭാവത്തിൽ വർത്തിക്കുന്നു. അവരുടെ കൂട്ടത്തിൽനിന്നും ഒരാഠം ഭരണസോപാനത്തിന്റെ

മുകളിൽ കയറി എന്നിരിക്കട്ടെ. പണ്ടത്തെ സൗഹൃദമെല്ലാം നശിച്ചു. തൊട്ടതിനും പിടിച്ചതിനുമൊക്കെ കുററം പറയുകയായി. സ്ഥാനത്തുനിന്നു നീക്കുന്നതിനൊ, മററു കഠിനമായ വല്ല ശിക്ഷയും നല്കുന്നതിനോ അവർ തയാറാണ്. ആകയാൽ ജനസ്നേഹം എന്നു പറയുന്നതിനു ഒരർത്ഥവുമില്ല. ഇതു് ജനാധിപത്യം കാംക്ഷിക്കുന്ന രാജ്യക്കാരൊക്കെ ഓർമ്മിച്ചിരിക്കേണ്ടതാണ്. അവർക്കു വ്യക്തികളെന്ന നിലയിൽ സ്വഭാവം മാറാതെ ഇരിക്കയാണെങ്കിൽ, അതൊരു സാധാരണ സംഭവമെന്നേ പറയേണ്ടു.

സമുദായമൈത്രിയെപ്പററിയും ഒരു വാക്കിവിടെ പറയേണ്ടതായിട്ടുണ്ടു്. കേരളത്തെ വല്ലാതെ വിഷമിപ്പിക്കുന്ന ഒരു സംഗതിയാണല്ലൊ ഇതു്. സമുദായൈക്യം വേണമെന്ന് എല്ലാവരും ആഗ്രഹിക്കുന്നു. എന്നാൽ പ്രായോഗികമായ ഒരു പദ്ധതി ആരും നിർദ്ദേശിച്ചു കാണുന്നില്ല. മതാചാരങ്ങളും മററും ഒന്നോടെ മാററിയാൽ ഉദ്ദിഷ്ടഫലപ്രാപ്തിയുണ്ടാകും എന്നു് ചിലർ വാദിക്കുന്നതു കേൾക്കാം. എന്നാൽ വർഗ്ഗങ്ങൾ, സമുദായങ്ങൾ എന്നെല്ലാം പറയുന്നതു വ്യക്തികളുടെ സംഘടനമാത്രമാണെന്നും, ആകയാൽ വ്യക്തികൾ തമ്മിലുള്ള മൈത്രി മാത്രമെ സർവജനീനമായ ഐക്യത്തിലേക്കു വഴികാണിയ്ക്കു എന്നും നാം എല്ലാവരും ആലോചിച്ചു പ്രവർത്തിച്ചാൽ കൊള്ളാം.

എതെങ്കിലും ഒരു പ്രത്യേകകാരണത്തിന്മേൽ നമുക്കുണ്ടാകുന്ന സ്നേഹിതന്മാർ അതിൻെറ അഭാവത്തിൽ പിന്മാറുന്നതായിട്ടാണ് സാധാരണ കാണുന്നതു്. ആ കാരണം സാന്മാർഗ്ഗികമായിരുന്നാൽ ആ പിന്മാററം ദുഃഖകരമായിത്തീരുന്നതല്ല. നേരെമറിച്ചാണെങ്കിൽ കഷ്ടമെന്നേ പറയേണ്ടു. പുകവലി മുതൊന്തീരം രണ്ടുപേർ ചങ്ങാതികളായാൽ ഒരുത്തൻ അതു വർജ്ജിക്കുന്നപക്ഷം മററവൻ കൂട്ടുകൂടുന്നതല്ല. ഇതുപോലെ മററനേകം ദുർഗ്ഗുണങ്ങളെപ്പററിയും

പറയാവുന്നതാണ്. നേരത്തെ ആലോചിച്ച് ഇങ്ങനെയുള്ള മൈത്രി സമ്പാദിക്കാതിരിക്കയാണ് ഉത്തമം.

സുഹൃന്നഷ്ടത്തിനു മറെറാരു പ്രബലമായ കാരണം അനുരാഗമാകുന്നു. ഇതിലേയ്ക്കുദാഹരണങ്ങൾ സാഹിത്യത്തിലും ചരിത്രത്തിലും ധാരാളമുള്ളതുകൊണ്ട് ഇവിടെ എടുത്തുപറയണമെന്നു വിചാരിക്കുന്നില്ല. സ്പർദ്ധകൊണ്ടുണ്ടാവുന്ന ആപത്തുകളൊരുവിധം. അല്ലാതെയും പലമാതിരിയിലും കാണുന്നുണ്ട്. ചിരകാലമിത്രങ്ങളായിരുന്നവർ ആരുടെയെങ്കിലും ഒരാളുടെ വിവാഹശേഷം അകന്നകന്നു പോകുന്നതായി കണ്ടിട്ടുണ്ട്. പൂർവ്വാഡംബരങ്ങളും, വിരുന്നു സല്ക്കാരങ്ങളും എന്നുവേണ്ട അന്യൻെറ സാന്നിദ്ധ്യം തന്നെയും വെറുക്കുന്ന ഒരു ഭാര്യയാണ് നമുക്കു കിട്ടിയതെങ്കിൽ സ്നേഹിതന്മാരുടെ കഥ കഴിഞ്ഞു എന്നു വിചാരിക്കാം. അവിവാഹിതരായ സ്നേഹിതരുടെ കാര്യം പറയേണ്ടതുണ്ടോ ?

സ്നേഹിതന്മാരനേകമുണ്ടായാലും ഫലമില്ല. നമ്മുടെ ഉദാസീനതയാലും, കാണാനും സഹവസിപ്പാനും ഉള്ള അസൗകര്യങ്ങളാലും അവർ അകന്നു പോകുന്നു. നഗരത്തിൽ വസിച്ചിരുന്ന ഒരാൾക്കു പലവിധത്തിലുള്ള സ്നേഹിതന്മാരുണ്ടായിരുന്നു. ആരോഗ്യത്തിനുവേണ്ടി അയാൾ നാട്ടുംപുറത്തുള്ള ഒരു കുഗ്രാമത്തിലേക്ക് താമസം മാററി. വലിയ സ്ഥാനമാനങ്ങളൊ ധന വിഭവങ്ങളൊ ഉണ്ടായിരുന്നില്ല. അധികം താമസിയാതെ സ്നേഹിതന്മാരെല്ലാവരും ഉപേക്ഷിച്ചു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. ആവശ്യം പ്രമാണിച്ചല്ലാതെ അങ്ങനെയുള്ളിടത്ത് ആരെങ്കിലും പോകണമെങ്കിൽ ആ സ്നേഹിതൻെറ ഔദാര്യം ഒന്നുകൊണ്ടു മാത്രമായിരിക്കണം എന്നു വിശേഷിച്ചു പറയേണ്ടതില്ല. കുറേക്കാലം വീട്ടിലിരുന്നാൽപിന്നെ നോക്കുകയും വേണ്ട. സുഹൃൽഭാവത്തിൻെറ അന്ത്യം വന്നുപോയിയെന്നു വിചാ

രിച്ചുകൊള്ളാം. അഥവാ വല്ലവരും ശേഷിക്കുന്നു എങ്കിൽ ആശ്രിതഭാവത്തിലുള്ള ഒന്നുരണ്ടു സാധുക്കൾ മാത്രമായിരിക്കും. ഇവർ കാലാന്തരത്തിൽ ദാസന്മാരായിത്തീരുന്നതും കണ്ടിട്ടുണ്ടു്.

"സന്താപത്തിലുതകുന്ന മിത്രമേ മിത്രമാകൂ" എന്നൊരു പഴഞ്ചൊല്ലുണ്ടു്. പരസ്പരം ഇങ്ങനെ ഏതാനും പരീക്ഷണങ്ങൾ കഴിഞ്ഞാൽ ഉണ്ടാകുന്ന മൈത്രീബന്ധം അത്ര എളുപ്പത്തിൽ നശിക്കുന്നതല്ല. ഈദൃശാവസരത്തിൽ ഒരു പക്ഷെ തുടർച്ചയായി പ്രത്യക്ഷപ്പെട്ടു കൊണ്ടിരിക്കും. അങ്ങനെയാണെങ്കിൽ ആത്മക്ലേശവും അനുഭവിച്ചുകൊൾകേ വേണ്ടു. പ്രതിഫലം ഇച്ഛിക്കേണ്ട. മറുഭാഗത്തും ആ മനോഗതി ഉള്ളതുകൊണ്ടു ധൈര്യമവലംബിച്ചു കൊണ്ടിരുന്നാൽമതി. സ്നേഹത്തിൻെറ വിലയും മാഹാത്മ്യവും അപ്പോഴേ അറിയുകയുള്ളു. സ്നേഹം തന്നെയാണീശ്വരൻ എന്നു നാം കാലാന്തരത്തിൽ മനസ്സിലാക്കും. അങ്ങനെയുള്ള സ്നേഹവും, അനുരൂപഭാജനങ്ങളായ മിത്രങ്ങളും കൊണ്ടു ലോകം നിറഞ്ഞിരുന്നു എങ്കിൽ ഇനിയൊരു സ്വർഗ്ഗപ്രാപ്തി ആരെങ്കിലും കാംക്ഷിക്കുന്നതാണോ?

സൗഹൃദനഷ്ടം ചിലപ്പോൾ അപരിഹാര്യമായിത്തീരും. ലോകവാസം വെടിഞ്ഞുപോകയാണെങ്കിൽ നിവൃത്തിയില്ല. നമ്മുടെ വല്ല സ്വഭാവദോഷത്താലും, അതായതു് അവിവേകത്താലുള്ള ഒരു വാക്കോ, പ്രവൃത്തിയോ കൊണ്ടു് ഒരു വിശിഷ്ടമിത്രം എന്നെന്നേക്കുമായി പിരിഞ്ഞുപോകയാണെങ്കിൽ ഇതില്പരം കഷ്ടമായിട്ടു വേറെ വല്ലതുമുണ്ടോ? അങ്ങനെയുള്ള ദുർദ്ദൈവം നമുക്കു വരാതിരിക്കട്ടെ എന്നു പ്രാർത്ഥിക്കയല്ലാതെ ഗത്യന്തരമില്ല.

സ്വഭാവഗുണംകൊണ്ടുമാത്രം ആകൃഷ്ടരായിത്തീരുന്ന സ്നേഹിതന്മാർ ജീവാവസാനം വരെ നമ്മുടെ സുഖദുഃഖങ്ങളിൽ പങ്കുകൊള്ളുന്നവരായിരിക്കും. ജാതിമതഭേദങ്ങ

ളൊന്നും ഈ മൈത്രികൾ വിഘാതമായിത്തീരുന്നതല്ല. എത്ര വിശിഷ്ട ഉദാഹരണങ്ങൾ നമ്മുടെ പുരാണേതിഹാസങ്ങളിലും, പാശ്ചാത്യകൃതികളിലും ഉണ്ട്. രാമലക്ഷ്മണന്മാർക്ക് ദക്ഷിണ ഇന്ത്യയിൽനിന്നും ലഭിച്ച സ്നേഹിതന്മാർ ആരായിരുന്നു? അല്ലെങ്കിൽ സീതയെ തിരിച്ചു കിട്ടുമായിരുന്നോ? ശത്രുസംഹാരം സാധിക്കുമായിരുന്നോ? ഒടുവിൽ വാനരന്മാരും രാക്ഷസന്മാരും ചേർന്ന ഒരു സുഹൃൽസംഘം ഈ രാജകുമാരന്മാരെ അയോദ്ധ്യയിലേക്ക് അനുഗമിക്കയുണ്ടായി. പട്ടാഭിഷേകത്തിനുശേഷം അവർ യാത്രപിരിഞ്ഞു പോയതു് അത്യന്തം വ്യസനത്തോടുകൂടിയായിരുന്നു. ഹനൂമാൻ,

"രാമസീതാജ്ഞയാ പാരം പണിപ്പെട്ടു
രാമപാദാബ്ജവും ചിന്തിച്ചു ചിന്തിച്ചു"

പോയി എന്നാണു നമ്മുടെ മഹാകവി പാടിയിരിക്കുന്നതു്. അതുപോലെതന്നെ,

"സുഗ്രീവനും വിയോഗേന ദുഃഖംപൂണ്ടു"
കിഷ്കിന്ധിയിലേക്കു തിരിച്ചുവത്രേ!

രാക്ഷസരാജാവായ വിഭീഷണനാകട്ടെ,

"ചിത്തേ വിയോഗദുഃഖംകൊണ്ടു കണ്ണുനീ-
രത്യർത്ഥമിററിററു വീണും വണങ്ങിയും
ഗദ്ഗദവർണ്ണേന യാത്രയും ചൊല്ലിനാൻ"

ഈ മാതിരിയുള്ള സുഹൃദാദർശരത്നങ്ങൾ വിളയുന്ന ഇതിഹാസാദിഗ്രന്ഥാർണ്ണവങ്ങളിൽ സഞ്ചരിക്കുന്ന ആരുടെ ഹൃദയനൗകയാണു് ആശാമാരുതനാൽ പ്രേരിതമാകാതിരിക്കുന്നതു്?

---

പാഠം 17

# കൈലാസം

[ഭാരതം പ്രബന്ധത്തിൽ കൈലാസത്തെ വർണ്ണിച്ചിരിക്കുന്ന ഒരു ഭാഗമാണ് ഇതു്. ചമ്പുക്കളിലെ 'ഗദ്യ'ത്തിന്റെ രീതി ഇതിൽനിന്നു ഗ്രഹിക്കാം.]

ഹിമകരമഹസാം പിണ്ഡംപോലെ
കർപ്പൂരത്തിൻ കൂട്ടം പോലെ,
പുരഹരശോഭാ നിലയം പോലെ,
ബിസതന്തുനാം ജാലം പോലെ,
മുക്താഫലതതി മെത്തും പോലെ,
കലശാംബുധിതൻ കറിനത പോലെ,
പ്രളയഹുതാശന ഭസ്മം പോലെ,
ഗംഗാസലിലം പൊങ്ങും പോലെ
വെളുവെള വിലസിന കാന്തിപരമ്പര-
കൊണ്ടു ജഗത്ത്റിതയത്തെ വെളുപ്പി-
ച്ചൊളിപ്പിച്ചുന്നതി തങ്ങിന ശൃംഗ-
തലങ്ങളിലെങ്ങു മിരുന്നുടനിന്ദ്രിയ-
തുരഗാൻ നിഭൃതമടക്കിപ്പെരിയ
സമാധിയുറച്ചു തപസ്ഥിതി ചേർത്ത-
ക്കേവലമദ്വയ മാനന്ദമയം
ബ്രഹ്മസനാതനമാത്മനിമേന്മേ-
ലാമ്രേഡിച്ചു സുഖിച്ചു വസിക്കും
മുനിജനനിവഹം കുഹചനഭാഗേ.

## II

ശങ്കരവാഹനവൃഷവരകേളീ-
ഝങ്കൃതി സങ്കലമങ്ങൊരു ഭാഗം,

മംഗലവീണാവേണു നിനാദം
തിങ്ങിവിനോദമിതങ്ങൊരു ഭാഗം
ഹരണി കരിണികുരരേണഗണൈ-
രരുണീകൃതശിലമങ്ങൊരു ഭാഗം
ഇലകളിലെല്ലാം കലുപില മണ്ടും
കലകളുമുണ്ടങ്ങൊരു ഭാഗാന്തേ,
മത്തഗജാൻ കണ്ടുദ്ധൃതിഃകാലും
ദൃപ്തമൃഗാധിപനങ്ങൊരു ഭാഗേ,
സിംഹശിശൂൻകണ്ടാഹിതമോദം
ബൃംഹിതസിംഹികളങ്ങൊരു ഭാഗേ,
കളഭകുലത്തിൻ കളികളെ നോക്കി
ത്തെളിവും കരിണികളങ്ങൊരു ഭാഗേ;
ഉൽക്കടമർക്കടകർക്കടകക്കട-
ദുർഘടവനതലമങ്ങൊരു ഭാഗം,
ഭദ്രതതടവിന വിദ്രുമമണിഗണ-
മദ്രിതതടലസിതദ്രുമമൊരിടം

## III

മല്ലീവല്ലിപ്ഫുല്ലേ മെല്ലെ
ചെല്ലും വാതെമ്മധുരിതമൊരിടം
കങ്കവളാദിഭയങ്കരഖഗവര-
സംഘനിനാദൈസ്സങ്കുലമൊരിടം;
തെണ്ടിമധുദ്രവമുണ്ടിരുൾവണ്ടുകൾ
മണ്ടിക്കൊണ്ടെളികൊണ്ടടനൊരിടം
കാഞ്ചനനിരർഗ്ഗളകേസരിവർഗ്ഗം,
കാഞ്ചനസമുദ്ഘാത കേസരി സംഘം,

ഒരിടത്തൊക്കെ മലമ്പുലിവൃന്ദം,
മററൊരിടത്തു ചെന്നായ്ക്കൂട്ടം
തുംഗം വൃമരസംഘം കുഹചന,
തിങ്ങും വല്ലികളെങ്ങും കുഹചന,
കചിദപി പാടിന യക്ഷസമൂഹം,
കചിദപി ചാടിന മർക്കടജാതം,
അംബരചാരികൾ യാനം കുഹചന,
തുംബുരുനാരദയാനം കുഹചന.

---

പാഠം 18

# ഉൽക്കകൾ

മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങളെ നോക്കിക്കൊണ്ടു് നിങ്ങളിൽ പലരും നിന്നിട്ടുണ്ടായിരിക്കും. അപ്പോൾ ആകാശം അതിമനോഹരമായ ഒരു ആരാമമാണെന്നു തോന്നിയിരിക്കണം. അവിടെ ഒന്നു ഉലാത്തുവാനും, വിരിഞ്ഞു നില്ക്കുന്ന ആ കനകപ്പൂക്കളിൽ കുറെ ഇറുത്തു് ഒരു പൂക്കൂടയിലാക്കിക്കൊണ്ടു പോരാനും ചിലക്കു ആഗ്രഹമുണ്ടായിക്കാണും. മററു ചിലർ ആകാശവിതാനത്തെക്കുറിച്ചും അവിടെ ഉജ്ജ്വലിക്കുന്ന ആ തേജഃകണങ്ങളെക്കുറിച്ചും പല അന്വേഷണങ്ങളും നടത്തിയിരിക്കാം.

മേഘങ്ങളില്ലാത്ത രാത്രികളിൽ കോടാകോടി നക്ഷത്രങ്ങൾ തെളിഞ്ഞു നില്ക്കുന്നതു കാണാം. ചിലതു ചെറിയ പന്തങ്ങൾപോലെ എരിഞ്ഞുകൊണ്ടിരിക്കും. കണ്ണടച്ചു തുറക്കുകയാണോ എന്നു തോന്നുമാറു് ചിലതു പരി

സ്ഫുരിച്ചുകൊണ്ടിരിക്കും. വർണ്ണത്തിലും നക്ഷത്രങ്ങൾക്കു തമ്മിൽ വ്യത്യാസമുണ്ട്. ചിലതിന് സ്വർണ്ണപ്രഭയും, മററു ചിലതിന് രജതപ്രഭയും വേറെ ചിലതിന് അല്പമൊരു അരുണപ്രഭയും ആയിരിക്കും ഉള്ളതു്. നക്ഷത്രങ്ങളെ കൂട്ടംകൂട്ടമായിട്ടു ചിലേടത്തു കാണാം. മററു ചിലേടത്തു ചിലതു ഒററതിരിഞ്ഞു നില്ക്കുന്നുണ്ടായിരിക്കും. ഒരു ദൂരദർശിനിയിൽക്കൂടി നോക്കിയാൽ, നക്ഷത്രങ്ങളില്ലെന്നു വിചാരിക്കുന്ന വ്യോമഭാഗങ്ങളിൽപോലും വലിയ ജ്യോതിസ്സുകളുണ്ടെന്നു ഗ്രഹിക്കാവുന്നതാണ്. നക്ഷത്രങ്ങളെന്നു പൊതുവെ നാം പറയുന്ന ജ്യോതിസ്സഞ്ചയത്തിൽ ചിലതു നമ്മുടെ ഭൂമിയെപ്പോലെയുള്ള ഗ്രഹങ്ങളോ ചന്ദ്രനെപ്പോലെയുള്ള ഉപഗ്രഹങ്ങളോ ആകുന്നു. ഗ്രഹങ്ങൾക്കും ഉപഗ്രഹങ്ങൾക്കും സ്വയം പ്രകാശനശക്തിയില്ല. സൂൎയ്യനിൽനിന്ന് അവയിൽ പതിക്കുന്ന പ്രകാശത്തിന്റെ പ്രതിഫലനംകൊണ്ടാണ് അവ പ്രോജ്ജ്വലിക്കുന്നതെന്നു തോന്നുന്നതു്. എന്നാൽ തനി നക്ഷത്രങ്ങൾ സൂൎയ്യനെപ്പോലെ സ്വയമേവ പ്രകാശിക്കുന്നു. ഓരോ സൂൎയ്യനാണവ ഓരോന്നും. ഈ തത്വം ആദ്യം ഊഹിച്ചറിഞ്ഞതു് ജിയോർഡാനോ ബ്രൂണോ എന്ന ഇററലിക്കാരനാണ്. ഭൂമണ്ഡലത്തിൽനിന്നും അനേകകോടി മൈൽ ദൂരത്തിലായിരിക്കുന്നതുകൊണ്ടാണ് അവ കേവലം തേജോബിന്ദുക്കളാണെന്നു തോന്നിപ്പോകുന്നതു്.

ഗ്രഹങ്ങളും ഉപഗ്രഹങ്ങളും നിരന്തരം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. അവയ്ക്കെല്ലാം സ്ഥിരമായ പ്രത്യേകപഥങ്ങളുണ്ട്. എന്നാൽ നക്ഷത്രങ്ങൾക്കു് ഇത്തരത്തിലുള്ള സഞ്ചാരപഥങ്ങളില്ലെന്നാണ് പലരുടേയും ധാരണ. അതു ശരിയല്ല. നക്ഷത്രങ്ങളും നിയതങ്ങളായ പഥങ്ങളിലൂടെ അതിവേഗത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കയാണ്. നമുക്കങ്ങനെ തോന്നാറില്ലെന്നേയുള്ളു. അതുപോലെതന്നെ നക്ഷത്രങ്ങളുടെ പ്രകാശനശക്തി എപ്പോഴും ഒരുപോലെയാണെന്നു

വിചാരിക്കുന്നതും ശരിയല്ല. ചില കാലഘട്ടങ്ങളിൽ പ്രകാശനശക്തി കൂടുകയും മററുചിലപ്പോഠം കുറഞ്ഞുപോകുകയും ചെയ്യുന്നു. ജ്യോതിശ്ശാസ്ത്രോപകരണങ്ങളുടെ സാഹായ്യത്തോടുകൂടി വേറെയും ചില സൂക്ഷ്മസത്യങ്ങഠം ശാസ്ത്രജ്ഞന്മാക്ക് അറിയാറായിട്ടുണ്ട്.

നക്ഷത്രങ്ങഠം ഭൂമിയിലേക്ക് അടർന്നുവീഴുന്നെന്നു തോന്നിക്കുന്ന കാഴ്ചകഠം നിങ്ങഠം കണ്ടിട്ടുണ്ടായിരിക്കും. വാസ്തവത്തിൽ അങ്ങനെ വീഴുന്നതു തനി നക്ഷത്രങ്ങളല്ല. അവയ്ക്കു ഉത്കകഠം എന്നാണു് പേരു്. കൊള്ളിമീനുകഠം എന്നും പറയാറുണ്ടു്. ചിലപ്പോഠം ചില നക്ഷത്രങ്ങഠം ആകാശത്തിൽ ഒരുഭാഗത്തുനിന്നും മറെറാരുഭാഗത്തേക്കു ബാണംപോലെ പാഞ്ഞു് അന്തർദ്ധാനം ചെയ്യുന്നതു കാണാം. അവയും കൊള്ളിമീനുകഠംതന്നെയാണു്. പടിഞ്ഞാറെ സമുദ്രത്തിൽനിന്നു കിഴക്കെ സമുദ്രത്തിലേക്കു ചാടുന്ന ഒരുവക മത്സ്യങ്ങളാണവയെന്നു പഴമക്കാർ പറയും. തീക്കൊള്ളിപോലെ മിന്നിപ്പായുന്നതുകൊണ്ടായിരിക്കാം കൊള്ളിമീൻ എന്നു പേരുണ്ടായതു്.

ഉത്കകഠം ഒററയായി വീഴുന്നതു മിക്കവാറും എല്ലാരാത്രികളിലും കാണാവുന്നതാണു്. എന്നാൽ അമിട്ടുപൊട്ടി ആകാശത്തു ചിതറുന്ന ആഗ്നേയകുസുമങ്ങളെപ്പോലെ ഉത്കകഠം ഉഗ്രപ്രകാശത്തോടുകൂടി കൂട്ടംകൂട്ടമായി വീഴുന്ന ചില ദുർല്ലഭസന്ദർഭങ്ങളുമുണ്ടു്. ക്രിസ്ത്വബ്ദം 702-ാമാണ്ടു് ഒക്ടോബർ മാസത്തിൽ അറേബിയാരാജ്യത്തെ ഇബ്രാഹിം ബെൻ അഹമ്മദു് എന്ന രാജാവു് അന്തരിച്ചദിവസം രാത്രിയിൽ ഭയങ്കരമായ ഒരു ഉത്കാപാതമുണ്ടായി. പ്രസ്തുത രാജാവിന്റെ മരണാനന്തരം ആ രാജ്യത്തുണ്ടായ വിപത്തിന്റെ സൂചനയായിരുന്നു ആ സംഭവമെന്നു് അറബികളുടെ ചരിത്രത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. ഉത്കകഠം വീഴുന്നതു് അശുഭസൂചകമാണെന്നു് അക്കാലത്തു് എല്ലാരാജ്യക്കാരും വിശ്വസിച്ചിരുന്നു. ഇക്കാലത്തും അങ്ങനെ വിശ്വസിക്കുന്നവർ കണ്ടേക്കാം.

ഏകദേശം മൂവായിരം കൊല്ലങ്ങൾക്കുമുമ്പും ഇതുപോലെ ഭയജനകമായ ഒരു ഉത്കാപാതമുണ്ടായതായി ചീനത്തുകാരുടെ പ്രാചീനരേഖകളിൽനിന്നും വ്യക്തമാകുന്നു. 1799-ാമാണ്ടു് നവമ്പർമാസം 12-ാംതീയതി ഉണ്ടായ ഉത്കാവഷണത്തെക്കുറിച്ചു് ഒരു പ്രകൃതിശാസ്ത്രജ്ഞൻ ഇങ്ങനെ വിവരിച്ചിരിക്കുന്നു:—"ഏകദേശം നാലു മണിക്കൂർ നേരം വീഴുന്ന നക്ഷത്രങ്ങളെക്കൊണ്ടും തീക്കട്ടകളേക്കൊണ്ടും അന്തരീക്ഷം പ്രശോഭിതമായിരുന്നു. അവയിൽ പലതിൻെറയും പതനമാൎഗ്ഗം പ്രഭാപൂൎണ്ണമായി കാണപ്പെട്ടു." ഇത്തരം ഒരു സംഭവം 1833-ൽ വടക്കേ അമേരിക്കയിലുമുണ്ടായി. അതിനെക്കുറിച്ചു പ്രഫസർ ആസ്റ്റഡു് ഇപ്രകാരം എഴുതിയിരിക്കുന്നു:—"1833-ാമാണ്ടു നവമ്പർമാസം 13-ാംതിയ്യതി, ജ്യോതിശ്ശാസ്ത്രത്തെ സംബന്ധിച്ചിടത്തോളം അത്യന്തം സ്മരണീയമാണു്. അന്നു രാത്രി സംഭ്രമജനകമായ ഒരു നക്ഷത്രവഷം ഉണ്ടായി. ഈ രാജ്യത്തു ജനവാസം ഉണ്ടായതുമുതൽ ഇന്നേവരെ ഇപ്രകാരമുള്ള ഒരു കാഴ്ച ആൎക്കും കാണ്മാനിടവന്നിരിക്കയില്ല. തീപന്തുകൾ എന്നവണ്ണം കൊള്ളിമീനുകൾ ആകാശത്തിലങ്ങുമിങ്ങും പാഞ്ഞുകൊണ്ടിരുന്നു. ഭൂമിയിൽ വീണ തീക്കട്ടകൾക്കു കയ്യും കണക്കുമുണ്ടായിരുന്നില്ല. ചിലപ്പോൾ ഒററയായും മററു ചിലപ്പോൾ അത്തിവൃക്ഷം കൊടുങ്കാററിലുലഞ്ഞു് കായ്കൾ ഉതിക്കുംപോലെ കൂട്ടംകൂട്ടമായിട്ടുമാണു് അവ വീണുകൊണ്ടിരുന്നതു്. ലോകം അവസാനിക്കാറായെന്നു് എല്ലാവരും ഉറച്ചു."

ചില ഉത്കകൾ അതികഠിനമായ ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു വലിയ പാറക്കല്ലുകൾപോലെ ഭൂമിയിൽ വന്നുവീഴാറുണ്ടു്. 1842 നവംബർമാസത്തിൽ ഫ്രാൻസുരാജ്യത്തു് എൻഷ്ഹോ എന്ന പട്ടണത്തിൽ ഇത്തരത്തിലുള്ള ഒരു കല്ലു വീണതിനെക്കുറിച്ചു് അന്നത്തെ ഒരു ചരിത്രകാരൻ ഇങ്ങ

നെ രേഖപ്പെടുത്തിയിരിക്കുന്നു:—"നവംബർ 16-ാംതീയതി രാത്രി പത്തുമണിക്കും പന്ത്രണ്ടുമണിക്കും മദ്ധ്യേ അത്യുഗ്രമായ ഒരു ഇടിനാദം കേട്ടു. ഇളകിമറിയുന്ന സമുദ്രത്തിന്റെ ഇരമ്പലോടുകൂടിയെന്നവണ്ണം, അപ്പോൾ ഒരു വലിയ കല്ല് ആകാശത്തുനിന്നു ഭൂമിയിൽ വന്നു വീണു. അക്കല്ലു വീണ സ്ഥലം ഒരാൾ നിന്നാൽ കാണാൻ പാടില്ലാത്തവണ്ണം കുഴിഞ്ഞുപോയി. അതിന് 260 റാത്തൽ തൂക്കമുണ്ടായിരുന്നു." 1877-ൽ ഇംഗ്ലണ്ടിലും, 1917-ൽ സ്കോട്ടുലണ്ടിലും ഇത്തരം വലിയ ഉത്കകൾ വീണിട്ടുള്ളതായിക്കാണുന്നു. പതിനഞ്ചുടൺ ഭാരമുള്ള ഒരു ഉത്ക ഒരിക്കൽ അമേരിക്കയിൽ വീണത്രേ. എ. ഡി. ഏഴാം ശതകത്തിൽ മക്കത്തു വീണ ഒരു ഉത്കയാണ്, അറബികൾ ക്യാബാ എന്ന പള്ളിയിൽ വെച്ചു ബഹുമാനപുരസ്സരം ഇന്നും സൂക്ഷിച്ചുപോരുന്ന ഒരു പ്രത്യേക ശില.

ഉത്കകളുടെ ഉദ്ഭവത്തെക്കുറിച്ചു ശാസ്ത്രജ്ഞന്മാർക്കു ഭിന്നാഭിപ്രായങ്ങളാണുള്ളത്. വായുമണ്ഡലത്തിന്റെ അത്യുച്ചതലങ്ങളിൽ ഇരുമ്പുമയമായും മററുമുള്ള ചില ആവികൾ തണുത്ത് ആലിപ്പഴം അഥവാ മഞ്ഞുകട്ട എന്നപോലെ ഘനീഭവിച്ചിട്ടുള്ളതാണ് ഇവയെന്നു ചിലർ അനുമിക്കുന്നു. മിന്നിത്തിളങ്ങുന്ന തല, മങ്ങിപ്രകാശിക്കുന്ന വാൽ എന്നിവയോടുകൂടി താരാപഥത്തിൽ അപ്രതീക്ഷിതമായി ആവിർഭവിക്കുന്ന ധൂമകേതുക്കളിൽനിന്നു പൊട്ടിത്തെറിക്കുന്ന അശ്മഖണ്ഡങ്ങളാണ് ഈ ഉത്കകൾ എന്നു വേറെ ചിലർ സിദ്ധാന്തിക്കുന്നു. ഈ രണ്ടാമത്തെ അഭിപ്രായത്തെ ഏറെക്കുറെ അനുകൂലിക്കുന്നവരാണ് ഇന്നത്തെ ശാസ്ത്രജ്ഞന്മാരിൽ ഭൂരിപക്ഷം. എന്നാൽ ധൂമകേതുക്കളിൽനിന്നു മാത്രമേ ഉത്കകൾ ഉണ്ടാവൂ എന്നു പറയാവുന്നതല്ലെന്നും ചില ക്ഷുദ്രഗോളങ്ങൾ പൊട്ടിത്തെറിച്ചും ഇവ ഉണ്ടാകുമെന്നും ചിലർ വാദിക്കുന്നുണ്ട്. അത്തരം ഗോളങ്ങൾ ഭ്രമണമാർഗ്ഗത്തിന്

എതിരായിട്ടായിരിക്കും സഞ്ചരിക്കുന്നതു്. അവ അതിവേഗത്തിൽ ഭൂമിയുടെ അന്തരീക്ഷത്തിൽക്കൂടി സഞ്ചരിക്കുമ്പോൾ, വായുസംഘർഷണം കൊണ്ടു് അവയ്ക്കു ചൂടുപിടിക്കുന്നു. ഭൂമിയുടെ ആകർഷണത്തിൽപെട്ടു് താഴോട്ടു പോരുമ്പോൾ ചിലതു് എരിഞ്ഞു ഭസ്മമായിപ്പോകുന്നു. മററു ചിലതു് തീപിടിച്ചു് എരിഞ്ഞു താഴോട്ടുപോരുകയും, ഭൂമിയിലെത്തുന്നതിനു മുൻപു പൊട്ടിച്ചിതറി അശ്മഖണ്ഡങ്ങളായി താഴെ വീഴുകയും ചെയ്യുന്നു. ഒരുപക്ഷേ ധൂമകേതുക്കളും ഇങ്ങനെ ഉൽക്കകളായിത്തീരുന്ന ഗ്രഹങ്ങളും മററു വല്ല ദിഗന്തരങ്ങളിൽനിന്നു് നമ്മുടെ നഭോമണ്ഡലത്തിലേക്കു വരുന്ന പാന്ഥന്മാരായിരിക്കാം. എന്നാൽ നമ്മുടെ സൌരയൂഥകുടുംബത്തിൽപെട്ടതുതന്നെ അവയുമെന്നു വിചാരിക്കുന്നതാണു് യുക്തിപൂർവ്വകമായിട്ടുള്ളതെന്നു് മിക്ക ശാസ്ത്രജ്ഞന്മാരും അഭിപ്രായപ്പെടുന്നു.

പ്രതിവർഷം ഭൂമിയിൽ പതിക്കുന്ന ഉത്കകളുടെ ആകെത്തൂക്കം 50000, ടൺ ആണുപോലും. ശാസ്ത്രജ്ഞന്മാർ ഇമ്മാതിരിക്കല്ലുകൾ പരിശോധിച്ചു്, ഇവ വലുപ്പത്തിലെന്നപോലെ ഘടനയിലും അന്യോന്യം വ്യത്യസ്തങ്ങളാണെന്നു സ്ഥാപിച്ചിട്ടുണ്ടു്. ചിലതരം ഉത്കകളിൽ ഇരുമ്പിൻെറ അംശം വളരെ കൂടിയിരിക്കും. 1876-ൽ ഇംഗ്ലണ്ടിൽ വീണ ഒരു ഉത്ക ഇത്തരത്തിൽപ്പെട്ടതായിരുന്നു. എല്ലാത്തരം കൊള്ളിമീനുകളിലും ഇരുമ്പിനും പുറമെ ചെമ്പു്, നിക്കൽ, ഫോസ്ഫറസ്സ്, ഗന്ധകം, കരി, കാൽസിയം, അലൂമിനിയം എന്നീ വസ്തുക്കളും ഏറെക്കുറെ ഉണ്ടായിരിക്കും. "പുരാണകിട്ടം" എന്നൊരു ഇരുമ്പിൻെറ വകഭേദം മിക്ക സ്ഥലങ്ങളിലും കാണുന്നുണ്ടല്ലോ. അതു് ഒരുതരം ഉൽക്കാഖണ്ഡമാണത്രേ.

മനുഷ്യൻ വാനഗോളങ്ങളെ സംബന്ധിച്ചുള്ള ഗവേഷണങ്ങൾ തുടങ്ങിയിട്ടു് ശതാബ്ദങ്ങൾ എത്രകഴിഞ്ഞു! പക്ഷേ

ജീവക പരിശ്രമങ്ങളുടെ ഫലം ഇന്നും പരിപൂർത്തിയിലെത്തിയിട്ടില്ല. ദുർഗ്രഹങ്ങളും അത്ഭുതാവഹങ്ങളുമായ പല പല അറിവും ഇതിനകം മനുഷ്യന്ന ലഭിച്ചിട്ടുണ്ട്. അതിൽ അവന്നു തികച്ചും അഭിമാനിക്കാവുന്നതാണ്. എന്നാൽ എത്ര പരമരഹസ്യങ്ങൾ അവൻെറ പിടിയിലൊതുങ്ങാതെ ഇനിയും ഒളിച്ചുകിടപ്പുണ്ടായിരിക്കണം. കാലക്രമേണ അവയിൽ ചിലതും അവൻ തെരഞ്ഞു കണ്ടുപിടിക്കാതിരിക്കയില്ലെന്നു നമുക്കു വിശ്വസിക്കാം.

---

## പാഠം 19

# വേണുഗാനം

ചാലേ നിരന്നുള്ളോരാലിൻ മുരടങ്ങു
കോലക്കുഴലുമായ് ചെന്നുടനേ
മേളത്തിൽ പാടിനാകോലക്കുഴൽതന്നെ
താളത്തിൽ ചേർത്തു വിളിച്ചാൻ ചെമ്മെ (പിന്നെ)
രാഗങ്ങളോരോന്നെ ഗോകുലനായകൻ
മേളങ്കലന്നങ്ങു പാടുമന്നേരം.
വൃന്ദാവനന്തന്നിലുള്ളോരു ജീവികൾ
നന്ദിച്ചു നിന്നുതേ മന്ദംമന്ദം
ഷൾപ്പദമാലകളത്ഭുതമായൊരു
പുഷ്പരസത്തെ വെടിഞ്ഞുടനെ 10

ഗാനമായ് മേവിന തേനെക്കുടിപ്പാനാ-
യാനനം തന്നിലെ ചെന്നു പുക്കു.
ഗോകുലജാലങ്ങൾ കോലക്കുഴൽകേട്ടു
മൂകങ്ങളായങ്ങുനിന്നുപോയി.

ച്ചെണ്ണററ വേണുതൻ തേനററ നാദത്തെ
താനററ നാദത്തിൻ മീതെ കണ്ടു്
വേലപ്പെടാതെ താൻ മാനിച്ചു നിന്നിട്ടു
ചാലപ്പുറിപ്പാനായെന്നപോലെ
കേകിനികരങ്ങൾ വേഗത്തിൽ ചെന്നിട്ടു
കൂകിക്കുഴഞ്ഞൊരു കണ്ഠവുമായ്  20

നീലത്തഴയായ പീലിനിരതന്നെ
ചാലപ്പുരത്തി വിരിച്ചുചെമ്മെ
പാടിത്തുടങ്ങുമ്പോൾ നീട്ടററ താളത്തി-
ലാടിത്തുടങ്ങീതു മെല്ലെ മെല്ലെ.
പൂണ്യതമങ്ങളായുള്ള മരങ്ങളും
കണ്ണൻകുഴൽ വിളിക്കുന്നനേരം
തേനററ വീഴുന്ന പൂക്കൾ ചൊരിഞ്ഞുടൻ
മാനിച്ചുകൊമ്പെല്ലാം താഴ്ത്തിനിന്നു.
കുഞ്ചൻതൻ നെഞ്ചിനോടൊത്ത കരിങ്കല്ലു
മഞ്ചിതമായൊരു പാട്ടുകേട്ടു്  30

ഉലവർ മാനസമെന്ന കണക്കെ നി-
ന്നത്ഭുതമായിച്ചമഞ്ഞിതപ്പോൾ.
വേഗത്തിൽ പോകുന്ന കാളിന്ദി താനങ്ങു
രാഗത്തെക്കെട്ടൊരു നേരത്തപ്പോൾ
ഏറിന വീചികൾ ജാലമകന്നുട-
നേതുമനങ്ങാതെ നിന്നുപോയി.
ആനായർകോൻ തൻെറ ഗാനത്തെ കേട്ടപ്പോ-
ളാനന്ദം പൂണ്ടിതു മീനങ്ങളും.
മെല്ലെക്കരയേറി നല്ലോരു വാലുന്നി
ച്ചെല്ലത്തുടങ്ങിതു മുന്നിലപ്പോൾ.  40

മാൺപെഴുന്നോർ ചില മാൻപേടകളെല്ലാം
ചാമ്പിമയങ്ങിന കണ്മിഴിയും

ഒട്ടൊട്ടു ചിമ്മിക്കൊണ്ടിഷ്ടത്തിലമ്പോടു
വട്ടത്തിൽ മേവിതേ പെട്ടന്നപ്പോൾ
മന്ഥരമായൊരു കന്ധരന്തന്നെയും
മന്ദമുവങ്ങു തിരിഞ്ഞുയർത്തി
ചില്ലികളാലൊന്നു മെല്ലെന്നുയർത്തിട്ടു
വല്ലവീനായകൻ തന്നെ നോക്കി
കണ്ണുങ്ങളാലൊന്നു തിണ്ണം കലുമ്പിച്ചു
കണ്ണൻ കുഴല്ക്കു കൊടുത്തു ചെമ്മെ. 50

വായ്ക്കൊണ്ട പുല്ലെല്ലാം പാതി ചവച്ചങ്ങു
വായ്ക്കുന്ന മെയ്യിലൊഴുക്കിനിന്നു
കൈതവമററങ്ങു കൈതൂടന്നാർ ചിലർ
പൈതങ്ങളേയും മറന്നു ചെമ്മെ
ചിത്രത്തിൽ ചേർത്തു ചമച്ചു കണക്കെയെ-
ന്നിശ്ചലമായൊരു മെയ്യുമായി
തേൻററ ഗാനത്തെക്കേട്ടു തുടങ്ങിതെ
യാനന്ദബാഷ്പമൊഴുക്കി മെല്ലെ
മുല്ലതുടങ്ങിന വല്ലികളോരോന്നെ
വല്ലവീവല്ലഭൻ പാടുന്നേരം 60

മെല്ലെന്നിറങ്ങി മരങ്ങളിൽനിന്നങ്ങു
പല്ലവമാർന്നങ്ങു മുമ്പിൽച്ചെന്നു,
കോകങ്ങളെല്ലാമേ മാഴ്കിത്തുടന്നങ്ങു
ക്രൂകമ്പോൾ പാട്ടിനെ കേൾക്കമൂലം
പേടപിരിഞ്ഞുള്ള വേദന വേറായി
നീടെഴമാനന്ദം പൂണ്ടുനിന്നു.
സിംഹംതാൻ കോപിച്ചങ്ങാനതൻ മസ്തക-
മാഹനിച്ചങ്ങു പൊളിപ്പതിനായ്
കൈയൊന്നുയർത്തുമ്പോൾ പാട്ടിനെ കേൾക്കയാ- 70
ലവ്വണ്ണമേതന്നെ നിന്നുപോയി.

മൂഷികൻ പിന്നാലെ പാഞ്ഞൊരു പന്നഗം
മൂഷികൻതന്നെത്തൊടുന്നനേരം
ദോഷമകന്നൊരു ഗാനത്തെക്കേൾക്കയാ–
ലൂഷനായങ്ങനെ നിന്നുപോയി.
ഹംസംതാൻ താമരനൂലങ്ങു കൊത്തീട്ടു
ഹംസീമുഖത്തു കൊടുക്കുന്നേരം
പേശലഗാനം കേട്ടങ്ങനെ നില്ക്കയാ–
ല്ലേശി വലിക്കുന്നിതെന്നു തോന്നും
വ്യാഘ്രവരൻ ചെന്നങ്ങേണക്കിടാവിനെ–
ശ്ശീഘ്രതരമ്മെന്നു വായ്ക്കൊണ്ടപ്പോൾ 80
പാട്ടങ്ങു കേൾക്കയാൽ തൻ പൈതലെപ്പോലെ
വാട്ടം വരുത്താതെ ചേർത്തുനിന്നാൻ
വാർമെത്തും ഗാനമപ്പങ്കജയോനീക്കു–
സ്സാമത്തിൻഗാനമായ് മേവിനിന്നു.
മുക്തന്മാരായോർക്കു നിത്യമായ് നിന്നൊരു
തത്വമെന്നിങ്ങനെ തോന്നിതപ്പോൾ
ഭക്തന്മാർക്കെല്ലാർക്കും ചിത്തം മദിപ്പിക്കും
നൽത്തേൻകുഴമ്പായിമേവിനിന്നു.

---

പാഠം ൨൦

# എബ്രഹാം ലിങ്കൺ

മഹാന്മാർ പലതരത്തിലുണ്ടു്. ചിലർ ധർമ്മോപദേശം ചെയ്തു് ലോകത്തിനു മാർഗ്ഗദർശനം നല്കുന്നു. മററു ചിലർ കലാവിദ്യകൾകൊണ്ടു ലോകത്തെ ആനന്ദിപ്പിക്കുന്നു. മൂന്നാമതൊരു കൂട്ടർ അനീതികളെ കീഴടക്കി ലോകം ഭരിക്കു

ന്നു. ധർമ്മോപദേഷ്ടാക്കളും കലാകുശലന്മാരും ഏറക്കുറെ ശാന്തമായ ഒരന്തരീക്ഷത്തിലാണ് പ്രവർത്തനം നടത്തുന്നതു്. എന്നാൽ ഭരണകർത്താക്കന്മാരുടെ പ്രവൃത്തിമണ്ഡലം തുലോം വിഭിന്നമാണ്. അവർക്കു പലപ്പോഴും അസമാധാനത്തെ അഭിമുഖീകരിക്കേണ്ടിവരുന്നു. ധർമ്മധീരതയും കർമ്മകുശലതയും അവരുടെ വിജയത്തിനു അത്യന്താപേക്ഷിതമാണ്. അങ്ങനെ മഹത്വം നേടിയവരിൽ അഗ്ര്യപൂജ അർഹിക്കുന്ന ഒരാളായിരുന്നു എബ്രഹാം ലിങ്കൺ.

അമേരിക്കയിൽ കെൻറക്കി എന്ന പ്രദേശത്തു ക്രിസ്ത്വബ്ദം 1809-ൽ ഒരു ചെറിയ കുടിലിൽ ആയിരുന്നു എബ്രാഹാം ജനിച്ചതു്. ആ ഭൂവിഭാഗം അക്കാലത്തു് ഒരു വനമായി കിടക്കുകയായിരുന്നു. എബ്രഹാമിന്റെ പിതാവായ തോമസ്സ് ലിങ്കൺ അക്ഷരാഭ്യാസം ചെയ്തിരുന്നില്ല. എന്നാൽ മാതാവായ നാൻസി ലിങ്കന് പുസ്തകപാരായണത്തിൽ നിസ്സീമമായ താല്പര്യം ഉണ്ടായിരുന്നു. ആ സൌശീല്യവതിയുടെ ഉത്സാഹം നിമിത്തം എബ്രഹാമിനും ജ്യേഷ്ഠസഹോദരിയായ സാറാക്കും അക്ഷരാഭ്യാസം ചെയ്യാൻ സൌകര്യം ലഭിച്ചു.

ബാല്യം മുതല്ക്കുതന്നെ എബ്രഹാമിനു പുസ്തകപാരായണത്തിൽ എന്തെന്നില്ലാത്ത ഒരഭിനിവേശം ഉണ്ടായിരുന്നു. ദരിദ്രനായ ആ ബാലൻ അർദ്ധരാത്രിയിലും വിറകു കൂട്ടി തീയെരിച്ചുണ്ടാക്കുന്ന വെളിച്ചത്തു പുസ്തകം വായിക്കുക പതിവായിരുന്നു. എബ്രഹാമിനു ഏഴു വയസ്സായപ്പോൾ ഒരു ഗ്രാമപാഠശാലയിൽ ചേർന്നു പഠിക്കാൻ സൌകര്യം ഉണ്ടായി. എന്നാൽ ഏതാനും മാസങ്ങൾക്കു ശേഷം അവിടത്തെ അഭ്യസനം മതിയാക്കാൻ അയാൾ നിർബ്ബന്ധിതനായിത്തീർന്നു.

കൂടുതൽ ജീവിതസൌകര്യം ഉള്ള ഏതെങ്കിലും സ്ഥലത്തു പോയി താമസിച്ചാൽ കൊള്ളാമെന്നു് തോമസ്ലിങ്ക

ന് ആഗ്രഹം അങ്കുരിച്ചു. അതനുസരിച്ച് ആ കുഡുംബം ഇൻഡ്യാന എന്ന ദേശത്തേക്ക പാൎപ്പു മാററി.

മരം വെട്ടുക, വിറക വില്ക്കുക മുതലായ തൊഴിലുകൾ ചെയ്തായിരുന്നു അവർ ഉപജീവനം നിൎവ്വഹിച്ചുവന്നതു്. അമ്മാതിരി ജോലികളിൽ പിതാവിനോടൊപ്പം അദ്ധ്വാനിക്കുന്നതിൽ എബ്രഹാം ശുഷ്കാന്തി കാണിച്ചിരുന്നു. എങ്കിലും ആ ഉല്കൃഷ്ടേച്ഛുവിനു പുസ്തകവായനയിലുണ്ടായിരുന്ന താല്പൎയ്യത്തെ ആ കൃത്യങ്ങൾ അണുപോലും കുറച്ചിരുന്നില്ല.

എബ്രഹാമിൻെറ പൊക്കവും വണ്ണവും സാമാന്യത്തിൽ കവിഞ്ഞതായിരുന്നു. ശരീരത്തിനനുഗുണമായ ശക്തിയും ആ ബാലന് ഉണ്ടായിരുന്നു. ഒരു ദിവസം രാത്രി അയാൾ വീട്ടിലേക്ക മടങ്ങുമ്പോൾ വഴിയരികിൽ ഒരാൾ മദ്യപിച്ചു ബോധരഹിതനായി കിടക്കുന്നതു കണ്ടു. അയാളെ ഉണൎത്തി എഴുന്നേല്പിക്കാൻ എബ്രഹാമും കൂട്ടുകാരും പഠിച്ചപണി പതിനെട്ടും നോക്കി; ഫലം ഉണ്ടായില്ല. കൂട്ടുകാർ പിരിഞ്ഞുപോയിട്ടും എബ്രഹാം അവിടെത്തന്നെ നിന്നു. മദ്യപനെ തോളിലെടുത്തുകൊണ്ടു് ആ കുട്ടി തൻെറ ഒരു ബന്ധുഗൃഹത്തിൽ എത്തി അയാൾക്ക വേണ്ടുന്ന ശുശ്രൂഷകളെല്ലാം ചെയ്തതിനു ശേഷമേ എബ്രഹാം സ്വവസതിയിലേക്ക തിരിച്ചുള്ളു. തടിമാടനായ മദ്യപനെ ചുമന്നുകൊണ്ടുപോയ ആ കുട്ടിക്ക കേവലം പതിന്നാലു വയസ്സേ പ്രായമുണ്ടായിരുന്നുള്ളുവെന്നു് അറിഞ്ഞാൽ ആരാണു് ആശ്ചൎയ്യപ്പെടാത്തതു്.

എബ്രഹാം ലിങ്കൺ ഒരു മാതൃകായുവാവായി വളൎന്നുവന്നു. സ്വഭാവശുദ്ധിയിലും അദ്ധ്യയനത്തിലും കായികമത്സരത്തിലും ആ നാട്ടിലെ എല്ലാ ചെറുപ്പക്കാരേയും അദ്ദേഹം അതിശയിച്ചിരുന്നു. അചിരേണ പ്രഭാഷണകലയിലും ആ പ്രയത്നശീലൻ വൈദഗ്ദ്ധ്യം നേടി.

അക്കാലത്തു് അമേരിക്കയിൽ കുടിയേറിപ്പാർത്തിരുന്ന വെള്ളക്കാർ നീഗ്രോജാതിക്കാരെ നിർദ്ദയം അടിമകളാക്കി വേല ചെയ്യിക്കുകയും കഷ്ടപ്പെടുത്തുകയും ചെയ്തുവന്നിരുന്നു. അടിമക്കച്ചവടത്തിന്റെ ഒരു പ്രധാനസ്ഥാനമായിരുന്ന ന്യൂഓർലീൻസ് സന്ദർശിക്കാൻ ലിങ്കനു് ഒരിക്കൽ സന്ദർഭം ലഭിച്ചു. അവിടത്തെ അടിമച്ചന്തയിൽ അദ്ദേഹം കണ്ട കാഴ്ച മർമ്മഭേദകമായിരുന്നു. ആയിരമായിരം സഹജീവികളെ കന്നുകാലികളെപ്പോലെ വില്പനയ്ക്കു നിരത്തിയിരുന്നു. ആ നിസ്സഹായരിൽ പിഞ്ചുകിടാങ്ങൾ മുതൽ പടുകിഴവന്മാർവരെ പല പ്രായത്തിലുമുള്ള സ്ത്രീകളും പുരുഷന്മാരും ഉണ്ടായിരുന്നു. കേവലം മൃഗങ്ങളെപ്പോലെ ജീവിക്കേണ്ടിവന്ന ആ അശരണരുടെ മുഖങ്ങളിൽ അത്യഗാധമായ വ്യസനം നിഴലിച്ചിരുന്നു. കൂടുതൽ സാമർത്ഥ്യം ഉള്ള അടിമകൾക്കു് കൂടുതൽ വില കൊടുക്കാൻ ആവശ്യക്കാരുടെ ഇടയിൽ എന്തെന്നില്ലാത്ത മത്സരം! ആ അടിമക്കൂട്ടത്തിൽ ഒരു യുവതി ശിലപോലും അലിയുമാറു് ദയനീയമായ സ്ഥിതിയിൽ നിന്നിരുന്നു. ആ പാവത്തിന്റെ ചൊടിയും ചുറുചുറുക്കും വെളിപ്പെടുത്തുന്നതിനു്, ഉടമസ്ഥനായ നരാധമൻ ആ മൃദുശരീരത്തിൽ നിർദ്ദയം ചാട്ടകൊണ്ടടിക്കുകയും കുത്തുകയും ചെയ്യുന്നതു ലിങ്കൺ കണ്ടു. അതികഠിനമായ വേദന സഹിച്ചുകൊണ്ടു് ആ സ്ത്രീ കൈകാലുകൾ ഇളക്കി തന്റെ മെയ്ക്കരുത്തു് വെളിപ്പെടുത്തിക്കൊണ്ടിരുന്നു. ലിങ്കന്റെ ഹൃദയം തകർന്നു. എന്നെങ്കിലും അവസരം കിട്ടുകയാണെങ്കിൽ രാക്ഷസീയമായ ആ ഏർപ്പാടു് ഉന്മൂലനം ചെയ്യുന്നതാണെന്നു് അദ്ദേഹം പ്രതിജ്ഞ ചെയ്തു.

ന്യൂഓർലീൻസിൽനിന്നു തിരിച്ചുവന്ന ശേഷം ലിങ്കൺ ജീവിതമാർഗ്ഗം അന്വേഷിച്ചു് ഇല്ലിനോയിസ് പ്രദേശത്തിലുൾപ്പെട്ട ന്യൂസേലം എന്ന പട്ടണത്തിൽ പോയി, ഒരു വണിഗ്വരന്റെ കൂടെ ജോലി നോക്കി. അക്കാലത്തും ആ വി

ജ്ഞാനതല്പരൻ ഉൽകൃഷ്ടഗ്രന്ഥങ്ങൾ അവധാനപൂർവ്വം വാ
യിക്കാറുണ്ടായിരുന്നു. പാഠശാലയിൽ ആകെക്കൂടി ഒരു
കൊല്ലത്തിൽ കൂടുതൽ ചെലവാക്കാൻ ലിങ്കന് സാധിച്ചി
രുന്നില്ല. എങ്കിലും ഉൽക്കർഷേച്ഛുവായ ആ യുവാവിനു
സ്വാശ്രയശക്തിയാലും, സ്വതന്ത്രചിന്തയാലും, അശ്രാന്ത
പരിശ്രമത്താലും വിവിധവിഷയങ്ങളിൽ ഗണ്യമായ ജ്ഞാ
നം സമ്പാദിക്കാൻ കഴിഞ്ഞിരുന്നു.

രാഷ്ട്രീയകാര്യങ്ങളിൽ ലിങ്കന് അത്യധികമായ ഔത്സു
ക്യം ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ വിദഗ്ദ്ധാഭിപ്രായ
ങ്ങളെ എല്ലാവരും ആദരിച്ചുവന്നു. സേവനോത്സുകനും ജന
രഞ്ജനത്തിൽ അപരിമിതീയനും ആയിരുന്ന ലിങ്കന് ഒരു
സംവത്സരംകൊണ്ടു് ന്യൂസേലത്തിൽ പരിപൂർണ്ണമായ ജനസ
മ്മതി ആർജ്ജിക്കാൻ സാധിച്ചു.

ഇല്ലിനോയിസ്സ് നിയമസഭയ്ക്കു് 1832-ൽ അംഗങ്ങളെ
തെരഞ്ഞെടുക്കേണ്ട സമയമായപ്പോൾ ലിങ്കനും ഒരു സ്ഥാ
നാർത്ഥിയാണെന്നു പ്രഖ്യാപനം ചെയ്തു. എന്നാൽ കാര്യാ
ന്തരപരതന്ത്രത നിമിത്തം വേണ്ടതുപോലെ പ്രചരണം നട
ത്തുവാൻ അദ്ദേഹത്തിനു സൌകര്യം ഉണ്ടായില്ല. അതിനാൽ
അത്തവണത്തെ തെരഞ്ഞെടുപ്പിൽ അദ്ദേഹം തോററു. എ
ങ്കിലും ആ അദ്ധ്വാനശീലൻ ഭഗ്നാശയനായില്ല. സകല
വൈഷമ്യങ്ങളേയും തരണംചെയ്തുകൊണ്ടു് നിർഭയം അദ്ദേ
ഹം അടുത്ത തെരഞ്ഞെടുപ്പിനു സ്ഥാനാർത്ഥിയായി നിന്നു.
അത്തവണ അദ്ദേഹം വിജയിയാവുകതന്നെ ചെയ്തു.

താമസിയാതെ ലിങ്കൺ ഇല്ലിനോയിസിൻെറ തല
സ്ഥാനമായ സ്പ്രിംഗ്ഫീൽഡിലേക്കു പാർപ്പു മാററി. അ
വിടെ അഭിഭാഷകവൃത്തിയായിരുന്നു അദ്ദേഹത്തിൻെറ ഉപ
ജീവനമാർഗ്ഗം. എന്നാൽ ന്യായമില്ലാത്ത കേസു സ്വീകരിക്കു
ന്നതിൽ ആ നീതിനിഷ്ഠന് വൈമുഖ്യം ഉണ്ടായിരുന്നു. ധ
നതൃഷ്ണ അദ്ദേഹത്തെതീണ്ടിയിരുന്നില്ല. മാന്യമായി ജീവിക്കു

ന്നതിന വേണ്ട ധനം സമ്പാദിക്കണമെന്നുമാത്രമേ അദ്ദേഹം ആഗ്രഹിച്ചിരുന്നുള്ളു. ഒരു നിയമസഭാസാമാജികൻ എന്ന നിലയിലും ലിങ്കൻെറ സ്ഥാനം അത്യുന്നതമായിരുന്നു. ന്യായമെന്നു തനിക്കു വിശ്വാസമുള്ള ഏതു കാൎയ്യത്തെക്കുറിച്ചും നിൎഭയമായും യുക്തിയുക്തമായും പ്രസംഗിച്ചു പ്രതിയോഗികളെ മുട്ടുകുത്തിക്കുന്നതിൽ അനന്യസാമാന്യമായ പാടവം ലിങ്കൺ പ്രദൎശിപ്പിച്ചിരുന്നു. അങ്ങനെ അപ്രതിമനായി ശോഭിക്കുന്ന കാലത്തു ലിങ്കൺ മുപ്പത്തൊന്നാമത്തെ വയസ്സിൽ മേരിടോഡ് എന്നൊരു തരുണിയെ വിവാഹംചെയ്തു. അവരുടെ ദാമ്പത്യജീവിതം ആനന്ദാവഹമായിരുന്നുവെന്നുതന്നെ പറയാം. എങ്കിലും സാലപ്രാംശുവായ ലിങ്കൺ അനാകൎഷകമായ രീതിയിൽ വസ്ത്രധാരണം ചെയ്യുന്നതും പരുപരുത്ത തലമുടി ചീകി ഒതുക്കാതെ നടക്കുന്നതും പത്നിക്ക് ഇഷ്ടപ്പെട്ടില്ല. ഭൎത്താവിൻെറ ഈ അശ്രദ്ധ നിമിത്തം ഭാൎയ്യ പലപ്പോഴും കലഹിക്കാറുണ്ടായിരുന്നുവത്രെ.

അക്കാലത്ത് അമേരിക്കയിലെ ഐക്യനാടുകളിൽ തെക്കരെന്നും വടക്കരെന്നും രണ്ടു പ്രബലകക്ഷികൾ ഉണ്ടായിരുന്നു. തെക്കർ നീഗ്രോജാതിക്കാരെ അടിമകളാക്കി അവരെക്കൊണ്ട് എല്ലുമുറിയെ പണിചെയ്യിച്ച് സുഖലോലുപരായി കഴിഞ്ഞുവന്നു. വടക്കരാകട്ടെ സ്വപ്രയത്നംകൊണ്ടായിരുന്നു അഭിവൃദ്ധി പ്രാപിച്ചിരുന്നതു്. അവൎക്ക് അടിമവ്യാപാരം ഇഷ്ടമായിരുന്നില്ല. നിന്ദ്യമായ ആ ഏൎപ്പാടിനെ ആസ്പദമാക്കി തെക്കരും വടക്കരും തമ്മിൽ ഉണ്ടായ കലഹങ്ങൾക്കു കൈയും കണക്കും ഇല്ലായിരുന്നു.

എബ്രഹാം ലിങ്കൻെറ എതിരാളിയായി സ്റ്റീഫൻ ഡഗ്ലസ് എന്നൊരു ജനപ്രമാണി ഉണ്ടായിരുന്നു. ഒരിക്കൽ അയാൾ അടിമവ്യാപാരത്തെ സാധൂകരിച്ചുകൊണ്ട് ഒരു പൊതുജനസമ്മേളനത്തിൽ പ്രസംഗിച്ചു. അവിടെ സന്നിഹിതനായിരുന്ന ലിങ്കൺ ഊൎജ്ജസ്വലവും യുക്തിപൂൎവ്വ

മായ തന്റെ പ്രസംഗംകൊണ്ടു് ഡഗ്ലസിന്റെ അഭിപ്രായത്തെ ഖണ്ഡിച്ചു. അദ്ദേഹത്തിന്റെ മനുഷ്യസ്നേഹം അനേകംപേരെ സ്വാഭിപ്രായത്തിലേക്കു വശീകരിച്ചു. അതിനെത്തുടൎന്നു് ലിങ്കൺ അടിമക്കച്ചവടത്തെ പ്രതികൂലിക്കുന്ന ഒരു രാഷ്ട്രീയകക്ഷി രൂപവൽക്കരിക്കയും അതിനു ജനകീയകക്ഷി എന്നു നാമകരണം ചെയ്കയും ചെയ്തു.

ലിങ്കന്റെ നേതൃത്വം നിമിത്തം ജനകീയകക്ഷിയുടെ പ്രാബല്യം നാൾക്കുനാൾ വൎദ്ധിച്ചുവന്നു. ആയിടയ്ക്കു് സെനറ്റിലേക്കുണ്ടായ തെരഞ്ഞെടുപ്പിൽ ഡഗ്ലസിനെതിരായി ലിങ്കൺ ഒരു സ്ഥാനാൎത്ഥിയായി നിന്നു. ഡഗ്ലസിനേക്കാൾ ലിങ്കൺ എല്ലാംകൊണ്ടും പ്രഗത്ഭനായിരുന്നുവെങ്കിലും നിൎഭാഗ്യവശാൽ അദ്ദേഹത്തിനു തോൽവിയാണു് പററിയതു്. എന്നാൽ ആ പരാജയം ഭാവി വിജയത്തിന്റെ നാന്ദിയായിരുന്നു. ലിങ്കന്റെ കീൎത്തി ദേശാന്തരങ്ങളിലും വ്യാപിച്ചിരുന്നതിനാൽ ആയിടയ്ക്കു് ന്യൂയോക്കു് നഗരത്തിൽ ഒരു പ്രസംഗം ചെയ്യാൻ അവിടത്തെ ജനകീയകക്ഷി അദ്ദേഹത്തെ ക്ഷണിക്കുകയുണ്ടായി. ആ സുവൎണ്ണാവസരം പാഴാക്കരുതെന്നു് കാൎയ്യനിപുണനായ ലിങ്കൺ തീൎച്ചയാക്കി. അദ്ദേഹം സസന്തോഷം ആ ക്ഷണം സ്വീകരിച്ചു. ഒരൊററ പ്രസംഗംകൊണ്ടു് ന്യൂയോക്കിലെ പൗരന്മാരെ മുഴുവനും നിസ്തുല്യനായ ആ വാഗ്മി വശീകരിച്ചുകളഞ്ഞു.

ആയാണ്ടിൽത്തന്നെ അമേരിക്കൻ പ്രസിഡണ്ടിന്റെ കാലാവധി തീൎന്നു. പുതിയ ഭരണാധികാരിയെ തെരഞ്ഞെടുക്കുന്നതിനുള്ള ഒരുക്കമായി. ജയം നേടുന്നതിനുവേണ്ടി ഓരോ രാഷ്ട്രീയ കക്ഷിയും ഭഗീരഥപ്രയത്നം ചെയ്തുതുടങ്ങി. ഇല്ലിനോയിസ്സിലെ ജനകീയകക്ഷി ലിങ്കനെയായിരുന്നു പ്രതിനിധിയാക്കി നിൎത്തിയതു്. മത്സരസങ്കുലമായ ആ തെരഞ്ഞെടുപ്പിൽ ലിങ്കൺ വിജയശ്രീലാളിതനാവുകതന്നെ ചെയ്തു. അങ്ങനെ 51-ാമത്തെ വയസ്സിൽ എബ്രഹാം ലിങ്കൺ അമേരിക്കയിലെ പ്രസിഡന്റായി.

ആ ഉത്തുംഗപദവിയിലും ലിങ്കൺ മാതൃകാജീവിതം തന്നെ നയിച്ചുവന്നു. ഒരു വമ്പിച്ച രാഷ്ട്രത്തിന്റെ ആധിപത്യമായിരുന്നു വഹിച്ചിരുന്നതെങ്കിലും താൻ ജനങ്ങളുടെ പ്രതിനിധിയായിരുന്നുവെന്ന വസ്തുത അദ്ദേഹം ഒരിക്കലും വിസ്മരിച്ചിരുന്നില്ല. സത്യനിഷ്ഠയോടുകൂടിയ ജനരഞ്ജനമായിരുന്നു അദ്ദേഹത്തിന്റെ ജീവിതവ്രതം. കാപട്യത്തിനോ, കൗടില്യത്തിനോ, അദ്ദേഹത്തിന്റെ മരണക്കൂടത്തിൽ എത്തിനോക്കാൻപോലും സാദ്ധ്യമായിരുന്നില്ല.

ലിങ്കൺ ഭരണാധികാരം കയ്യേററതു് ഒരു വിഷമസന്ധിയിലായിരുന്നു. അടിമവ്യാപാരത്തെ അടിസ്ഥാനമാക്കി തെക്കരും വടക്കരും തമ്മിലുണ്ടായ കലഹം അതിഘോരമായ ഒരു സമരമായിത്തീൎന്നു. ആ അന്തഃഛിദ്രം നിമിത്തം രാഷ്ട്രം ഛിന്നഭിന്നമാകാതിരിക്കാൻ ലിങ്കൺ ഊണും ഉറക്കവുമില്ലാതെ യത്നിച്ചു. എന്നാൽ അദ്ദേഹത്തിന്റെ ശ്രമം ഫലിച്ചില്ല. തെക്കരുടെ നൃശംസത നിമിത്തം യുദ്ധം ഒന്നിനൊന്നു വളൎന്നുകൊണ്ടുതന്നെയിരുന്നു.

വളരെ നാളത്തെ അവധാനപൂൎവ്വമായ ആലോചനയ്ക്കു ശേഷം അടിമകളെയെല്ലാം മോചിപ്പിച്ചിരിക്കുന്നുവെന്നു് വിളംബരം ചെയ്യാൻ ലിങ്കൺ ദൃഢമായി നിശ്ചയിച്ചു. ഭരണസമിതി വലിയ ഭൂരിപക്ഷത്തോടെ ആ നിശ്ചയം അംഗീകരിച്ചു. അതനുസരിച്ചു് 1863 ജനുവരി 1-ാം തിയ്യതി വിളംബരം പ്രസിദ്ധപ്പെടുത്തി. "ഐക്യനാടുകളിലെ എല്ലാ അടിമകളേയും ഇന്നുമുതൽ എന്നെന്നേക്കുമായി സ്വതന്ത്രരാക്കിയിരിക്കുന്നു" എന്നായിരുന്നു വിളംബരവാക്യം.

ഈ സ്വാതന്ത്ര്യകാഹളാരവം ഭൂമണ്ഡലത്തിന്റെ സമസ്തഭാഗങ്ങളിലും മാറെറാലിക്കൊണ്ടു. ഇതുകേട്ടു ലോകത്തിലുള്ള സകല തൊഴിലാളികൾക്കും പുളകോദ്ഗമം ഉണ്ടായി.

സ്വാതന്ത്ര്യത്തിൻെറ ദിവ്യദൂതനായ പ്രസിഡണ്ടിനെ അമേരിക്കയിലെ ജനങ്ങൾ ഹൃദയം കവിഞ്ഞൊഴുകുന്ന ആനന്ദത്തോടുകൂടി അഭിനന്ദിച്ചു. നാട്ടിലെങ്ങും ഉണ്ടായ ആഹ്ളാദപ്രകടനം കേവലം വർണ്ണനാതീതമായിരുന്നു.

അടിമയേർപ്പാടു നിർത്തിയിട്ടും യുദ്ധം തുടർന്നുകൊണ്ടാണിരുന്നതു്. പ്രസിഡൻറാകട്ടെ കർമ്മകുശലന്മാരായ സേനാനായകന്മാരെ നിയമിക്കുന്നതിലും, അവർക്കു പ്രചോദനം നൽകുന്നതിലും പൂർവ്വാധികം താല്പര്യം കാണിച്ചു.

സംഭവബഹുലമായ നാലു കൊല്ലം അങ്ങനെ കഴിഞ്ഞു. പ്രസിഡണ്ടിൻെറ കാലാവധിയും തീർന്നു. അടുത്ത ഭരണാധികാരിയെ തെരഞ്ഞെടുക്കേണ്ട സമയമായി. ആ ഘട്ടത്തിൽ രാഷ്ട്രപതിയായിരിക്കാൻ പ്രാപ്തനായ വേറൊരാൾ ഇല്ലാതിരുന്നതിനാൽ ലിങ്കനെത്തന്നെ വീണ്ടും നാലുകൊല്ലത്തേക്കുകൂടി ജനങ്ങൾ തെരഞ്ഞെടുത്തു.

ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ യുദ്ധം അവസാനിച്ചു. അന്തരീക്ഷം പ്രസന്നമായി. ജനങ്ങൾക്കുണ്ടായ ആശ്വാസം അനിർവ്വചനീയമായിരുന്നു. ചിരപ്രതീക്ഷിതമായിരുന്ന ശാന്തത സർവ്വത്ര കണ്ടുതുടങ്ങി.

നാട്ടുകാർക്കു സമാധാനവും സംതൃപ്തിയും കൈവന്നതുകണ്ടു് പ്രസിഡൻറിനു് അളവററ സന്തോഷവും കൃതാർത്ഥതയും ഉളവായി. മേലാൽ യാതൊരുതരത്തിലുള്ള കലാപവും നാട്ടിൽ ഉണ്ടാകരുതെന്നായിരുന്നു അദ്ദേഹത്തിൻെറ ആഗ്രഹം. അതു സഫലമാക്കുന്നതിനുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെട്ടു് ആ ലോകോപകാരി ജീവിതം നയിച്ചുവന്നു.

അങ്ങനെയിരിക്കെ 1864 ഏപ്രിൽ 14-ാം തിയതി രാത്രി ലിങ്കൺ ഒരു നാടകം കാണാൻപോയി. അദ്ദേഹത്തിൻെറ കൂടെ പത്നിയും ഏതാനും സുഹൃത്തുക്കളും ഉണ്ടായിരുന്നു. സംഭാഷണചതുരനായ ലിങ്കൻെറ രസമസൃണമായ

ഫലിതം കേട്ടു കൂടെയുണ്ടായിരുന്നവർ സമയംപോയതറി ഞ്ഞില്ല. മണി പത്തര ആയപ്പോൾ നാടകം ആരംഭിച്ചു. അനുഭവരസം തുളുമ്പുന്ന അന്നത്തെ അഭിനയം പ്രേക്ഷകരുടെ ഹൃദയം കവൎന്നുകളഞ്ഞു. പൊടുന്നനവെ നാടകശാലയ്ക്കക ത്തു് ഒരു വെടി പൊട്ടുന്ന ശബ്ദം കേട്ടു. ഭയവിഹ്വലരായ ജനങ്ങൾ നാലുപാടും നോക്കി. അഹോ! എന്തൊരു ദാരു ണമായ കാഴ്ച! രാഷ്ട്രപിതാവായിരുന്ന ആ പുണ്യപുരുഷൻ ക ട്ടംചോര ഒലിപ്പിച്ചുകൊണ്ടു നിലത്തു വീണുകിടക്കുകയായിരു ന്നു. ശത്രുകക്ഷിയരാൽ നിയുക്തനായിരുന്ന ഒരു മനുഷ്യാധ മൻ ലിങ്കന്റെ പുറകിൽ കൂടിവന്നു് അദ്ദേഹത്തെ വെടിവെ ച്ചു കൊലപ്പെടുത്തുകയാണുണ്ടായതു്.

ലിങ്കന്റെ ചരമവാൎത്ത കാട്ടുതീപോലെ നാട്ടിലെങ്ങും പരന്നു. പിതാവു മരിച്ചുപോയ കൊച്ചുകുട്ടികളെപ്പോലെ ജനങ്ങളെല്ലാം വാവിട്ടു കരഞ്ഞു.

അങ്ങനെ ആ മഹാജീവിതം സമാപ്തമായി.

അക്ഷീണമായ പരിശ്രമത്തിന്റെയും അചഞ്ചലമായ കൎത്തവ്യനിഷ്ഠയുടെയും ഒരു ഉത്കൃഷ്ടാദൎശമാണു് എബ്രഹാം ലിങ്കൺ ലോകത്തിനു പ്രദാനം ചെയ്തതു്. കേവലം ഒരു വ നപ്രദേശത്തു ജനിച്ചുവളൎന്ന ആ ദരിദ്രബാലനു് ഒരു മഹാഭൂ ഖണ്ഡത്തിന്റെ ഭരണാധിപനാകാൻ സാധ്യമായി. പാര തന്ത്ര്യത്തിന്റെ കൂരിരുളിൽ കിടന്നു നരകക്ലേശം അനുഭവി ച്ചുകൊണ്ടിരുന്ന ലക്ഷോപലക്ഷം സഹജീവികൾക്കു സ്വാത ന്ത്ര്യത്തിന്റെ സ്വൎഗ്ഗീയപ്രകാശം നൽകിയ ആ സുകൃതചരി തന്റെ യശസ്സു ലോകമുള്ളിടത്തോളം കാലം നിലനില്ക്കുക തന്നെ ചെയ്യും.

---

പാഠം 21

# സ്വർണ്ണം

"എൻെറ പൊന്നുമകനേ കരയാതിരിക്കൂ", "എൻെറ തങ്കമല്ലേ ഒരു ഉരുള ചോറ് ഉണ്ണുമോ?" എന്നൊക്കെ അമ്മമാർ പലപ്പോഴും പറയാറുണ്ടല്ലോ. വാത്സല്യം വഴിഞ്ഞൊഴുകുന്ന ഈ വാക്യങ്ങൾ പരിശോധിച്ചു നോക്കുക. അമ്മമാരുടെ വാത്സല്യം മുഴുവൻ തങ്കമേ, പൊന്നേ എന്നീ പദങ്ങളിൽ തെളിഞ്ഞുകാണാം. വാത്സല്യ പ്രകടനത്തിന് ഇവയേക്കാൾ നല്ല പദങ്ങൾ അവർക്കില്ല. സ്നേഹഭാജനങ്ങളായ കുഞ്ഞുങ്ങളെ സ്വർണ്ണത്തോടു സാമ്യപ്പെടുത്തുന്നതാണ് അവർക്ക് ഇഷ്ടം. അത്രമാത്രം വിലയാണ് സ്വർണ്ണത്തിനു കല്പിച്ചിരിക്കുന്നത്.

അപൂർവ്വം ചിലരൊഴിച്ച് ലോകത്തിലുള്ള സകലരും സ്വർണ്ണത്തെ വിലമതിക്കുകയും ആരാധിക്കുകയും ചെയ്യുന്നു. നമ്മുടെ ചില ആചാരങ്ങൾ പരിശോധിച്ചാൽ ഇക്കാര്യം വ്യക്തമാകും. ഒരു ശിശു ജനിക്കുന്ന ദിവസംതന്നെ സ്വർണ്ണം ഉരച്ച് തേനിൽ ചാലിച്ച് അതിൻെറ നാക്കിൽ തേയ്ക്കണമെന്നുള്ളതു് പ്രാചീനകാലംമുതൽതന്നെ നാം അനുഷ്ഠിച്ചുപോരുന്ന ഒരു ആചാരമാണ്. സ്വർണ്ണംകൊണ്ടു നാക്കിൽ എഴുതിയോ സ്വർണ്ണശകലങ്ങൾ ഇട്ടിട്ടുള്ള അരിയിൽ എഴുതിച്ചോ ആണ് വിദ്യാരംഭകർമ്മം നിർവ്വഹിക്കാറുള്ളതു്. വിഷുക്കണിയൊരുക്കുന്ന സാധനങ്ങളുടെ കൂട്ടത്തിൽ സ്വർണ്ണത്തിനു ഒരു പ്രധാനസ്ഥാനം ഉണ്ടു്. പൊന്നും വിളക്കും വച്ചു സത്യംചെയ്താൽപിന്നെ ഒരിക്കലും ആ സത്യം ലംഘിക്കയില്ലെന്നാണ് വിശ്വസിച്ചുപോരുന്നതു്. കല്യാണത്തിനു പൊന്നുകൊണ്ടുള്ള മിന്നു കെട്ടുക മുഖ്യമായ ഒരു ചടങ്ങാണ്. ശവശരീരത്തിലും ഒരു പൊൻപൊടിയെങ്കിലും ചാർത്തണ

മെന്നു ചിലൎക്കു നിൎബ്ബന്ധമുണ്ടു്. ഇതിൽനിന്നെല്ലാം നാം സ്വൎണ്ണത്തിനു കല്പിച്ചിരിക്കുന്ന സ്ഥാനം എന്താണെന്നു മനസ്സിലാക്കാം.

മററു ലോഹങ്ങളേക്കാൾ സ്വൎണ്ണത്തിനു കൂടുതൽ പ്രാധാന്യം സിദ്ധിക്കുവാൻ പല കാരണങ്ങളുണ്ടു്. ഒന്നാമതു് അതിൻെറ ദൌൎലഭ്യം. വെള്ളി, ചെമ്പ്, ഇരുമ്പ് മുതലായ ലോഹങ്ങളെ അപേക്ഷിച്ചു് സ്വൎണ്ണം വളരെ കുറച്ചേ ലഭിക്കുന്നുള്ളു. ദുൎല്ലഭങ്ങളായ സാധനങ്ങളോടു നമുക്കു പ്രതിപത്തി കൂടുമല്ലൊ.

സ്വൎണ്ണത്തിൻെറ വൈശിഷ്ട്യത്തിനുള്ള ഒരു പ്രധാന കാരണം അതിൻെറ അനശ്വരമായ സൌന്ദൎയ്യമാണു്. കനകത്തിൻെറ കാന്തിചിന്തുന്ന മഞ്ഞനിറം പ്രാചീനരെ ആകൎഷിച്ചു. അവർ സ്വൎണ്ണക്കട്ടകളെ ഇടിച്ചു പരത്തിയും അടിച്ചു നീട്ടിയും ആഭരണങ്ങൾ ഉണ്ടാക്കി അണിഞ്ഞു. ഇങ്ങനെ സുവൎണ്ണകാന്തികൊണ്ടു് ശരീരശോഭ വൎദ്ധിപ്പിക്കുവാൻ ആരംഭിച്ചതു് എന്നുമുതലാണെന്നു് അറിവാൻ നിവൃത്തിയില്ല. എങ്കിലും പൌരാണികകാലത്തു് പലവിധത്തിലുള്ള സ്വൎണ്ണാഭരണങ്ങൾ അണിഞ്ഞിരുന്നതായി രാമായണം, ഭാരതം മുതലായ ഗ്രന്ഥങ്ങളിൽനിന്നു ഗ്രഹിക്കാം. എഴായിരം കൊല്ലങ്ങൾക്കു മുൻപു് ഈജിപ്റ്റുകാർ അണിഞ്ഞിരുന്ന ആഭരണങ്ങൾ അവിടത്തെ ശവകുടീരങ്ങളിൽനിന്നും ഇപ്പോൾ കണ്ടുകിട്ടിയിട്ടുണ്ടു്. ഇക്കാലത്തും സ്വൎണ്ണാഭരണങ്ങളോടുള്ള പ്രതിപത്തിക്കു യാതൊരു കുറവും സംഭവിച്ചിട്ടില്ല. ആഭരണങ്ങളിടുവാൻ കാതും മൂക്കും കുത്തുക ഇവിടെ സാധാരണമാണല്ലൊ. ചിലർ പല്ലുപോലും തുളച്ചു സ്വൎണ്ണമണിയാറുണ്ടു്. മെക്സിക്കോ ദേശക്കാർ ചുണ്ടു കുത്തി പൊൻപണ്ടം അണിയുന്നുപോലും. അത്രമാത്രം ഭ്രമമാണു് ആളുകൾക്കു സ്വൎണ്ണത്തോടുള്ളതു്. ഈ ഭ്രമത്തിനു കാരണം സ്വൎണ്ണത്തിൻെറ സൌന്ദൎയ്യമാണല്ലൊ.

മററു ലോഹങ്ങളെപ്പോലെ നശിക്കുന്നില്ലെന്നുള്ളതാണു സ്വർണ്ണത്തിനുള്ള മറെറാരു മെച്ചം. അന്തരീക്ഷവായുവിന്റെ സ്പർശംകൊണ്ടു് ഇരുമ്പു് തുരുമ്പുപിടിച്ചു നശിച്ചുപോകുന്നു. ക്ലാവുപററിയും മററും ചെമ്പിനു തേയ്മാനം സംഭവിക്കുന്നു. എന്നാൽ സ്വർണ്ണത്തിന്റെ പരിമാണത്തിനോ ഭംഗിക്കോ ഈ വിധത്തിൽ യാതൊരു ന്യൂനതയും സംഭവിക്കുന്നില്ല.

ഈ ഗുണവൈശിഷ്ട്യങ്ങളാണു് സ്വർണ്ണസംഭരണത്തിനു ജനങ്ങളെ പ്രേരിപ്പിച്ചതു്. ഇങ്ങനെ സംഭരണമാരംഭിച്ചതോടുകൂടി സ്വർണ്ണം വളരെ വിലയുള്ള ഒരു സാധനമായിത്തീർന്നു. ആവശ്യമുള്ള ഏതു സാധനവും സ്വർണ്ണം കൊടുത്താൽ കിട്ടുമെന്നുള്ള നിലയായി. ക്രമേണ സ്വർണ്ണത്തെ ആസ്പദമാക്കി ക്രയവിക്രയമാരംഭിച്ചു. സ്വർണ്ണം അധികമുള്ള രാജ്യങ്ങളിൽ സ്വർണ്ണനാണയങ്ങളും നടപ്പിലായി. ബി. സി. ആയിരാമാണ്ടിനുമുൻപുതന്നെ ചീനത്തു സ്വർണ്ണനാണയങ്ങൾ പ്രചാരത്തിലിരുന്നിരുന്നു. വൈദികകാലത്തുതന്നെ ഇൻഡ്യയിലും സ്വർണ്ണനാണയങ്ങൾ നടപ്പിലിരുന്നതിനു് തെളിവുണ്ടു്. ഇപ്പോൾ ഇംഗ്ലണ്ടു്, അമേരിക്ക, ഫ്രാൻസ്, ആസ്ട്രേലിയ, തെക്കെ ആഫ്രിക്കാ മുതലായ രാജ്യങ്ങളിൽ സ്വർണ്ണനാണയങ്ങൾ നടപ്പിലുണ്ടു്. മുൻകാലത്തു് തിരുവിതാംകൂറിലും സ്വർണ്ണനാണയങ്ങൾ നടപ്പിലിരുന്നു. അവയിലൊന്നാണു് അനന്തവരാഹൻപണം. അതിനു് ഇന്നത്തെ ചില്ലിക്കാശിന്റെ വലിപ്പമേ ഉണ്ടായിരുന്നുള്ളു.

ഇത്ര വിലയുള്ള സ്വർണ്ണം എവിടെനിന്നും എങ്ങനെ ലഭിക്കുന്നു എന്നു മനസ്സിലാക്കേണ്ടതാണല്ലോ. പ്രാചീനകാലത്തു നദീതടങ്ങളിൽനിന്നുമായിരുന്നു സ്വർണ്ണം ശേഖരിച്ചുവന്നതു്. സ്വർണ്ണം വിളയുന്ന പ്രദേശങ്ങളിൽകൂടി നദികൾ പ്രവഹിക്കുമ്പോൾ കല്ലും മണ്ണും സ്വർണ്ണക്കട്ടകളും സ്വർണ്ണപ്പൊടിയുമെല്ലാം പ്രവാഹത്തിൽപ്പെടുന്നു. നദീപ്രവാഹം മന്ദീഭവിക്കുമ്പോൾ ഇവയെല്ലാം നദീതടത്തിൽ അടിയുന്നു.

ഇങ്ങനെ അടിയുന്ന സ്വർണ്ണത്തെ വേനൽക്കാലത്തു വെള്ളം വറ്റുമ്പോഴാണ് സംഭരിച്ചുവന്നതു്. ആദ്യകാലത്തു സ്വർണ്ണക്കട്ടകൾ ശേഖരിക്കുന്നതിൽ മാത്രമെ ജനങ്ങൾ താല്പര്യം കാണിച്ചിരുന്നുള്ളു. നദികളിൽക്കൂടെ ഒഴുകിവരുന്ന സ്വർണ്ണപ്പൊടിയും പിൽക്കാലത്തു ശേഖരിക്കുവാൻ ആരംഭിച്ചു. ഇതിന് ഉപയോഗിച്ചിരുന്നതു രോമത്തോടുകൂടിയ ചർമ്മങ്ങളാണ്. നദികൾ മന്ദമായി ഒഴുകുന്ന സ്ഥാനങ്ങളിൽ ഈ രോമചർമ്മങ്ങൾ വിരിത്തിടും. അപ്പോൾ സ്വർണ്ണപ്പൊടി രോമങ്ങളുടെ ഇടയ്ക്കു് അടിയും. രോമങ്ങളുടെ ഇട നിറഞ്ഞുകഴിഞ്ഞാൽ ഉടൻ ചർമ്മങ്ങൾ വെളിയിലെടുത്തു് ഉണക്കി സ്വർണ്ണപ്പൊടി തട്ടിയെടുക്കുന്നു. പ്രാചീനകാലങ്ങളിൽ സിന്ധു നദിയിൽനിന്നും നമ്മുടെ പെരിയാററിൽനിന്നും കനകപ്പൊടി എടുത്തുവന്നിരുന്നു. അവയെല്ലാം ശേഖരിച്ചുവന്നതു് ഈവിധത്തിലായിരിക്കാം. പെരിയാററിലെ സ്വർണ്ണം ചീനന്മാരുടെ സഹായത്തോടുകൂടിയാണ് അരിച്ചെടുത്തതു്.

പിൽക്കാലങ്ങളിൽ നദീതടങ്ങളിലെ മണ്ണിൽനിന്നും സ്വർണ്ണം അരിച്ചെടുക്കുവാൻ ആരംഭിച്ചു. ഇതിനായി നദീതടങ്ങളിൽ ആഴമുള്ള കുഴികൾ കുഴിച്ചു അതിലെ സ്വർണ്ണം കലന്ന മണ്ണ് എടുത്താണ് അരിച്ചുവന്നതു്. അരിക്കാൻ ഉപയോഗിച്ചിരുന്നതു് വളരെ വിസ്താരമുള്ള പാത്രങ്ങളാണ്. മണ്ണു നിറിച്ചിട്ടുള്ള ഈ പാത്രങ്ങളിൽ ഊക്കോടുകൂടി വെള്ളം പായിക്കുന്നു. ജലപ്രവാഹത്തിൻെറ ശക്തികൊണ്ടു മണ്ണു നല്ലവണ്ണം കലങ്ങുന്നു. അപ്പോൾ, മണ്ണിനേക്കാൾ സ്വർണ്ണപ്പൊടിക്കു ഘനം കൂടുന്നതുകൊണ്ടു അതു പാത്രത്തിനടിയിൽ താഴുന്നു. അനന്തരം പൊടിമണ്ണു കലങ്ങിയ വെള്ളം ഊററിക്കളയുന്നു. ഇങ്ങനെ പലതവണ അരിച്ചശേഷം പാത്രത്തിൽ അടിയുന്ന സ്വർണ്ണം എടുത്തു ശുദ്ധിചെയ്യുന്നു. ഈ വിധത്തിലാണ് ക്യാനഡയിൽ കൂടി ഒഴുകുന്ന യൂക്കാൺ നദിയിൽനിന്നും സ്വർണ്ണം ശേഖരിച്ചുവന്നതു്.

ഇപ്പോൾ നമുക്കു ലഭിക്കുന്ന സ്വർണ്ണം മുഴുവനും ഒരുതരം വെള്ളാരമ്പാറകളിൽനിന്നും എടുക്കുന്നവയുമാണു്. ഇത്തരം പാറകൾ വലിയ അടുക്കുകളായിട്ടാണു് ഭൂമിയുടെ അന്തർഭാഗത്തു കാണുന്നതു്. ഇവയെ ഖനനം ചെയ്തു മാത്രമേ എടുക്കാൻ സാധിക്കുകയുള്ളു. ഇന്നത്തെപ്പോലെ യന്ത്രസാമഗ്രികൾ ഇല്ലാതിരുന്ന മുൻകാലങ്ങളിൽ ഖനനം അത്ര ലഘുവായ ഒരു കൃത്യമല്ലായിരുന്നു. വളരെ ആഴമുള്ള കുഴികൾ കുഴിക്കുവാനും പാറകൾ പൊട്ടിക്കുവാനും സ്വർണ്ണം കലന്ന പാറക്കല്ലുകൾ കുഴിക്കു മുകളിൽ കൊണ്ടുവരുവാനും ആളുകൾ വളരെ പണിപ്പെട്ടിരുന്നു. വളരെ ആഴമുള്ള ഖനികളിൽ അസഹ്യമായ ചൂടു ഉള്ളതുകൊണ്ടു ജോലിക്കാർക്കുവേണ്ടിടത്തോളം സമയത്തിൽനിന്നു ജോലി ചെയ്യുവാനും സാധിച്ചിരുന്നില്ല. ആവിയന്ത്രവും വിദ്യുച്ഛക്തിയും കണ്ടുപിടിച്ചതോടുകൂടി ഈ പ്രയാസങ്ങൾക്കെല്ലാം പരിഹാരമുണ്ടായി.

ഇക്കാലത്തു വിദ്യുച്ഛക്തികൊണ്ടു് ഓടുന്ന യന്ത്രങ്ങളാണു് കുഴികൾ കുഴിക്കുന്നതും പാറകൾ പൊട്ടിക്കുന്നതും. തുരന്നിടുന്ന മണ്ണു മാററുക, സ്വർണ്ണം കലന്ന പാറകൾ ഖനിക്കു വെളിയിൽ കൊണ്ടുവരിക എന്നീ ജോലികളും യന്ത്രങ്ങളാണു് നിർവ്വഹിക്കുന്നതു്. മൂന്നും നാലും മൈൽ ആഴമുള്ള ഖനികളിൽനിന്നും പത്തും പന്ത്രണ്ടും ടൺ ഭാരമുള്ള കരിങ്കൽക്കഷണങ്ങളെ മുകളിൽ കൊണ്ടുവരുവാൻ ഇപ്പോൾ അഞ്ചോ ആറോ മിനിററു മതിയാകുന്നതാണു്. കൂലിക്കാരെ ഖനിക്കുള്ളിൽ കൊണ്ടുപോകാനും, വെളിയിൽ കൊണ്ടുവരാനും യന്ത്രങ്ങൾ സഹായിക്കുന്നു. ഈ യന്ത്രങ്ങൾ ഇല്ലായിരുന്നെങ്കിൽ ആഫ്രിക്കയിലെ ഒന്നര മൈൽ ആഴമുള്ള റാൻഡു ഖനിയുടേയും മൈസൂറിലെ അഞ്ചുമൈൽ ആഴമുള്ള കോളാർ ഖനിയുടേയും അടിയിൽ കൂലിക്കാർക്കു ചെന്നെത്തുവാൻ എത്രസമയം വേണ്ടിവരുമായിരുന്നു!

ആധുനികഖനികളുടെ അന്തർഭാഗം ഒരു വലിയ പട്ടണം പോലെയാണ്. വൈദ്യുതദീപങ്ങളാൽ എല്ലായിടവും പ്രകാശപൂർണ്ണമായിരിക്കും. ഭംഗിയുള്ള റോഡുകൾ ഒരു പട്ടണത്തിലെന്നപോലെ നീണ്ടു നീണ്ടു കിടക്കുന്നതു കാണാം. ആഴമുള്ള ഖനികളിൽ ഒന്നിനടിയിലൊന്നായി അനേകം റോഡുകൾ ഉണ്ടായിരിക്കും. ഈ റോഡുകളിൽക്കൂടി വൈദ്യുതവാഹനങ്ങൾ സദാ അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിച്ചുകൊണ്ടിരിക്കും. പട്ടണങ്ങളിലെ ശബ്ദകോലാഹലമെല്ലാം അവിടെയും ഉണ്ടായിരിക്കും. പാറകൾ തുരക്കയും പൊട്ടിക്കയും ചെയ്യുമ്പോൾ എന്തുമാത്രം ശബ്ദമാണ് ഉണ്ടാകുന്നതെന്ന് ഊഹിച്ചുനോക്കുക. ചുരുക്കത്തിൽ, ജനബാഹുല്യമുള്ള ഒരു പട്ടണത്തിന്റെ ലക്ഷണങ്ങൾ ഒരു ഖനിക്ക് ഉണ്ടായിരിക്കും.

ഖനികളുടെ ഉപരിതലത്തിലെത്തുന്ന പാറക്കല്ലുകളിൽ നിന്നും സ്വർണ്ണം വേർപ്പെടുത്തുന്നതു് എങ്ങനെയെന്നാണ് ഇനി നമുക്കു നോക്കുവാനുള്ളതു്. ആദ്യമായി പാറക്കല്ലുകളെ യന്ത്രങ്ങളിൽവെച്ചു പൊട്ടിക്കുന്നു. അനന്തരം, ഈ പൊടി, രസം മെഴിച്ചിട്ടുള്ള തട്ടുകളിലേക്കു പകരുന്നു. കുറച്ചു സമയം കൊണ്ടു പാറപ്പൊടിയിലുള്ള സ്വർണ്ണത്തിന്റെ ഒരു അംശം രസത്തിൽ അലിഞ്ഞുചേരുന്നു. ഈ രസത്തെ യന്ത്രങ്ങളിൽ വച്ചു തിളപ്പിക്കയാണ് അടുത്ത ജോലി. തിളയ്ക്കുമ്പോൾ രസം ആവിയാവുകയും രസത്തിൽ അലിഞ്ഞുചേർന്നിരിക്കുന്ന സ്വർണ്ണം പാത്രത്തിനടിയിൽ ശേഷിക്കയും ചെയ്യുന്നു. അടുത്ത ശ്രമം, രസത്തട്ടുകളിൽക്കൂടി പുറത്തുവരുന്ന പാറപ്പൊടിയിലുള്ള സ്വർണ്ണം വേർതിരിക്കുവാനാണ്. ഇതിനായി, പാറപ്പൊടിയെ വെള്ളത്തിൽ കലക്കി, രോമവസ്ത്രങ്ങൾ വിരിച്ചുള്ള ചരിഞ്ഞ മേശകളിൽക്കൂടി ഒഴുകുന്നു. അപ്പോൾ, ഘനം കുറഞ്ഞ സ്വർണ്ണപ്പൊടി മുഴുവൻ എഴുന്നുനില്ക്കുന്ന രോമങ്ങളിൽ പററിപ്പിടിച്ചുകൊള്ളും. ഈ വിധത്തിൽ അരിച്ചെടുത്തശേഷം രോമവസ്ത്രങ്ങളിൽ നിന്നും ഒഴുകി വീഴുന്ന

കലക്കൽവെള്ളത്തെ പൊട്ടാസ്യം സൈനൈഡ് കലക്കിവെച്ചിട്ടുള്ള പാത്രങ്ങളിലേക്കു പകരുന്നു. ഈ ദ്രാവകത്തിൽകൂടി വിദ്യുച്ഛക്തി പ്രവഹിപ്പിക്കുമ്പോൾ സ്വർണ്ണപ്പൊടി ആസകലം പാത്രത്തിൽ അടിയും. പിന്നീടു പാത്രത്തിൽ ശേഷിക്കുന്ന മണലിൽ സ്വർണ്ണത്തിന്റെ ലാഞ്ഛനപോലും ഉണ്ടായിരിക്കയില്ല.

അനന്തരം, ഈ സ്വർണ്ണപ്പൊടിയെല്ലാം ഉരുക്കി കട്ടകളാക്കുന്നു. ഒരു കട്ടയ്ക്ക് ഏകദേശം 29 പൌണ്ടു ഘനമുണ്ടായിരിക്കും. ഇവയെ വാങ്ങുകയും വില്ക്കുകയും ചെയ്യുന്നതു ബാങ്കുകളാണ്. അതുകൊണ്ടു ബാങ്കുബാർ എന്ന പേരിലാണ് ഇവ അറിയപ്പെടുന്നതു്.

ഈ സ്വർണ്ണക്കട്ടകൾ ഒരിക്കലും പരിശുദ്ധമായിരിക്കയില്ല. സാധാരണമായി ഇവയിൽ വെള്ളിയും ചെമ്പും കലന്നിരിക്കും. അതുകൊണ്ടു സ്വർണ്ണം വിലയ്ക്കു വാങ്ങുമ്പോൾ അതു എത്രത്തോളം ശുദ്ധമാണെന്നു പരിശോധിക്കേണ്ടതാണ്. തട്ടാന്മാർ ഉരകല്ലിൽ ഉരച്ചാണ് സ്വർണ്ണത്തിന്റെ മാററു നോക്കുന്നതു്. ഉരയ്ക്കുമ്പോൾ കല്ലിൽ പററുന്ന സ്വർണ്ണത്തിന്റെ നിറത്തിൽനിന്നും അതിൽ കലന്നിട്ടുള്ള ചെമ്പും വെള്ളിയും എത്രയെന്നു് ഒററനോട്ടത്തിൽ അവൎക്കു പറയുവാൻ സാധിക്കും. ഇക്കാലത്തു് ആസിഡുകളും, വിദ്യുച്ഛക്തിയും ഉപയോഗിച്ചു സ്വർണ്ണത്തിന്റെ മാററു ക്ലിപ്തമായി നിർണ്ണയിച്ചുവരുന്നു.

പരിശുദ്ധമായ സ്വർണ്ണത്തിനു് തങ്കമെന്നാണ് പേരു്. തങ്കത്തിനു ദാർഢ്യം കുറയും. അതിനാൽ ആഭരണങ്ങളും നിത്യോപയോഗത്തിനുള്ള മററു സാധനങ്ങളും തങ്കംകൊണ്ടുണ്ടാക്കാറില്ല. അതിനാൽ ആഭരണങ്ങളും നിത്യോപയോഗത്തിനുള്ള മററു സാധനങ്ങളും നിർമ്മിക്കുന്നതിനു് ചെമ്പു കലന്ന സ്വർണ്ണമാണുപയോഗിക്കുന്നതു്. പവൻ നാണയത്തിൽ എട്ടര ശതമാനത്തോളം ചെമ്പു ചേർത്തിരിക്കുന്നു.

ചില രാജ്യങ്ങളിൽ വെള്ളി ചേൎത്തും സ്വൎണ്ണനാണയങ്ങൾ അടിക്കാറുണ്ടു്.

ഇക്കാലത്തു് ഖനനം മൂലം മാത്രമെ സ്വൎണ്ണം ലഭിക്കുന്നുള്ളു. ലോകത്തിൻെറ പല ഭാഗത്തും ഇപ്പോൾ സ്വൎണ്ണഖനികൾ ഉണ്ടു്. ട്രാൻസുവാൾ, ഗോൾഡ കോസ്റ്റ്, ബ്രിട്ടീഷ്കൊളംബിയാ, കാലിഫോർണിയാ, മൈസൂർ എന്നീ രാജ്യങ്ങളിലെ സ്വൎണ്ണഖനികൾ പ്രസിദ്ധങ്ങളാണു്. ഈ ഖനികളിൽനിന്നു് ആണ്ടുതോറും അനേകലക്ഷം പവൻ വിലയുള്ള സ്വൎണ്ണം കുഴിച്ചെടുത്തുവരുന്നു. ഈ രാജ്യങ്ങളുടെ യെല്ലാം അഭിവൃദ്ധിക്കു നിദാനം സ്വൎണ്ണഖനികളാണു്.

---

പാഠം 22

# മഹാപ്രസ്ഥാനം

മഹാഭാരതയുദ്ധം കഴിഞ്ഞു. പാണ്ഡവന്മാർ ജയിച്ചു. യുധിഷ്ഠിരൻ ചക്രവൎത്തിയായി പ്രജാക്ഷേമൈകദീക്ഷയോടെ മുപ്പത്തിയാറു സംവത്സരം രാജ്യം ഭരിച്ചു. അതിൻെറ അന്ത്യഘട്ടത്തിൽ യാദവന്മാർ തമ്മിൽത്തല്ലി മുസലം നിമിത്തം വിശ്ലേഷം നശിക്കയും യാദവനായകനായ ശ്രീകൃഷ്ണൻ വ്യാധഹസ്തത്താൽ സ്വൎഗ്ഗാരോഹണം ചെയ്കയും ചെയ്തു.

ശ്രീകൃഷ്ണൻെറ തിരോധാനത്താൽ അത്യന്തം വ്യാകുലരായിത്തീൎന്ന പാണ്ഡവന്മാർ "നന്നല്ല ഭൂതലവാസം നമുക്കിനി" എന്നു നിശ്ചയിച്ചു. കാലം പചിക്കുന്നു ഭൂതജാലമെല്ലാം; ആ കാലത്തിൻെറ ശക്തി ഗ്രഹിക്കണം എന്നു ധൎമ്മപുത്രർ അൎജ്ജുനനോടു പറഞ്ഞു. അൎജ്ജുനനും ഭീമനും

നകുലസഹദേവന്മാരും ജ്യേഷ്ഠന്റെ അഭിപ്രായത്തെ ആദരിച്ചു. രാജ്യഭാരം ഉപേക്ഷിച്ച് അവർ പത്നിയോടുകൂടി ഹിമാലയത്തിലേക്ക് "ഇങ്ങിനിവരാതവണ്ണമുള്ള ഒരു മഹായാത്ര" പുറപ്പെടാൻ തീരുമാനിച്ചു.

മഹാപ്രസ്ഥാനമെന്നു പറയുന്നത് ഒരു പ്രത്യേകതരം സന്യാസമാണ്. പുരാതന ഭാരതത്തിൽ സാധാരണ ആളുകളും രാജാക്കന്മാരും പ്രായാധിക്യത്താൽ ലൗകികകാര്യങ്ങളിൽനിന്നു നിവൃത്തിച്ച് ഈശ്വരൈകശരണന്മാരായി ജീവിക്കുക പതിവായിരുന്നു. 'ജീവിച്ചതു പോരും പോരും" എന്നു തോന്നിയാൽ ജലപാനംപോലും ചെയ്യാതെ ഈശ്വരധ്യാനത്തോടെ ഹിമാലയാഭിമുഖമായി നടന്നുതുടങ്ങും. നടന്നുനടന്ന് കേവലം തളരുമ്പോൾ വഴിയിൽ വീഴും. അങ്ങനെ ദേഹം ത്യജിക്കയും ചെയ്യും.

യുധിഷ്ഠിരാദികൾ മഹാപ്രസ്ഥാനത്തിനു തീർച്ചപ്പെടുത്തിക്കഴിഞ്ഞയുടനെ അർജ്ജുനപൗത്രനായ പരീക്ഷിത്തിനെ ചക്രവർത്തിയായി അഭിഷേകം ചെയ്തു. പൗരജാനപദന്മാരെ വരുത്തി യുധിഷ്ഠിരൻ സ്വാഭിപ്രായം അവരെ ധരിപ്പിച്ചു. അവരെല്ലാം അതിനു തടസ്സം പറഞ്ഞു; എങ്കിലും "കാലപര്യയധർമ്മജ്ഞ"നായ അദ്ദേഹം വഴങ്ങാതെ അവരെ പറഞ്ഞു സമ്മതിപ്പിച്ചു. അനന്തരം അനേകായിരം ആളുകൾക്ക്, വിശേഷിച്ച്, ഋഷിമാർക്കും, ദ്വിജന്മാർക്കും മഹാദാനങ്ങൾ പലതും ചെയ്ത് അവരെ സംതൃപ്തരാക്കി. പൂർവ്വികരായ "എവർക്കും ശ്രാദ്ധവും ചെയ്തു". അതിനുശേഷം ദേഹാലങ്കാരങ്ങളും വിശേഷവസ്ത്രങ്ങളും എല്ലാം വെടിഞ്ഞ് വല്ക്കലങ്ങൾ ധരിച്ചു. എല്ലാവരോടും വിട വഴങ്ങിച്ച്, എല്ലാവരും വിഷാദത്തോടു നോക്കിനിൽക്കെ, ദേവദേവനായ വാസുദേവനെ ഹൃദയകമലത്തിൽ നന്നായി നിരൂപിച്ചുംകൊണ്ടു ധീരനായ ധർമ്മപുത്രർ ഹസ്തിനപുരത്തിൽനിന്നു നിർഗ്ഗമിച്ചു. സോദരന്മാർ നാലുപേരും ഇളയവർ പിമ്പ

പിമ്പായി പുറപ്പെട്ടു. എല്ലാററിലും ഒടുവിൽ പാഞ്ചാലിയും നടന്നു.

"യോഗധർമ്മിക"ളായി "കൃതോപവാസ"രായി പുറപ്പെട്ട യുധിഷ്ഠിരാദികൾ നഗരം വിട്ടു കുറച്ചു ചെന്നപ്പോൾ, എവിടെനിന്നെന്നറിഞ്ഞില്ല, ഒരു നായും അവരുടെ പിന്നാലെക്കൂടി. "ഭാവവുമേററം ക്ഷയിച്ചതിദീനനായ് സേവയും ഭാവിച്ചു" എല്ലാവരുടേയും പുറകെ നടന്നിരുന്ന ആ സാധുജന്തുവിനെ ആരും വിലക്കിയില്ല. വടക്കോട്ടു തിരിഞ്ഞു കുറെ ദൂരം നടന്നപ്പോൾ അകലെയായി ഹിമാലയമഹാഗിരിയുടെ ഉത്തുംഗങ്ങളായ ശൃംഗപരമ്പരകൾ പ്രാലേയധവളിമയിൽ ഉയർന്നൊഴുന്നു നിൽക്കുന്നതു കാണുമാറായി. ഹിമാലയത്തിനും അപ്പുറം, മുകളിലായി, വളരെ വളരെ ഉയരത്തിൽ മഹാമേരു പർവ്വതം. അതിന്റെ ശൃംഗാഗ്രത്തിൽ ദേവന്മാർ അധിവസിച്ചരുളുന്ന സ്വർഗ്ഗലോകം. മനുഷ്യരിൽ ഒരാളെങ്കിലും ഈ ശരീരത്തോടെ അവിടെ പോയിട്ടില്ല. അവിടമാണു് ഈ പ്രാസ്ഥാനികരുടെ ലക്ഷ്യം.

ആരുമാരും സംസാരിക്കാതെ, എല്ലാവരും മനസാ ജപിച്ചുകൊണ്ടു് നടന്നു. കാടും മേടും കടന്നു്, കുണ്ടും കുഴിയും താണ്ടി, പരന്നു നിരന്നു കിടക്കുന്ന കട്ടിമഞ്ഞിൻ പുറത്തുകൂടെ തണുത്തു വിറച്ചു് മുന്നോട്ടു മുന്നോട്ടു നടന്നു! പെട്ടെന്നു് പാഞ്ചാലി വഴിയിൽ വീണു. "ദ്രൗപദി വീണതിന്നെന്തൊരു കാരണം?" എന്നു ഭീമസേനൻ ചോദിച്ചപ്പോൾ ധർമ്മപുത്രർ "വിശേഷിച്ചു പക്ഷപാതമിവൾക്കുണ്ടർജ്ജുനന്റെമേൽ" എന്നു പറഞ്ഞു. "നാം ഭഗവദ്ദർശനത്തിനു പോകയല്ലേ? തിരിഞ്ഞുനോക്കാൻ പാടില്ല. നടന്നോളൂ" എന്നു് ഓർമ്മിപ്പിച്ചുകൊണ്ടു് അദ്ദേഹം മുന്നോട്ടുതന്നെ നടന്നു. കുറെ കഴിഞ്ഞപ്പോൾ സഹദേവൻ വീണു. ആ വിവരം ഭീമൻ അറിയിച്ചപ്പോൾ

"തനിയ്ക്കൊപ്പം പ്രാജ്ഞന്മാരും
ഇല്ലെന്നോർത്തീടിനാനവൻ
അദ്ദോഷംകൊണ്ടു താഴത്തു
വീണതാണ്" എന്നു ധർമ്മപുത്രർ കാരണം പറഞ്ഞു. "ശ്രുപംകൊണ്ടെന്നോടു നേരൊത്തോരില്ലയിപ്പാരിടം തന്നിൽ" എന്നുള്ള മാനം നിമിത്തം നകുലനും "ശൂരമാനി"യായതിനാൽ അർജ്ജുനനും വീണു. അർജ്ജുനൻ വീണിട്ടും തിരിഞ്ഞു നോക്കാതെ ഭീമനോട്, "ശക്തമാനിയാകയാൽ 'നിന്നുടെ പാതവുമുണ്ടിനി നിശ്ചയം, വായുസുതാ, പരിതാപമുണ്ടാകൊല്ല'" എന്ന് യുധിഷ്ഠിരൻ ആശ്വസിപ്പിച്ചു; ഏതെങ്കിലും വിധത്തിലുള്ള അഹന്തയുണ്ടായാൽ ഭഗവദ്ദർശനം സാദ്ധ്യമല്ല എന്ന് ഉപദേശിക്കയും ചെയ്തു. അല്പം കഴിഞ്ഞ് ഭീമനും വീണു.

അങ്ങനെ, രാജ്ഞിയും സോദരന്മാരെല്ലാവരും വീണിട്ടും തിരിഞ്ഞുനോക്കാതെ, നിർമ്മമനായി, നിർവ്വികാരനായി, സമാഹിതചിത്തനായി, ധീരനായ ആ മാനവരാജൻ ജീവജാലത്തിൽ ഒന്നെങ്കിലും ഇല്ലാത്ത മഹാവിശാലമായ അദ്രിശൃംഗോപരിഭാഗത്തെ അനന്തമായ ഏകാന്തതയിൽ ഏകനായി മുന്നോട്ടു നടന്നു. ആ സാരമേയം മാത്രം പിരിയാതെ കാൽച്ചുവട്ടിലുണ്ട്, ആ രാജർഷിയ്ക്ക് അതിനോട് "ഉരുടേ വളർന്നിതു കാരുണ്യമേററവും". അദ്ദേഹം ശ്വാനമാത്രാനുഗതനായി പിന്നെയും വളരെ ദൂരം കയറിയും ഇറങ്ങിയും വീണ്ടും ഉയരെ ഉയരെ കയറിയും യാത്രചെയ്ത് ഒടുവിൽ മഹാമേരുവിന്റെ സാനുപ്രദേശത്തു ചെന്നെത്തി. അവിടെ നാകലോകത്തുനിന്നു നിരന്തരം നിസ്സരിക്കുന്ന മണികളുടെ കിങ്കിണികാണങ്ങളും അപ്സരോഗാനങ്ങളുടെ മധുരാലാപങ്ങളും സുരവല്ലീസുമങ്ങളുടെ സാന്ദ്രസൗഗന്ധ്യവും മന്ദമാരുതതരംഗാനീതമായി ആ രാജപുംഗവനെ സല്ക്കരിച്ചു. ദിവ്യപ്രകാശങ്ങൾ ഒളിചെന്നു വീശി. "അംബരം തന്നിൽ നിന്നനോ

രമന്തികേ പൊന്മയമായ വിമാനവും താണു''. സാക്ഷാൽ ദേവേന്ദ്രൻതന്നെ അദ്ദേഹത്തെ എതിരേല്ക്കാനെത്തി. ''ഏറാമല്ലൊ, മർത്ത്യരിൽവെച്ചു് അത്യുത്തമനായ ഭവാനു് വിമാനത്തിൽ ഏറാമല്ലൊ ഉടലോടെ വിണ്ണേറാൻ അങ്ങേയ്ക്കല്ലാതെ മററാക്കും കഴിഞ്ഞിട്ടില്ല'' എന്നു് ഇന്ദ്രൻ ക്ഷണിച്ചു. എന്നാൽ, ''വേണ്ടാ, ഭ്രാതാക്കന്മാരും രാജ്ഞിയും കൂടാതെ സ്വർഗ്ഗസുഖം ഞാൻ തനിച്ചു് അനുഭവിക്കാൻ ഇച്ഛിക്കുന്നില്ല'' എന്നു യുധിഷ്ഠിരൻ പറഞ്ഞു. ''അവരെല്ലാം മുൻകൂട്ടി അവിടെ എത്തിക്കഴിഞ്ഞിരിക്കുന്നു'' എന്നു് ഇന്ദ്രൻ ധരിപ്പിച്ചു.

അപ്പോഠം യുധിഷ്ഠിരൻ കൂടെനില്ക്കുന്ന ശ്വാവിനെ നോക്കി പറഞ്ഞു. ''ഉണ്ണീ, വിമാനത്തിൽ കേറ''. ഇതു് കേട്ടു് ഇന്ദ്രൻ ഞെട്ടി. ''എന്തു്! നായോ! മഹാരാജൻ, അങ്ങേയ്ക്കു ബുദ്ധിഭ്രമം പററിയോ? എന്താണു് ഇങ്ങനെ പറഞ്ഞതു്? നായയ്ക്കു് സ്വർഗ്ഗത്തു പോവാൻ സാധിക്കയില്ല. ഇതിനെ കളഞ്ഞേക്കുക. മാനവവർഗ്ഗത്തിൽ സകല സൽഗ്ഗുണപരിപൂർണ്ണനായി അവിടുന്നു് ഒരാഠം മാത്രമേയുള്ളു. അവിടത്തേയ്ക്കു മാത്രമേ ഈ ശരീരത്തോടെ സ്വർഗ്ഗത്തു പോവാൻ സാധിക്കു.''

''എന്നാൽ ഈ മഞ്ഞത്തും തണുപ്പത്തും അവൻ എൻെറ ആശ്രിതനും വിശ്വസ്തസഹചാരിയും ആയിരുന്നല്ലോ. രാജ്ഞിയും സഹോദരന്മാരും എല്ലാം മരിച്ചിട്ടും അവൻ എന്നെ വിട്ടുപിരിഞ്ഞിട്ടില്ല. ഇപ്പോഠം ഞാൻ എങ്ങനെ അവനെ കൈവിടും?''

''എന്നതുകേട്ടു ചെവി പൊത്തിനാൻ ദേവേന്ദ്രനും
എന്നേ! കഷ്ടമേ! ഭവാനെന്തിതു തോന്നീടുവാൻ?
കുത്സിത ജന്തുക്കളിൽ വെച്ചതിനികൃഷ്ടമായ്
സൽസമവായ നിന്ദ്യമായതിശ്വാവല്ലയോ?
കണ്ടാൽ കൺകഴുകേണം, തൊട്ടതും കളയേണം,
ഉച്ഛിഷ്ടമായതും പിന്നെ ശുദ്ധമല്ലെന്നു നൂനം

ദുഷ്ടജന്തുക്കളിൽ വെച്ചേറ്റവും നികൃഷ്ടമായ
കഷ്ടമായുള്ളതിശ്വാവെന്നതുമറിയേണം.
സ്വർല്ലോകവാസമൊരു കാലവുമൊന്നിനാലും
ഇല്ലല്ലൊ ശ്വാവിന്നതു നീയറിഞ്ഞിരിക്കുന്നു.
പിന്നെയിസ്സഹോദരദാരസംഗാദികളും
സന്നമായ് സർവ്വവിഷയങ്ങളുമുപേക്ഷിച്ചു
മുക്തനായ് വിശുദ്ധാത്മാവായ നീയെന്തീവണ്ണം
യുക്തിയുക്തങ്ങളല്ലാതുള്ളവ ചൊല്ലുന്നതും
ശ്വാവിങ്കൽ നിർബ്ബന്ധമാം മമതാമുപേക്ഷിച്ചു
ദേവയാനത്തിന്മേലേറീടുക വൈകാതെ" എന്നു ദേവേ

ന്ദ്രൻ അപേക്ഷിച്ചു. യുധിഷ്ഠിരൻ ഒട്ടുംതന്നെ ചലിച്ചില്ല. അദ്ദേഹം പറഞ്ഞു.

"ഭക്തത്യാഗം ചൊൽവിതത്യന്തപാപം
ലോകത്തിങ്കൽ ബ്രഹ്മഹത്യയ്ക്കുതുല്യം
എന്നാലോ ഞാനെന്തു വന്നാലുമിപ്പോൾ
വിടാ നായെ സ്വസുഖത്തിന്നു ശക്ര!
ഭീതൻ ഭക്തൻ വേറെയില്ലാത്തൊരാർത്തൻ
വന്നോൻ ക്ഷീണൻ പ്രാണരക്ഷാർത്ഥിയെ ഞാൻ
പ്രാണത്യാഗം ചെയ്കിലും കൈവിടാനായ്
നോക്കില്ല" എന്നുമാത്രമല്ല,
"സന്ത്യജിച്ചീടുകയില്ലാശ്രിതന്മാരെയതി-
നന്തരമേതുമില്ല, പോയാലും ഭവാനെങ്കിൽ
സ്വധർമ്മമുപേക്ഷിച്ചിട്ടുള്ളോരു ഭോഗമൊന്നും
സുധർമ്മാവാസംപോലുമെനിയ്ക്കു വേണ്ടായല്ലോ;
പോയാലും ഞാനീശ്വാവുകൂടാതെ പോരികയി-
ല്ലായതവിലോചനനാകുമെൻ കൃഷ്ണനാണെ" എന്നു

ശപഥം ചെയ്തു പറകയും ചെയ്തു.

യുധിഷ്ഠിരന്റെ ഈ നിർബ്ബന്ധം കണ്ടു് ഇന്ദ്രൻ വിഷമിച്ചു. ഒടുവിൽ അദ്ദേഹം പറഞ്ഞു. "അവിടത്തേയ്ക്കു് ഈ നായെ സ്വർഗ്ഗത്തെയ്ക്കുണമെന്നു് ഇത്ര

നിർബ്ബന്ധമാണെങ്കിൽ ഒരു വ്യവസ്ഥയിന്മേൽ മാത്രമേ സാധിക്കു. അവിടന്നു മർത്ത്യരിൽവെച്ച് അത്യുത്തമനായിരുന്നു് അനേകകോടി സൽക്കർമ്മങ്ങൾ ചെയ്ത് അനവധി പുണ്യം ആർജ്ജിച്ചിട്ടുണ്ട്. ഈ നായോ, ഹീനനും നീചനും ആയ പാപി. അസംഖ്യം ജന്തുക്കളെ കൊന്നു തിന്നുന്നവൻ. ബുഭുക്ഷ ശമിക്കാത്തവൻ, ഇവൻെറ പാപമെല്ലാം അങ്ങ് ഏറെറടുത്തും കൊണ്ടു് അങ്ങയുടെ പുണ്യമെല്ലാം ഇവനു നല്കാമെങ്കിൽ, അങ്ങ് സ്വർഗ്ഗം ത്യജിക്കാമെങ്കിൽ, ഇവനെ അവിടെ കൊണ്ടുപോകാം."

"പൂർണ്ണസമ്മതം. ശ്വാവിനെ മാത്രം കൊണ്ടുപോയാൽ മതി" എന്നു യുധിഷ്ഠിരൻ സന്തോഷത്തോടെ പറഞ്ഞു.

പെട്ടെന്നു് രംഗത്തു് ആൾ മാറി. യുധിഷ്ഠിരൻെറ അത്യുദാരമായ ഈ വാക്കുകേട്ട്, ശ്വാനരൂപം കൈക്കൊണ്ടിരുന്ന ധർമ്മരാജൻ ആ രൂപം വിട്ട് സ്വന്തരൂപത്തിൽ പ്രത്യക്ഷപ്പെട്ടു. അനന്തരം ഇങ്ങനെ പറഞ്ഞു.

"മഹാത്മൻ, ഞാൻ അങ്ങയെ പരീക്ഷിക്കയായിരുന്നു. അങ്ങയെപ്പോലെ നിസ്വാർത്ഥനായി ഒരു മനുഷ്യനും ഉണ്ടായിട്ടില്ല. അല്പനായ ശ്വാവുമായി സ്വർഗ്ഗലോകം വെച്ചുമാറി അവൻെറ പാപഭാരവും പേറിക്കൊണ്ടു് അവനു വേണ്ടി നരകത്തിൽ പോകാൻ തയാറാകുന്ന മറെറാരു ജീവിയില്ല. ഹേ, രാജരാജൻ, അങ്ങയുടെ ജനനമാണു് ജനനം. സർവ്വഭൂതദയയാൽ ജ്വലിക്കുന്ന മറെറാരു ഉദാഹരണം ഭാരതത്തിൽ ഇല്ല. ആകയാൽ, ഭാരതശിരോരത്നമേ, അക്ഷയ്യമായ ആനന്ദം തുളുമ്പുന്ന ലോകങ്ങൾ അങ്ങേയ്ക്കു് ആയത്തമായിരിക്കുന്നു. അങ്ങ് അവയെല്ലാം സ്വകർമ്മത്താൽ സമ്പാദിച്ചിരിയ്ക്കുന്നു. അങ്ങേയ്ക്കു ദേവലോകം മാത്രമല്ല, അതിനപ്പുറമുള്ള പരമാവസ്ഥകളും പ്രാപിക്കാം."

അനന്തരം ഇന്ദ്രനും ധർമ്മരാജനും ഒരുമിച്ചു് യുധിഷ്ഠിരൻ ദേവയാനത്തിൽ കയറി വാനത്തേക്കുയന്നു.

പാഠം 23

# മാംസഭുക്കുകളായ ചെടികൾ

ജീവസന്ധാരണത്തിന് ആഹാരം അത്യന്താപേക്ഷിതമാകുന്നു. ചില ആളുകൾ സസ്യം മാത്രമേ ആഹരിക്കുന്നുള്ളു. എന്നാൽ പലരും സസ്യവും മാംസവും പ്രിയമാണ്. ജന്തുക്കളുടെ ഇടയിലും സസ്യഭുക്കുകളും മാംസഭുക്കുകളും ഉണ്ട്. വൃക്ഷലതാദികളാകട്ടെ സാധാരണമായി മണ്ണ്, വെള്ളം, വായു എന്നിവയിൽനിന്നും ആഹാരം വലിച്ചെടുക്കുകയാണ് ചെയ്യുന്നത്. എന്നാൽ ചില ചെടികൾ അതുകൊണ്ടു തൃപ്തിപ്പെടുന്നില്ല. ഇത്തരം സസ്യങ്ങൾ ചെറുപ്രാണികളെ വലവച്ചു പിടിച്ച് അവയുടെ മാംസത്തിൻെറ സാരാംശം ഭുജിക്കുന്നു. ഇങ്ങനെ മാംസം ഭുജിക്കുന്നതുകൊണ്ടാണ് ഇവയെ മാംസഭുക്കുകളായ ചെടികൾ എന്നു പറയുന്നതു്.

ഇമ്മാതിരി ചെടികളെ പൊതുവെ മൂന്നായി വിഭജിക്കാം. ഒരു ജാതി ചെടി കെണിപോലെയുള്ള കോശങ്ങൾ (bladders) കൊണ്ടു് പ്രാണികളെ പിടിക്കുന്നു. വേറൊരിനം ചെടി അവയവങ്ങളുടെ ചലനംകൊണ്ടാണ് ഇരയെ കുരുക്കിലാക്കുന്നതു്. മൂന്നാമത്തെ വിഭാഗത്തിൽപ്പെട്ട ചെടുകൾക്കു പ്രാണികളോട് ഒട്ടിപ്പിടിക്കാൻ പര്യാപ്തമായ ഉപകരണം ഉണ്ടു്.

ആദ്യം പറഞ്ഞ തരത്തിലുള്ള മാംസഭുക്കുകളിൽ എററവും പ്രധാന്യം അർഹിക്കുന്നതു് കോശവാഹി (bladder-wort) എന്ന ഒരു വിശിഷ്ട സസ്യമാകുന്നു. വെള്ളത്തിൽ വളരുന്ന ഈ ചെടിക്ക് ഇലകളും പൂക്കളും ഉണ്ടെങ്കിലും യാതൊരു തരത്തിലുള്ള വേരുകളുമില്ല. ഇതിൻെറ ശാഖകളിലുള്ള ചില ഞെട്ടുകളിൽനിന്നു് ഏതാണ്ട് അണ്ഡാകാരമായ കോശങ്ങൾ ഉത്ഭവിക്കുന്നു. കോശത്തിൻെറ വണ്ണം കുറഞ്ഞ അററത്താണ് അകത്തു പ്രവേശിക്കാനുള്ള ദ്വാരം സ്ഥിതിചെയ്യുന്നതു്. ഏതെങ്കിലും ഒരു ചെറിയ പ്രാണി ദ്വാരത്തി

ൻെറ പുറത്തു നിന്നു തള്ളിയാൽ അതിന്ന് എളുപ്പത്തിൽ അകത്തു കടക്കാം; എന്നാൽ പുറത്തു വരാൻ യാതൊരു മാർഗ്ഗവും



ഇല്ല. ആ രീതിയിലാണ് ദ്വാരത്തിൻെറ നിർമ്മിതി. അതിൻെറ ഘടന എലിക്കൂടിൻേറതു പോലെയാണെന്നു പറയാം.

കോശത്തിനകത്തു പ്രവേശിക്കാൻ ജന്തുക്കളെ പ്രേരിപ്പിക്കുന്നതു് എന്താണെന്നു തീർത്തു പറയുവാൻ കഴിഞ്ഞി

ട്ടില്ല. ഭക്ഷണപദാൎത്ഥം വല്ലതും ഉണ്ടായിരിക്കുമെന്നുള്ള പ്രതീക്ഷയോടുകൂടി അവ അകത്തു കടക്കുന്നുവെന്നു് ഊഹിക്കാം. ശത്രുക്കളിൽ നിന്നു് രക്ഷപ്പെടാൻ ആ പ്രാണികൾ കോശത്തിനകത്തു് അഭയം തേടുന്നുവെന്നു് അനുമാനിക്കാനും ന്യായങ്ങളുണ്ടു്. രണ്ടാമത്തെ അനുമാനമാണു് കുറെക്കൂടി സ്വീകാൎയ്യം എന്നു പറയാം. എന്തെന്നാൽ വളരെ ചെറിയ ജന്തുക്കൾക്കു മാത്രമേ അകത്തു പ്രവേശിക്കാൻ കഴിയുകയുള്ളു. താരതമ്യേന വലിപ്പമേറിയ ജന്തുക്കളുടെ പ്രവേശനം നിരോധിക്കുന്നതിനു ദ്വാരത്തിന്റെ പുറവം അനേകം ദൃഢലോമങ്ങൾ ഇടതൂൎന്നു വെളിയിലേക്കു തള്ളിനില്ക്കുന്നുണ്ടു്.

കോശത്തിനകത്തു പ്രവേശിക്കുന്ന ജന്തുവിന്റെ കഥ അറിയേണ്ടേ? ശത്രുബാധയിൽനിന്നു രക്ഷനേടാൻ എത്തുന്ന ആ സാധു ജീവി വഞ്ചിക്കപ്പെടുകയാണു് ചെയ്യുന്നതു്. അതിന്റെ അവസ്ഥ തടവുകാരന്റേതിനെക്കാൾ തുലോം ദയനീയമാണു്. പുറത്തു ചാടാൻ അതു പഠിച്ചപണി പതിനെട്ടും നോക്കുന്നു. എന്നാൽ ആ ഭഗീരഥപ്രയത്നങ്ങളെല്ലാം നിഷ്ഫലമായിട്ടാണു് പരിണമിക്കുന്നതു്. ശ്വാസംമുട്ടിയോ പട്ടിണികിടന്നോ അതു് ഒന്നുരണ്ടു ദിവസത്തിനകം മൃതിയടയുന്നു. കോശത്തിനകത്തുള്ള ചില ഗ്രന്ഥികൾ പ്രത്യേകതരത്തിലുള്ള ഒരു ദ്രാവകം പുറപ്പെടുവിച്ചു് ആ ജീവിയുടെ മാംസാംശം ലയിപ്പിക്കുകയും ഉള്ളിലേക്കു വലിച്ചെടുക്കുകയും ചെയ്യുന്നു.

ഇങ്ങനെ കോശങ്ങളാൽ വഞ്ചിക്കപ്പെടുന്ന ജന്തുക്കളിൽ ഭൂരിഭാഗവും വളരെ ചെറിയ ജലജീവികളാണു്. എന്നാൽ ചെറിയ ശലഭങ്ങളും കൊച്ചുപുഴുക്കളും ഈ ചതിപ്രയോഗത്തിനു വിധേയരാകുന്നതു് അസാധാരണമല്ല. ഒരേ കോശത്തിൽതന്നെ അനേകം ജന്തുക്കൾ വീണു് ചെടിയുടെ ആഹാരമായിത്തീരാറുണ്ടു്.

മിക്ക കോശവാഹികളും കുളങ്ങളിലൊ വെള്ളം കെട്ടിനില്ക്കുന്ന ചതുപ്പുനിലങ്ങളിലൊ ആണു് ഉണ്ടാകുന്നതു്. കോ

ശത്തിനകത്ത് അകപ്പെടാവുന്ന ചെറു പ്രാണികൾ ഉത്ഭവിക്കുന്നതും അമ്മാതിരി സ്ഥലത്താണല്ലൊ; അപൂൎവ്വം ചില കോശവാഹികൾ പാറകളുടെ വിടവുകളിലുള്ള പായലുകളിലും മററും വളരുന്നുണ്ട്. എന്നാൽ ചതിപ്രയോഗത്തിൽ പ്രാണികളെ പിടിക്കുന്നതിന്ന അവയ്ക്കുള്ള ഉപകരണം മുമ്പു പറഞ്ഞതതിനോടു വളരെ സാദൃശ്യം ഉള്ളതാകുന്നു.

അംഗചലനംകൊണ്ട് ഇരയെ പിടിക്കുന്ന സസ്യങ്ങളിൽ പ്രഥമമായിട്ടുള്ളതു "സൂൎയ്യതുഷാരം" (Sun Dew) ആണ്. ഈ ചെടി ചതുപ്പുനിലങ്ങളിലാണ് വളരുന്നതു്. ഇതിൻെറ ഇലകൾ വൃത്താകൃതിയിലാകുന്നു. ഇലകളുടെ ആകർഷകത്വം അന്യാദൃശമാണ്. അവയുടെ ഉപരിഭാഗത്തും പരിധിയിലും മാത്രം ലോലങ്ങളായ നാരുകൾ [filaments) ഉണ്ട്. ചുവപ്പുനിറമുള്ള ആ നാരുകളുടെ തുമ്പുകൾക്കു വണ്ണം കൂടിയിരിക്കും. ഓരോ നാരിൻെറ തുമ്പിലും സ്ഥിതിചെയ്യുന്ന ഗ്രന്ഥിയിൽനിന്നും പശപോലെയുള്ള ഒരു വസ്തു ഉത്ഭവിക്കുന്നു. സ്പൎശിച്ചാൽ അതു നൂലുപോലെ വലിയും. ആ ദ്രാവകം സൂൎയ്യപ്രകാശത്തിൽ തുഷാരബിന്ദുപോലെ തിളങ്ങുന്നതുകൊണ്ടാണു് ചെടിക്കു സൂൎയ്യതുഷാരം എന്നു പേരിട്ടിരിക്കുന്നതു്. കാററൊ, മഴയൊ നാരുകൾക്കു യാതൊരു ഭാവഭേദവും വരുത്തുന്നില്ല. ധാന്യമൊ, പശയൊ, കടലാസ്സൊ, കരിക്കട്ടയൊ അതുപോലെയുള്ള മറെറതെങ്കിലും വസ്തുവൊ സ്പൎശിച്ചാലും ഗണ്യമായ മാററം ഉണ്ടാകുന്നില്ല. എന്നാൽ ഒരു ചെറിയ ശലഭമൊ മറേറാ ഇവയുടെ പുറത്തുവന്നിരുന്നു നാരിനെ തൊടുകയാണെങ്കിൽ അതിൻെറ തുമ്പത്തുനിന്നു അമ്ളമായ ഒരു ദ്രാവകം പുറപ്പെടും. ഈ ദ്രാവകം ചെടിയുടെ ആമാശയരസമാണ്. ശലഭത്തിന്ന പകരം മാംസക്കഷണമൊ, മാംസതുല്യമായ ഏതെങ്കിലും വസ്തുവൊ നാരിനെ സ്പൎശിച്ചാലും അതിൻെറ ഗ്രന്ഥിയിൽനിന്നും അമ്ളമായ ദ്രാവകം പുറപ്പെടാറുണ്ട്.

മഞ്ഞുതുള്ളിപോലെ നാരിൻെറ തുമ്പത്തു മിന്നിത്തിളങ്ങുന്ന ബിന്ദു തേനാണെന്നു ശലഭങ്ങൾ തെററിദ്ധരിക്കുന്നു. മധു നുകരാനുള്ള അത്യാഗ്രഹത്തോടുകൂടി ഇലയിൽ വന്നിരിക്കുന്ന ശലഭം ആ പശയോടു ഒട്ടിപ്പിടിക്കും. കാലുകൊണ്ടു



പശ കുടഞ്ഞുകളയാൻ ശ്രമിക്കുമെങ്കിലും, ആ ശ്രമങ്ങളെല്ലാം അതിനെ കൂടുതൽ കുടുക്കിലാക്കുകയാണ് ചെയ്യുന്നതു്. അല്പസമയത്തിനുള്ളിൽ അതിൻെറ ശരീരം ആസകലം പശകൊണ്ടു ആവരണം ചെയ്യപ്പെടുന്നു. മരണമല്ലാതെ അതിനു ഗത്യന്തരമില്ല. ഏതെങ്കിലും ഒരു നാരിൻെറ തുമ്പത്തു് ഒരു ശലഭമൊ മററൊ സ്പർശിച്ചാൽ ആ നാരു ക്രമേണ ഇലയുടെ മദ്ധ്യഭാഗത്തേക്കു മടങ്ങിക്കളയും. കുറെനേരം കഴിയുമ്പോൾ തൊട്ടടുത്തുള്ള നാരും മടങ്ങുകയായി. ഇങ്ങനെ ഒന്നു രണ്ടു മണിക്കൂറിനുള്ളിൽ എല്ലാം നാരുകളും ഇലയുടെ മദ്ധ്യഭാഗ

ത്തിലേക്ക മടങ്ങിക്കഴിയും. ഈ ചലനം, നമ്മുടെ കൈവിരലുകഠം ഉള്ളംകൈയിലേക്ക മടങ്ങുന്നതിന സദൃശമാണെന്ന പറയാം. ഇലയുടെ രണ്ടുഭാഗത്തായി രണ്ടു ശലഭങ്ങഠം വന്നിരിക്കുകയാണെങ്കിൽ ആകെയുള്ള നാരുകഠം രണ്ടു ചേരിയായി പിരിയുന്നു. ഒരു ചേരിയിലുള്ളവയെല്ലാം ഒരു ശലഭത്തിൻെറ പുറത്തും മറുചേരിയിലുള്ളവ രണ്ടാമത്തെ ശലഭത്തിൻെറ പുറത്തും ആണ് ചായുന്നതു്. നാരുകളുടെ ഏകോപിച്ചുള്ള പ്രവൎത്തനത്തിൻെറ ഫലം, ഗ്രന്ഥികളിൽനിന്നും ധാരാളം ആമാശയരസം ഉല്പാദിപ്പിച്ചു പ്രാണിയുടെ മാംസാംശം ലയിപ്പിക്കുക എന്നുള്ളതാണ്. ഇരയായി പിടിക്കുന്ന പ്രാണി വളരെ ചെറുതാണെങ്കിൽ രണ്ടു് ദിവസത്തിനകം ദഹനം പൂൎണ്ണമാകും. അനന്തരം നാരുകഠം പൂൎവ്വസ്ഥിതിയെ പ്രാപിക്കുന്നു. മൃതിയടഞ്ഞ പ്രാണിയുടെ ചിറകും മററും ദഹിക്കാതെ ഇലയുടെ പുറത്തു കിടക്കും. അവ കാററത്തു പറന്നുപൊയ്ക്കൊള്ളും. മുമ്പിലത്തെപ്പോലെ നാരുകളുടെ തുമ്പത്തു വീണ്ടും തുഷാരബിന്ദുക്കഠം മിന്നിത്തിളങ്ങുന്നതു കാണാം.

മൂന്നാമത്തെ വിഭാഗത്തിൽപ്പെട്ട ചെടികഠംക്ക പ്രാണികളെ പിടിക്കുന്നതിന കോശങ്ങഠം ഇല്ല. അവ അംഗങ്ങളെ ചലിപ്പിക്കുന്നുമില്ല. ഇലകളിലുള്ള ചില ഗ്രന്ഥികഠം പുറപ്പെടുവിക്കുന്ന ഒരുതരം പശകൊണ്ടാണ് ആ സസ്യങ്ങഠം പ്രാണികളെ കുരുക്കിലാക്കുന്നതു്. അവയിൽ പ്രമുഖമായിട്ടുള്ളതു മക്ഷികാഗ്രാഹി (Fly catcher) എന്ന ചെടിയാണ്. മുമ്പു വിവരിച്ച രണ്ടുജാതി ചെടികളും നനവുള്ള പ്രദേശങ്ങളിലാണല്ലോ വളരുന്നതു്. എന്നാൽ ഈ ചെടി അങ്ങനെയല്ല. മണൽപ്രദേശങ്ങളിലോ പൎവ്വതപ്രദേശങ്ങളിലോ മാത്രമേ ഇതു് ഉണ്ടാകുന്നുള്ളു. ഇതിന് അസംഖ്യം ഇലകളുണ്ടു്. അവ തണ്ടിൻെറ ചുവട്ടിൽ തിങ്ങിപ്പിടിച്ചിരിക്കുന്നു. ഇലകഠംക്ക വളരെ ദൈൎഘ്യം ഉണ്ടു്. അവയുടെ അഗ്രഭാഗത്തേക്ക പോകുംതോറും വീതികുറഞ്ഞതാണ് വരുന്നതു്. ഇലകളുടെ ഉപരിഭാഗംനെടുനീളത്തിൽ അല്പംകുഴിഞ്ഞിരിക്കുന്നു. ഈകുഴിഞ്ഞ സ്ഥലം ഒഴികെ ഇലകളുടെ എല്ലാഭാഗങ്ങളും ഒരുമാതിരി ദ്രവകണങ്ങഠംകൊണ്ടു നിറഞ്ഞിരിക്കും. അവ മുകളിൽ സൂചിപ്പിച്ച ഗ്രന്ഥികളിൽനിന്നു പുറപ്പെടുന്നതാണ്. സൂൎയ്യപ്രകാശത്തിൽ അവ മഞ്ഞുനീർത്തുള്ളികഠം പോലെ പ്രകാശിക്കുന്നു.

ഇലകളുടെ ചുവട്ടിലായി വേറൊരുതരം ഗ്രന്ഥികൾ കൂടിയുണ്ടു്. അവ വളരെ ചെറുതാണു്. മാംസമോ അതു പോലെയുള്ള മറെറന്തെങ്കിലും വസ്തുവോ സ്പർശിച്ചാൽ ആ ഗ്രന്ഥികളിൽനിന്നു് അമ്ലമായ ഒരു ദ്രാവകം പുറപ്പെടും. അതു ചെടിയുടെ ആമാശയരസമാണു്.

ഈച്ചയോ മറേറാ ഇലയിൽ വന്നിരിക്കുമ്പോൾ അതിൻെറ കാലുകളും അടിവയറും ചിറകും ആദ്യം പറഞ്ഞ ദ്രവകണത്തോടു് ഒട്ടിപ്പിടിക്കുന്നു. എന്നാൽ ആ ദ്രവം ഉറഞ്ഞിരിക്കുകയില്ല. അതിൻെറ വഞ്ചനാസക്തി അമേയമാണു്. ഈച്ച ഇഴഞ്ഞുതുടങ്ങുമ്പോൾ ആ ദ്രവകണവും ഇളകുന്നു. ദ്രവകണം വലിച്ചുകൊണ്ടുപോകുന്ന ഈച്ച മററ ദ്രവകണങ്ങളേയും സ്പർശിക്കാതിരിക്കുകയില്ല. അങ്ങനെ അല്പസമയത്തിനുള്ളിൽ അതു് അനേകം ദ്രവകണങ്ങളുടെ ഇടയിൽപ്പെട്ടു്, ഇഴയാൻ കഴിയാതെ വിഷമിക്കുന്നു. ശ്വാസോച്ഛ്വാസത്തിനു ഭംഗം നേരിടുന്ന ആ ജന്തു കഥാവശേഷമായി ഇലയുടെ ചുവട്ടിലുള്ള സൂക്ഷ്മഗ്രന്ഥികളിലാണു് വീഴുന്നതു്. ആ ഗ്രന്ഥികളിൽനിന്നും പുറപ്പെടുന്ന ആമാശയരസം ഈച്ചയുടെ മാംസം ദഹിപ്പിക്കുന്നു. വീണ്ടും പശപോലെയുള്ള ദ്രവകണങ്ങളും അമ്ലദ്രാവകവും ഉല്പാദിപ്പിക്കുന്നതിനു ഗ്രന്ഥികൾക്കു യാതൊരു പ്രയാസവും ഇല്ല.

മാംസാഹാരം ഭുജിക്കുന്ന സസ്യങ്ങൾ അനേകമാണു്. ഇങ്ങനെയുള്ള അഞ്ഞൂറോളം ചെടികളെ ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിട്ടുണ്ടു്. ഇവയുടെ ചതിപ്രയോഗവും വിവിധമത്രേ. പ്രാണികൾ വന്നിരിക്കുന്ന ഇലകളെ നെടുകെ മടക്കി കൂടുകൾപോലാക്കി ചില ചെടികൾ വഞ്ചന പ്രയോഗിക്കുന്നു. കൂജയുടെ ആകൃതിയിലുള്ള വിശിഷ്ടാവയവങ്ങളാൽ ശലഭങ്ങളേയും മററും മധുപാനത്തിനു് ആകർഷിച്ചിട്ടാണു് മററ ചില ചെടികൾ ചതിയ്ക്കുന്നതു്. പ്രത്യക്ഷത്തിൽ ക്രൌര്യമോ കൌടില്യമോ ഇവ അറിഞ്ഞിട്ടുപോലുമില്ലെന്നു തോന്നും. അത്ര ഭംഗിയും ആകർഷകതാവുമാണു് ഇവയ്ക്കുള്ളതു്. എന്നാൽ വാസ്തവം എങ്ങനെ? സൃഷ്ടിവൈചിത്ര്യം അത്ഭുതാവഹമെന്നല്ലാതെ എന്തു പറയാം!

---